# ചിലപ്പതികാരം.









ഭാഷാപരിഷ്കരണകമ്മെററി.

ശ്രീരാമവൎമ്മഗ്രന്ഥാവലി.



# ചിലപ്പതികാരം.



പരിഭാഷകൻ

മ. രാ. രാ. നെന്മാറ പടിഞ്ഞാറെ പാറയിൽ
നാരായണൻ നായരവർകൾ.

കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്.

കോപ്പി ൫൦൦

തൃശ്ശിവപേരൂർ
മംഗളോദയം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.

1106



പകൎപ്പവകാശം കമ്മിററിക്കു മാത്രം.

വില 1½_ക.
ഒന്നര ഉറുപ്പിക.

## മുഖവുര.

ഈ ഗ്രന്ഥം തമിഴ്സ്സാഹിത്യത്തിൻെറ ഭൂഷണങ്ങളായ (കുണ്ഡലം, മണി, ചിലമ്പ്, മേഖല, വള) കുണ്ഡലകേശി, ചിന്താമണി, ചിലപ്പതികാരം, മണിമേഖല, വളയാപതിയെന്ന പഞ്ചമഹാകാവ്യങ്ങളിലൊന്നും, ചേരമുനിയായ ഇളങ്കോവടികളാൽ രചിക്കപ്പെട്ടതും സുപ്രസിദ്ധന്മാരായ പ്രാചീനാചാൎയ്യന്മാരാൽ പ്രമാണഗ്രന്ഥമായംഗീകരിക്കപ്പെട്ട തങ്ങടെ വ്യാഖ്യാനപംക്തികളിൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ളതുമാകുന്നു. ഇതിലെ രസപരിവാഹികളായ ശബ്ദാൎത്ഥങ്ങളുടെ ഘടന സാഹിത്യരസികന്മാൎക്ക ഹൃദയാവൎജ്ജകംതന്നെ. ഓരോ വൎണ്ണനയും അതാതു വൎണ്ണ്യപദാൎത്ഥത്തിൻെറ പ്രത്യക്ഷാനുഭവത്തെ നൽകുന്നു. കാവ്യത്തിൻെറ ഇതിവൃത്തത്തിൽ നായികാനായകന്മാരായ കണ്ണകിയുടേയും കോവലൻെറയും ചരിത്രങ്ങൾ വിസ്തരിച്ചുപറയപ്പെട്ടിട്ടുണ്ട്. തമിഴ്നാട്ടിലെ ചോളൻ, പാണ്ഡ്യൻ, ചേരൻ, എന്നീ മൂന്നു

രാജാക്കന്മാരുടെ പുകാർ (കാവിരിപ്പൂമ്പട്ടിനം), മധുര, വഞ്ചി എന്ന മൂന്നു രാജധാനികളുടെയും മഹിമകൾ യഥായോഗ്യം പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു; പുരാതനന്മാരായ പലേ മഹാന്മാരുടേയും സ്ഥിതിഗതികളെ ഇദാനീന്തനന്മാർക്കനായാസേന ഗ്രഹിച്ചുകൊൾവാൻ ഈ ഗ്രന്ഥം അന്യാദൃശമായ ഒരുപകരണമായി തീരുന്നതാണു്; രാജാക്കന്മാർതന്നെ ധർമ്മത്തിൽ പിഴച്ചാലും അവരെ ധർമ്മദേവത അന്തകനായ്നിന്നു സംഹരിക്കുമെന്നും പതിവ്രതകളെ മർത്ത്യന്മാരെന്നല്ല അമർത്ത്യന്മാരും താപസന്മാരും കൂടെ ആരാധിക്കുന്നതു സഹജമാണെന്നും പുണ്യപാപങ്ങൾ ശരിയാംവണ്ണം കർത്താവിനെത്തന്നെപ്രാപിച്ചു തൽഫലങ്ങളെ ഭുജിപ്പിക്കുമെന്നുമുള്ള ഈ മൂന്നു തത്വങ്ങളും ഈ ലോകവാസികളെ ഗ്രഹിപ്പിക്കാനായിട്ടുതന്നെ അടികളാൽ ഈ ഗ്രന്ഥം രചിക്കപ്പെട്ടിരിക്കുന്നു; മേൽപറഞ്ഞ മൂന്നംശങ്ങളേയും ചിലമ്പിൻമൂലം പ്രദർശിപ്പിച്ചിരിക്കയാൽ ഇതിന്നു 'ചിലപ്പതികാര'മെന്ന നാമധേയം നൽകപ്പെട്ടിരിക്കുന്നു. ഇതു കേവലം ഒരു ഇതിവൃത്തത്തെ അംഗീകരിച്ചു ശബ്ദാർത്ഥരസോല്ലസിതമായി രചിക്കപ്പെട്ട ഒരു കാവ്യമല്ല; സംഗീതനാടകഭേദങ്ങളെക്കൂടി പ്രതിപാദിച്ചുകൊണ്ടു നാനാവൃത്തവിചിത്രമായി കവനംചെയ്യപ്പെട്ടിരിക്കുന്നതുമാകുന്നു. ഇതിലെ സാഹിത്യപ്രസ്ഥാ

നം അതിപ്രൌഢമാകയാൽ ചില സന്ദർഭങ്ങളിൽ കവിഹൃദയം ദുരവഗാഹമത്രേ.

ഈ കഥ നടന്ന കാലവും ഇളങ്കോവടികൾ ജീവിച്ചിരുന്ന കാലവും ഒന്നുതന്നെയാണെന്നും ഈ കാവ്യം ആദ്യമായി ഇദ്ദേഹത്താൽതന്നെ തമിഴിൽ രചിക്കപ്പെട്ടതാണെന്നും ഈ ഗ്രന്ഥത്തിലെ കഥാമുഖത്താലും ആശീർവ്വചനഗാഥയാലും വിശദപ്പെട്ടിരിക്കുന്നതിനാൽ ഈ കഥ മറ്റൊരു ഭാഷയിൽനിന്നു വന്നതായി വിചാരിപ്പാൻ അവകാശമില്ല. ഈ ഗ്രന്ഥം ഇളങ്കോവടികളാൽതന്നെ രചിക്കപ്പെട്ടതിന്റെ കാരണവും കഥാസംഗ്രഹവും അടങ്ങീട്ടുള്ള കഥാമുഖത്തിന്നു പുറമെ മംഗളാചരണം മുതൽ നാട്ടുപുറക്കാഴ്ചവരെയുള്ള പത്തു ഗാഥകളടങ്ങിയ പുകാർകാണ്ഡവും വനസന്ദർശനം മുതൽ പ്രബോധനം വരെ പതിമൂന്നു ഗാഥകളടങ്ങിയ മധുരക്കാണ്ഡവും മലങ്കുരവക്കൂത്തു മുതൽ വരപ്രദാനം വരെ ഏഴ് ഗാഥകളടങ്ങിയ വഞ്ചിക്കാണ്ഡവുമായി മുപ്പതു ഗാഥകൾ മൂന്നു കാണ്ഡങ്ങളായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. ഇതിൽ കേവലസാഹിത്യവിഷയകമായ വെൺപാവ്, കലിപ്പാവ്, അകവൽപാവ് എന്ന വൃത്തഭേദങ്ങളും, സംഗീതവിഷയകമായ ആററുവരി മുതലായ ഗാനവൃത്തഭേദങ്ങളും നാടകവിഷയമായ 'ഉരൈപ്പാട്ടുകൾ' എന്ന വൃത്തഭേദങ്ങ

ളം പ്രയോഗിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഇവയിൽ ഭൂരിപക്ഷവും അകവൽപാവു തന്നെയാണ്.

ഈ ഗ്രന്ഥകർത്താവായ ഇളങ്കോവടികൾ, ചേരനാട്ടിൽ വഞ്ചിരാജധാനിയെ വാണിരുന്ന 'ചേരലാതൻ' എന്ന ഭൂപാലനു പാണ്ഡ്യരാജകുമാരിയായ ശോണയിൽ ജാതനും ചേരൻചെങ്കുട്ടവൻെറ കനിഷ്ഠനുമാണ്. അതിനാൽ ഇദ്ദേഹം ആദിയിൽ ഇളംകോ (ഇളയ രാജാ) വെന്നും സന്യസിച്ചതിൽപിന്നീട് ഇളങ്കോവടികളെന്നും വിളിക്കപ്പെട്ടുവന്നു; ഒരിക്കൽ ഒരു ലാക്ഷണികൻ തന്നെ കാണ്മാൻ വരികയും ആപാദചൂഡം സൂക്ഷിച്ചുനോക്കി, "തിരുമേനിക്കു സിംഹാസനാരോഹണത്തിന്നു യോഗമുള്ളതായി കാണുന്നു" എന്നുണർത്തിക്കയും തനിക്കതു ഹിതമല്ലാതിരുന്നതിനാൽ ജ്യേഷ്ഠൻ രാജ്യം വാഴണമെന്നും തനിക്കു രാജ്യകാര്യത്തോടു ബന്ധമരുതെന്നുമുള്ള നിശ്ചയത്തിന്മേലാണു സന്യാസം സ്വീകരിച്ചതു്. ഇദ്ദേഹം ഈ ഗ്രന്ഥം നിർമ്മിപ്പാനിടയായതെങ്ങനെയെന്നുള്ളതു് ഇതിലെ കഥാമുഖത്തിൽനിന്നറിയാവുന്നതാണ്. സന്യസിച്ചതിനുശേഷമാണു ഗ്രന്ഥനിർമ്മാണം; കണ്ണകിദേവിയെ സ്തുതിപ്പാനും ചില ധർമ്മങ്ങൾ ലോകവാസികളെ ധരിപ്പിപ്പാനുമുള്ള ഉദ്ദേശത്തോടുകൂടിയാണ് ഇദ്ദേഹം ഈ കാവ്യം നിർമ്മിച്ചതു്; തൻെറ വംശീ

യന്മാരുടെ അഭ്യുന്നതിയെപ്പോലെതന്നെ അന്യന്മാരായ ചോളപാണ്ഡ്യന്മാരുടെ മേന്മയും ഒട്ടും കുറവു വരാതെ യഥായോഗ്യം പ്രതിപാദിച്ചിരിക്കയാൽ ഇദ്ദേഹത്തിന്റെ സമദശിത്വം പ്രത്യക്ഷീഭവിക്കുന്നു. ഈ ഗ്രന്ഥത്തിലുള്ള കഥാപാത്രങ്ങളുടെ ചരിത്രങ്ങളിൽ അവരവർ ഭുജിച്ചുകാണുന്ന സദസൽഫലങ്ങളെ ലോകവാസികൾക്കു ശ്രദ്ധേയങ്ങളാക്കിത്തീക്കുവാൻ തക്കവണ്ണം പ്രതിപാദിക്കുകയെന്നുള്ളത് അടികൾക്കു സഹജമാകുന്നു. ആരെങ്കിലും കഠിനമായ ദുഃഖമനുഭവിച്ചതായി പറയുന്നേടത്ത് ആ ദുഃഖത്തിന്നു കാരണമായി അവർ മുജ്ജന്മത്തിൽ ദുഷ്കർമ്മംചെയ്തതിനെക്കുറിച്ചും സൽകർമ്മം ചെയ്യാഞ്ഞതിനെക്കുറിച്ചും അപ്പപ്പോൾ ഇദ്ദേഹത്തിന്റെ ഹൃദയം കനിഞ്ഞിട്ടുണ്ടെന്ന് ആസ്സന്ദർഭങ്ങളിലുള്ള പദ്യങ്ങളാൽ അറിയപ്പെടാവുന്നതാണ്. ഇദ്ദേഹം മലനാട്ടുവാസിയാകയാൽ ഈ ഗ്രന്ഥത്തിൽ ആ നാട്ടിലെ ഭാഷാപദങ്ങൾ പലതും അവിടവിടെ പ്രയോഗിച്ചു കാണാം.

ഇദ്ദേഹത്തിന്റെ കാലവും ഈ ചിലപ്പതികാരക്കഥ നടന്ന കാലവും ഒന്നാകയാൽ കാവിരിപ്പൂമ്പട്ടിനത്തിലും മധുരയിലും നടന്ന ചരിത്രങ്ങളെ കണ്ടറിഞ്ഞവരുടെ മുഖത്തിൽനിന്നു കേട്ടും മലനാട്ടിൽ നടന്നതു നേരിൽ കണ്ടും നല്ലപോലെ അറിഞ്ഞു

കൊണ്ടാണ് ഈ ഗ്രന്ഥം ചമച്ചിരിക്കുന്നതെന്ന് ഈ ഗ്രന്ഥത്തിലെ കഥാമുഖത്തിൽനിന്നും ഇരുപത്തഞ്ചും മുപ്പതും ഗാഥകളിൽനിന്നും തെളിവാകുന്നുണ്ട്.

ഇക്കഥയ്ക്കു തുടർച്ചയായുള്ള മണിമേഖലക്കഥയേയുംകൂടെ ഉൾപ്പെടുത്തി ഒരേ കാവ്യമാക്കിത്തീർക്കേണമെന്നു കരുതിയിരുന്ന അടികൾ,

"അക്കഥ മണിമേഖലയാ-
മാഖ്യയൊടും നല്ലകാവ്യമായ്ത്തന്നെ
തീൎക്കണമെന്നൊരു മോഹം
നിൽക്കുന്നു ചിത്തതാരിൽ മുന്നേതാൻ."

എന്നു മധുരാനിവാസിയായ തമിഴാചാൎയ്യൻ കൂലവാണികൻ ചാത്തനാർ പറഞ്ഞതു കേട്ടതിനാൽ അപ്രകാരം ചെയ്യാതെ വിട്ടുകളഞ്ഞതാണ്.

അടികളുടെമതം — ഇരുപത്താറാം ഗാഥയിൽ ചെങ്കുട്ടുവൻ ഹിമാചലത്തിലേക്കു പുറപ്പെട്ട സമയത്തിലും മറ്റും അടികൾതന്നെ

വടിവൊടു പനിമതി വിലസിന
ജടമുടികോലും ജഗത്സ്വരൂപൻെറ
അടിയിണകൂപ്പി വണങ്ങി
മുടിതാഴ്ത്തുള്ള മന്നവൻ ചേരൻ.

എന്നിത്യാദി പ്രയോഗങ്ങൾ ചെയ്തിരിക്കയാലും ചെങ്കുട്ടുവൻെറ അനുജനാകയാലും ഇദ്ദേഹത്തിൻെറ മതം ശൈവമാണെന്നനുമാനിക്കാം. ഇദ്ദേ

ഹത്തിന്നു 'അടികൾ' എന്ന ഉപാധി വന്നിരിക്ക കൊണ്ടും കഥാമുഖത്തിൽ "തിരുക്കുണവായിൽ ഗ്രാമത്തിലുള്ള ജൈനദേവായതനത്തിൽ വാസമാറ പ്പിച്ചു" എന്നു കാണുന്നതുകൊണ്ടും ഈ ഗ്രന്ഥ ത്തിൽ ചിലേടങ്ങളിൽ ജൈനധർമ്മങ്ങളെ വിസ്തരി ച്ചുപറഞ്ഞിരിക്കുന്നതുകൊണ്ടും ജൈനമതസ്ഥനെ ന്നു വാദിക്കുന്നവരുമുണ്ട്.

> ആറഞ്ചുഗാഥകളിണങ്ങിയ പദ്യകാവ്യം
> നേരേ ചമച്ചടികൾ പാടിയവണ്ണമപ്പോൾ
> പാരം തെളിഞ്ഞഖിലവും ബത കേട്ടുകൊണ്ടോൻ
> പേരാന്നിടും മധുരയിൽ കവി ചാത്തനാരും.

എന്ന് ഈ ഗ്രന്ഥത്തിലെ കഥാമുഖത്തിലും, "ഇ ളംകോവടികളെ കേൾപ്പിപ്പാനായി 'മണിമേഖ ല' എന്ന കാവ്യം കൂലവാണികൻ ചാത്തൻ തമി ഴിൽ നിർമ്മിച്ചു" എന്നു മണിമേഖലയിലെ കഥാമു ഖത്തിലും പറഞ്ഞിരിക്കുന്നതിനാൽ, ഇളംകോവടി കളും ചാത്തനാരും പരസ്പരം മുൻനിലയിൽ ചില പ്പതികാരവും മണിമേഖലയും രചിക്കയാണു ചെയ്ത തെന്നു ബോദ്ധ്യപ്പെടുന്നതിനാലും "തൊൽകാപ്പി യം" എന്ന ശാസ്ത്രഗ്രന്ഥത്തിന്റെ വ്യാഖ്യാന ത്തിൽ "ചീത്തലച്ചാത്തനാരാൽ ചെയ്യപ്പെട്ട മ ണിമേഖല" എന്നു 'നച്ചിനാക്കിനിയർ' എന്ന വ്യാഖ്യാനകർത്താവിനാൽ എഴുതപ്പെട്ടിരിക്കുന്നതി നാലും ഈ ചാത്തനാർ കടൈച്ചങ്കപ്പുലവരിൽ ഒരു

വനായ ചീത്തലച്ചാത്തനാരാണെന്നു തെളിയുന്ന തിനാലും ഇളങ്കോവടികളുടെ കാലം കടൈച്ചങ്കപ്പുലവന്മാരുടെ കാലമാണെന്നു നിണ്ണയിക്കപ്പെടുന്നു. ആ കടൈച്ചങ്കപ്പുലവരിൽ മുഖ്യനും മധുരക്കണക്കായനാരുടെ മകനുമായ നൽകീരൻ 'ഇറയനാരകപ്പൊരുൾ' എന്ന ഗ്രന്ഥത്തിന്നു താനെഴുതിയ വ്യാഖ്യാനത്തിൽ ഈ ഗ്രന്ഥത്തിൽ കാനൽവരിയെന്ന ഏഴാംഗാഥയിൽനിന്നും മൂന്നു വരിപ്പാട്ടുകളെ ഉദ്ധരിച്ചുദാഹരിച്ചിരിക്കുന്നു. (അവ ഈ പരിഭാഷ പൂർവ്വഖണ്ഡം മൂന്നാംവരിപ്പാട്ടിൽ ഒന്നും രണ്ടും പംക്തികളും ഉത്തരഖണ്ഡം മൂന്നാംവരിപ്പാട്ടിൽ അഞ്ചാംപംക്തിയുമാകുന്നു.)

ഇളങ്കോവടികളുടെ ജ്യേഷ്ഠനായ ചെങ്കുട്ടവൻ ചാരിത്രദേവതയായ കണ്ണകീദേവിക്കു കോവിൽ കെട്ടി ഉത്സവം കൊണ്ടാടിയ കാലത്തു ലങ്കേശ്വരനായ ഗജബാഹുവും അവിടെ സന്ധിച്ചിരുന്നുവെന്നു വരന്തരു ഗാഥയാലും ആ ഗജബാഹുവും കണ്ണകീദേവിക്കു കോവിൽകെട്ടി ഉത്സവം നടത്തിയതായി ഈ ഗ്രന്ഥത്തിൻെറ കഥാമുഖത്തിലുള്ള പരിശിഷ്ടത്താലും അറിയപ്പെടുന്നു. ഇന്നേക്കു ഏറക്കുറയേ 1800 വഷങ്ങൾക്കുമുമ്പു ഗജബാഹുവെന്ന രാജാവു ജീവിച്ചിരുന്നതായി 'മഹാവംശം' എന്ന സിംഹള ചരിത്രത്താൽ അറിയപ്പെടുന്നു. പിന്നെയും ഏതാ

ണ്ട് 800 വഷങ്ങൾക്കമുമ്പു ഗജബാഹുവെന്ന മ റെറാരു രാജാവുണ്ടായിരുന്നതായും ആ ചരിത്ര ത്തിൽനിന്നറിവാകുന്നുണ്ട്; പക്ഷെ ഈ ഗ്രന്ഥ ത്തിൽ കാണുന്ന മററു ചില രാജാക്കന്മാരുടെ കാല ത്തെ വിമശിക്കുമ്പോൾ ഈ ഗ്രന്ഥകാരൻെറ കാ ലം രണ്ടാംഗജബാഹുവിൻെറ കാലത്തിന്നു മുമ്പുള്ള തായറിയുന്നതിനാൽ ഇദ്ദേഹത്തിൻെറ കാലം ഒ ന്നാംഗജബാഹുവിൻെറ കാലമാണെന്നുതന്നെ തീ രുമാനിക്കപ്പെട്ടിരിക്കുന്നു.

ഏതാണ്ടിരുപതുസംവത്സരങ്ങൾക്കു മുമ്പെ എ ൻെറ ഒരു മിത്രം "ചിലപ്പതികാരം, മണിമേഖല" എന്ന പുരാതനങ്ങളായ രണ്ടു ദ്രാവിഡമഹാകാവ്യ ങ്ങളുടെ പ്രസിദ്ധീകരണത്തെപ്പററി ഒരിംഗ്ലീഷുപത്ര ത്തിലുണ്ടായിരുന്ന നിരൂപണത്തെ വായിച്ചതായും ആ ഗ്രന്ഥങ്ങളിൽ കേരളത്തിൻെറ ചില പൂവ്വചരി ത്രാംശങ്ങൾ അന്തഭ്വവിച്ചിട്ടുള്ളതായും എന്നെ ധ രിപ്പിക്കയാൽ അവയിൽ എനിക്കൊരു മമത ജനി ക്കുകയും ആ രണ്ടു ഗ്രന്ഥങ്ങളും ഞാൻ. വരുത്തി വായിച്ചുനോക്കിയതിൽ അവയുടെ പ്രൌഢതയോ ടു മല്ലിടുന്നതു കൃച്ഛ്രസാദ്ധ്യമാണ്ടുവെന്നിരിക്കിലും, അവയിൽ സംസക്തമായ മമതാബന്ധം വിട്ടൊഴി യാഞ്ഞതിനാൽ ഇടയ്ക്കിടെ വായിച്ചു വിഷമിച്ചു കൊണ്ടിരിക്കയും ചെയ്കയായിരുന്നു. ഇങ്ങനെ ഇരി

ക്കുംകാലത്ത് ഒരിക്കൽ അന്നത്തെ ഭാഷാപരിഷ്ക്കരണകമ്മിററിയിലെ കാര്യദർശി ശ്രീമാൻ വി. കെ. അച്യുതമേനോൻ ബി. എ., എൽ. ടി., അവർകളുമായുണ്ടായ സംഭാഷണത്തിൽ പ്രസംഗവശാൽ ഈ ഗ്രന്ഥങ്ങളെ സംബന്ധിച്ചു ഞാൻ ചിലതു പ്രസ്താവിക്കയുണ്ടായി. അതിന്റെ ഫലമായി ഈ ഗ്രന്ഥങ്ങളെ പരിഭാഷപ്പെടുത്തുവാൻ അദ്ദേഹം എന്നെ ചുമതലപ്പെടുത്തുകയുംചെയ്തു.

മേൽപറഞ്ഞ ഗ്രന്ഥങ്ങളിൽ മണിമേഖല തർജ്ജമചെയ്തുകൊടുക്കുകയും കമ്മിററിയിൽനിന്ന് അതു രണ്ടുകൊല്ലങ്ങൾക്കു മുമ്പെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ഈ രണ്ടു ഗ്രന്ഥങ്ങളും കമ്മിററി പ്രതീക്ഷിച്ചിരുന്ന സമയത്തിന്നുള്ളിൽ തയാറാക്കിക്കൊടുപ്പാൻ എനിക്കു സാധിച്ചിട്ടില്ല. രണ്ടു ഗ്രന്ഥങ്ങളും കാഠിന്യവിഷയത്തിൽ ഒന്നിനോടൊന്നു മത്സരിച്ചുനിൽക്കുന്നതിനാലും എനിക്കു നിരന്തരമായി ഈ വിഷയത്തിൽ പ്രവൃത്തിയെടുപ്പാൻ സാധിക്കാഞ്ഞതിനാലും കുറെ കാലതാമസം നേരിട്ടതാകുന്നു. എന്നാൽ ഇതിന്റെ ഗ്രന്ഥവിസ്തരം മണിമേഖലയിൽ ഏതാണ്ടു മൂന്നിരട്ടിച്ചതാകയാലും രണ്ടിന്നും വേണ്ടിവന്ന സമയം ഏതാണ്ടു തുല്യമായിരിക്കുന്നതിനാലും ഇതിന്റെ ഭാഷാന്തരീകരണത്തിൽ പൂർവ്വാപേക്ഷയാ ഞാൻ ജാഗ

ത്രകനായിരുന്നിട്ടുണ്ടെന്ന് എനിക്കു കുറഞ്ഞൊന്നഭിമാനിക്കാനവകാശമുണ്ട്.

ഇതു മൂലത്തിൻെറ ശരിയായ തർജ്ജമയാണ്. പ്രൌഢമായ സാഹിത്യാംശത്തോടും നിഗൂഢങ്ങളായ രസഭാവങ്ങളോടും സംഗീതസാഹിത്യനാടകരസപരിവാഹിയായ മൂലഗ്രന്ഥത്തിൻെറ ഏതാണ്ടൊരു പ്രതിച്ഛായ സാഹിത്യരസികന്മാരായ കേരളീയസഹോദരന്മാരുടെ അവലോകനത്തിന്നു വിഷയമാക്കിത്തീർക്കേണമെന്നുള്ള മോഹത്തെ പുരസ്കരിച്ചു ഗദ്യരൂപമാണെന്നിരിക്കിലും ഈ വിവർത്തനത്തിൽ പല ഭാഗങ്ങളും പദ്യരൂപമായ്ത്തന്നെ പ്രയോഗിച്ചിട്ടുണ്ട്. ഒന്നും നാലും ഗാഥകൾ പദ്യമയങ്ങൾതന്നെ. രുചികരങ്ങളായ ശഷ്കുലി, ശക്കരയുപ്പേരി മുതലായ ഖാദ്യങ്ങളെ പൊടിയാക്കി ഭക്ഷിക്കുന്നതുപോലെ സാഹിത്യരസവാഹികളായ പദ്യങ്ങളെ ഗദ്യരൂപത്തിൽ പരിഭാഷപ്പെടുത്തുന്നതായാൽ ആസ്വാദ്യത കുറയും എന്നാണല്ലോ സാഹിത്യകലാവിദഗ്ദ്ധന്മാരുടെ മതം. ഇവയിൽ ഭൂരിപക്ഷം ഭാഷാവൃത്തങ്ങളും ബാക്കി സംസ്കൃതവൃത്തങ്ങളുമാണ്. ഗാനയോഗ്യങ്ങളായ ആറുവരി മുതലായ ഏതാനും ചിലതിനെ പഴയ എഴുത്തച്ഛൻപാട്ടുകൾ (ഓണപ്പാട്ടുകൾ) തേവാരം, ചിന്ത്, മുതലായ തമിഴ്‌പാട്ടുകൾ എന്നിവയുടെ മട്ടിലും, പത്തൊമ്പതാംഗാഥയിലുള്ള

ഒപ്പാരിയും മുപ്പതാംഗാഥയിലുള്ള അമ്മാന മുതലായ നാലുവരിപ്പാട്ടുകളും മൂലഗ്രന്ഥത്തിൽ കാണുന്ന മട്ടുകളിലും ഗാനങ്ങളായിത്തന്നെ ഭാഷാന്തരപ്പെടുത്തിട്ടുണ്ട്. ഇതിലെ കഥാപാത്രങ്ങളുടേയും മററും സംസ്കൃതതത്ഭവങ്ങളായിക്കാണുന്ന പേരുകളിൽ ചിലതിനെ അവയുടെ തത്സമങ്ങളാക്കിയും ചില സംജ്ഞാപദങ്ങളെ യുക്തമെന്നു കാണുന്നിടത്ത് അൎത്ഥഭേദം വരാതെ ഭാഷാന്തരംചെയ്തും ചേൎത്തിട്ടുണ്ട്.

ഏഴാംഗാഥയിൽ നായികാനായകന്മാർ അന്യോന്യം നിഗൂഢങ്ങളായ മനോഗതങ്ങളെ അപ്രസ്തുതപ്രസംഗരൂപേണ വരിപ്പാട്ടുകൾകൊണ്ടു വ്യഞ്ജിപ്പിക്കയാണു ചെയ്യുന്നത്. ഇവിടെ ആശയം ദുരവഗാഹമാണെന്നു പണ്ഡിതവൎയ്യന്മാരഭിപ്രായപ്പെട്ടിരിക്കുന്നു. ഇങ്ങനെ ദുരൂഹാൎത്ഥങ്ങളായ അംശങ്ങൾ മററു ചില ഭാഗങ്ങളിലും കാണുന്നുണ്ട്. എങ്കിലും കഴിയുന്നതും മനസ്സിരുത്തി കവിഹൃദയം സുഗ്രാഹ്യമാകത്തക്കവണ്ണം ഗദ്യപദ്യങ്ങൾക്കു സാരള്യം വരുത്തീട്ടുണ്ട്. മൂലഗ്രന്ഥത്തിലുള്ള ചില ഭാഗങ്ങളുടെ വിവരണങ്ങൾ ആവശ്യമായിക്കാണുന്നേടങ്ങളിൽ വ്യാഖ്യാനപംക്തികളിൽനിന്നും മററും ചില ഭാഗങ്ങൾ എടുത്തു സംയോജിപ്പിച്ചിട്ടുമുണ്ട്. ഗ്രന്ഥത്തിൽ അന്തൎഭവിച്ചുകിടക്കുന്ന ചരിത്രം ഭൂമിശാസ്ത്രം മുതലായ വിഷയങ്ങളെ കൂടുതൽ വിവരണങ്ങളാലും അനു

ബന്ധമായ്ചേൎത്തിട്ടുള്ള അഭിധാനപ്രകാശികയാലും പ്രത്യേകം വിശദമാക്കിയിരിക്കുന്നു. ഗദ്യപദ്യങ്ങളിൽ ചിലേടത്തു കഥാപാത്രങ്ങൾക്കു മററും ചേൎത്തിട്ടുള്ള വിശേഷണങ്ങളുടെ ബാഹുല്യവും പദ്യങ്ങളിൽ പാദങ്ങളുടേയും പാദാംശങ്ങളുടേയും ആവൎത്തനവും അഭിജ്ഞന്മാരുടെ സാധുതാവിചാരത്തിന്നു പക്ഷെ വിഷയീഭവിച്ചേക്കാം; എന്നാൽ ഇതു കവിയുടെ പ്രയോഗവൈചിത്ര്യം കാണിച്ചു സാഹിത്യപ്രണയികളെ ആരാധിപ്പാൻവേണ്ടി മൂലഗ്രന്ഥത്തെ നിഴൽപോലെ അനുവൎത്തിച്ചതാകുന്നു.

ഈ പരാവൎത്തനത്തിന്നായി എന്നെ പ്രേരിപ്പിച്ചു വേണ്ടുന്ന ഉപദേശങ്ങൾ തന്നു ഗ്രന്ഥസമാപ്തിയെ പ്രതീക്ഷിച്ചിരുന്ന ഭാഷാഭിമാനി ശ്രീമാൻ വി. കെ. അച്ചുതമേനോൻ ബി. എ., എൽ. ടി., (ഉദ്യോഗമൊഴിഞ്ഞ സീനിയർ ഇൻസ്പെക്ടർ) അവൎകളോടും, മണിമേഖലയുടെ വിവൎത്തനം കഴിഞ്ഞതിന്നു ശേഷം അതിലും കാഠിന്യമേറിയ ഈ മഹാകാവ്യത്തോടുമല്ലിടുന്നതിൽ എനിക്കുണ്ടായ അനാസ്ഥ നീക്കി ധൈൎയ്യോത്സാഹങ്ങളെ നൽകിയ സാഹിത്യരസികൻ ശ്രീമാൻ, പി. ശങ്കരൻനമ്പ്യാർ, എം. എ. ആണേർസ്, അവൎകളോടും, ഈ ഗ്രന്ഥരചനാവിഷയത്തിൽ വേണ്ടുന്ന ഉപദേശങ്ങൾ നൽകിയ, പഴക്കവും തഴക്കവുമുള്ള പണ്ഡിതർ ശ്രീമാൻ

കെ. പരമേശ്വരമേനോൻ അവർകളോടും ഞാൻ കടപ്പെട്ടിട്ടുള്ള നിർവ്യാജമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ആയുർവ്വേദവിദഗ്ദ്ധനും, സാഹിത്യബന്ധുവുമായ ശ്രീമാൻ വി. നാരാണൻ നായരവർകൾ എൻെറ അഭ്യർത്ഥനയെ സന്തോഷപുരസ്സരം സ്വീകരിച്ചു തൻെറ ദേഹാസ്വാസ്ഥ്യത്തേയും അവസരക്കുറവിനേയും ഗണിക്കാതെ ഈ ഗ്രന്ഥത്തിന്നൊരു പ്രസ്താവനയെഴുതിത്തന്നും മററും സഹായിച്ചതിൽ എനിക്കതിയായ ചാരിതാർത്ഥ്യവും കൃതജ്ഞതയുമുണ്ട്. ഈ വിവർത്തനത്തിന്നുദ്യമിച്ചതുമുതൽ ഇതിലേക്കാവശ്യമായ ഓരോ അംശങ്ങളെ ഗ്രന്ഥാന്തരങ്ങളിൽനിന്നു തിരഞ്ഞെടുപ്പാനും മററും എന്നെ സഹായിച്ചും ഈ ഗ്രന്ഥത്തെ വേണ്ടുംവണ്ണം പകർത്തെഴുതിയും ഇടവിടാതെ മനഃപൂർവ്വം ഇതിൽ പങ്കുകൊണ്ട എൻെറ സഹോദരപുത്രനും വിനീതശിഷ്യനുമായ ആയുഷ്മാൻ പി. വിശ്വനാഥൻ നായരും എൻെറ അഭിനന്ദനത്തിന്നു പാത്രമാണെന്നുള്ളതും ഇവിടെ വിസ്മരിക്കത്തക്കതല്ല. ഭാഷാസാഹിത്യത്തിൽ ഉത്തമഗ്രന്ഥങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കേണമെന്നുള്ള തങ്ങടെ ഉദ്ദേശത്തെ പുരസ്കരിച്ചു കേരളീയരുടെ മമതാബന്ധത്തെ സർവ്വഥാ അർഹിക്കുന്ന ഈ ഉത്തമകാവ്യത്തെ ഭാഷാന്തരീകരിപ്പാൻ എന്നെ ഭരമേല്പിക്കുകയും തന്മൂലം ഇനിക്കീഗ്രന്ഥക

ത്തൃത്വം വഹിപ്പാനിടയാക്കിത്തീക്കകയുംചെയ്ത ഭാ-ഷാപരിഷ്കരണകമ്മിററിക്കും കൃതജ്ഞതാപൂൎവ്വകമായ വന്ദനം പറഞ്ഞുകൊള്ളുന്നു.

കാവേരിയെപ്പോലെ മലനാട്ടിൽ ഉത്ഭവിച്ചു ജന്മഭൂമിയുടെ മാഹാത്മ്യം ഗ്രഹിച്ചിരുന്നാലും സ്വദേശത്തേയും സ്വജനങ്ങളേയും വെടിഞ്ഞു തമിഴ്നാട പൂകി അതിനെ സ്വദേശമായും നാട്ടാരെ സ്വജനങ്ങളായും സ്വീകരിച്ച തന്റെ സാന്നിദ്ധ്യംകൊണ്ടു പുഷ്ടിയും തുഷ്ടിയും വിളയിച്ചു പുകഠംകൊള്ളുന്ന ഈ കൃതിയെ ജന്മഭൂമിയിലേക്കാനയിച്ച് തമിഴമോടിയിൽനിന്നു മലയാളമോടിയിലേക്കു മാററി കാലാതിപാതത്താൽ വിസ്മൃതിവന്നു തനിക്കപരിചിതന്മാരായ സഹോദരീസഹോദരന്മാരെ പഴമ പറഞ്ഞു പരിചയപ്പെടുത്തി അകന്നിരുന്ന സഹോദരബന്ധമിണങ്ങിവന്നു കാണേണമെന്നുള്ള കാംക്ഷയിന്മേലാണു ഞാൻ ഈ വിവൎത്തനത്തിന്നു തുനിഞ്ഞത്. അല്ലാതെ ഒരു ഗ്രന്ഥകൎത്തൃത്വം സിദ്ധിക്കേണമെന്ന മോഹത്തിന്മേലോ പാണ്ഡിത്യപ്രകടനംചെയ്തു പേരെടുക്കേണമെന്നുള്ള ഉദ്ദേശത്തിന്മേലോ അല്ല; ഞാൻ ഒരു ശുദ്ധമലയാളി; ഇതിന്റെ മൂലഗ്രന്ഥമോ പ്രൌഢമായ ഒരു ദ്രാവിഡമഹാകാവ്യം. അതിനാൽ ഇതിൽ വല്ല സ്ഖലിതവും വന്നുപോയിട്ടു

ണ്ടെങ്കിൽ അതിനെ സദയം ക്ഷമിച്ചുകൊള്ളേണ മെന്നു മാന്ന്യവായനക്കാരോടു പ്രാൎത്ഥിച്ചുകൊള്ളുന്നു.

എന്ന്

| നെന്മാറ,<br>10—2—1106. | പി. നാരായണൻനായർ,<br>പരിഭാഷകൻ. |
|---|---|



# പ്രസ്താവന.

പ്രൌഢമായ ഈ ചിലപ്പതികാരത്തിൻെറ മൂലഭാഷയിൽ അത്യന്തം അപരിചിതനും കേരളഭാഷാസാഹിത്യത്തിൽ അത്രമാത്രം പാണ്ഡിത്യമില്ലാത്തവനുമായ ഞാൻ ഉഭയഭാഷാവിദഗ്ദ്ധന്മാർ നിൎവ്വഹിക്കേണ്ടതായ ഈ പ്രസ്താവനയെഴുതുന്നതിനൊരുങ്ങിയതു സാഹസംതന്നെ. ഈ ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണത്തിൽ ഏതെങ്കിലുംവിധത്തിൽ എന്നെയും സംബന്ധിപ്പിക്കേണമെന്നുള്ള എൻെറ മാന്യസുഹൃത്തായ തൎജ്ജമകൎത്താവിൻെറ ആശയത്തെ അനുസരിക്കുകയെന്നുള്ളതല്ലാതെ എൻെറ ഈ ആരംഭത്തിന്നു പറയാൻതക്ക മറെറാരു ഹേതുവും ഫലവുമില്ല.

കേരളഭാഷയുടെ പിതൃസ്ഥാനം സംസ്കൃതത്തിനും മാതൃസ്ഥാനം തമിഴിന്നുമാണെന്നുള്ള മതം പ്രായേണ വിചാരശീലന്മാൎക്കു സമ്മതമാണല്ലൊ. ഈ ഭാഷാവിലാസിനിയുടെ ബാഹ്യാഭ്യന്തരങ്ങളായ ഉൽക്കൎഷങ്ങൾക്കുപയുക്തമായ സകല സമ്പത്തും അച്ഛനമ്മമാരിൽനിന്നു ലഭിക്കേണ്ടതാണെന്നതിനു സംശയമില്ല. കിട്ടാനൎഹതയുള്ള വഹകളെ കാലോചിതമായി പിരിച്ചെടുത്തു യഥായോഗ്യം വിനിയോ

ഗിക്കകയെന്നുള്ളത് ഇവളുടെ സ്തന്യപാനംകൊണ്ടു വളൎന്നുവന്നിട്ടുള്ള നല്ല പുത്രന്മാരുടെ കൎത്തവ്യങ്ങളിൽ മുഖ്യമായിട്ടുള്ളതാണ്. അനേകദേശഭാഷകളുടെ ജനകനായ പിതാമഹൻെറ അനാദ്യന്തമായ ഭണ്ഡാഗാരത്തിൽനിന്നു മഹാൎഘങ്ങളായ രത്നങ്ങളെ മുറസ്സു ഭാഗിച്ചെടുത്തു് ഈ താവഴിക്കു മുതലുണ്ടാക്കുന്നതിന്നുതന്നെ ഇവർ ആദ്യംമുതല്ക്കു പ്രവൎത്തിച്ചുവന്നിട്ടുമുണ്ടു്. ഇതിൻെറ ഫലമായി 'അദ്ധ്യാത്മരാമായണം' മുതൽ 'നൈഷധം'വരെയും, 'കാലദീപകം'മുതൽ 'ബൃഹജ്ജാതകം'വരേയും, 'കൈരവഗ്രാമം'മുതൽ 'ചരകസുശ്രുതങ്ങൾ' വരേയും, 'ഹരിനാമകീൎത്തനം'മുതൽ 'ഉപനിഷത്തുകൾ' വരേയും ഓരോ ശാഖകളിലുമുള്ള വിദ്യാനിക്ഷേപകംങ്ങൾ ഇതേമാതിരി വേറെയും കേരളഭാഷയ്ക്കു ലഭിച്ചിട്ടുണ്ടു്. വ്യാകരണന്യായധൎമ്മശാസ്ത്രമന്ത്രതന്ത്രാദികളായ വിവിധവിദ്യാപ്രസ്ഥാനങ്ങളിൽനിന്നും അപ്പപ്പോളായി പലതും ഇങ്ങോട്ടു കടത്തിക്കഴിഞ്ഞിട്ടുണ്ടു്. ഈ അൎത്ഥസമ്പാദനപ്രയത്നം തരംപോലെയൊക്കെ ഇന്നും നിഷ്കൎഷത്തോടെ നടന്നുവരുന്നു. വൎദ്ധിച്ചുവരുന്ന ഈ ഭാഷാകുഡുംബത്തിൽ എത്രതന്നെ ആയാലും അത്യാവശ്യങ്ങൾക്കും സുഖവൃത്തിക്കും ഒന്നും മതിയാകാതെ വരുന്നു എന്നു മാത്രമല്ല എതിരില്ലാതെ വളൎന്നുല്ലസിച്ചുംകൊണ്ടുവരുന്ന സഹോദരിമാരോടു കിടപിടിക്കാനുള്ള സംരംഭം കേര

ളഭാഷയ്ക്കും സ്വാഭാവികമായി വൎദ്ധിച്ചുവന്നിട്ടുണ്ട്. തൻെറ അഭ്യുദയത്തിനും ക്രമത്തിൽ സ്വതന്ത്രമായ ജീവിതത്തിന്നും വേണ്ടുന്ന സകലസാമഗ്രികളും ശേഖരിച്ചുറപ്പിച്ചാശ്വസിക്കുന്നതിന്നായി ഇനിയും നിരന്തരം ആയാസപ്പെട്ടുകൊള്ളണമെന്നുള്ള വാത്സല്യപൂൎവ്വകമായ മാതൃശാസനം ഇപ്പോഴും നിലവിലിരിക്കുന്നതുനിമിത്തം ഈ കുഡുംബത്തിലെ അംഗങ്ങൾ പല വഴികളിലും ഏറക്കുറെ സഫലമായിത്തന്നെ പരിശ്രമിച്ചുകൊണ്ടേ ഇരിക്കുന്നു. ഇവർ മുത്തശ്ശിയുടെ പഴയ റിക്കാർട്ടുകൾ പരിശോധിച്ചു പല വിലപിടിച്ച വസ്തുക്കളും കണ്ടുപിടിക്കുന്നു. കാലദേശോചിതമായ സംസ്കാരങ്ങളെക്കൊണ്ടു യോഗ്യത വരുത്തിയും വല്ലതുംചെയ്തു വിലകെടുക്കാതെ—വെളുക്കാൻ തേച്ചു പാണ്ടു പിടിപ്പിക്കാതെ, പഴമയും പരിശുദ്ധിയും കളയാതെ—അങ്ങനെതന്നെ പൊടി തട്ടിത്തുടച്ചു സ്വന്തം മുദ്രവെച്ചെടുത്തും സൂക്ഷിക്കുന്നു. വയസ്സു കൂടിവരുന്തോറും യൌവനപുഷ്ടിയും പ്രൌഢിയും കൂടിക്കൂടിവരികയും ഉൽകൎഷത്തിന്നുള്ള മോഹം തീവ്രമായിത്തീരുകയും ചെയ്കയെന്നുള്ളതു ഭാഷകൾക്കുള്ള പ്രത്യേകസ്വഭാവമാകുന്നു. അതുകൊണ്ടു് അന്നന്നുണ്ടാകുന്ന സന്താനങ്ങൾ കുഡുംബകുക്ഷിപൂരണത്തിൽ ആത്മപരിത്യാഗംചെയ്തുതന്നെ കാലം നയിക്കണമെന്നത്രെ നിത്യമായ മാതൃ

നിയോഗം. സ്വാഭാവികവും സാൎവ്വത്രികവുമായ ഈ നിയമത്തിന്നനുസരിച്ച പല മാന്യന്മാരും മേൽപറഞ്ഞപ്രകാരം തമിഴഭാഷയിൽനിന്നും പല വിശിഷ്ടഗ്രന്ഥങ്ങളേയും മലയാളത്തിൽ തൎജ്ജമചെയ്കയും സാരം ഗ്രഹിച്ച സംഗ്രഹിച്ചെഴുതുകയും മററും ചെയ്തുകൊണ്ടിരിക്കുന്നുണ്ട്. ഭാഷാഭിമാനികളുടെ പ്രോത്സാഹനവും അനുമോദനവും അത്യാവശ്യകമായ ഈ ഉത്തമോദ്യമത്തെ ഉത്തേജനംചെയ്യുന്നതുമുണ്ട്. ഈ നിലയിൽ ചിലപ്പതികാരത്തിൻെറ ഈ തൎജ്ജമയുടെ ആവിൎഭാവം എത്രമാത്രം പ്രശംസനീയമായിട്ടുണ്ടെന്ന് ഇനി വേറെ പറയേണ്ടതില്ലല്ലോ. ഒരു നല്ല സംസ്കൃതപണ്ഡിതനായ ശ്രീമാൻ പി. നാരായണൻനായരവർകൾ തമിഴകാവ്യത്തിൻെറ തൎജ്ജമയ്ക്കാരംഭിച്ചതെന്താണെന്നുള്ള ആകാംക്ഷയ്ക്കു സമാധാനവും ഈ നിരൂപണത്തിലടങ്ങിയിരിക്കുന്നുണ്ട്.

പ്രസ്താവനയിൽ അവശ്യം വക്തവ്യങ്ങളായ ഭാഗങ്ങൾ മുഴുവനുംതന്നെ ഈ ഗ്രന്ഥത്തിൻെറ മുഖവുരയിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നതിനാൽ മുഖ്യമായി രണ്ടു സംഗതികളെ മാത്രമെ ഞാനിവിടെ പ്രസ്താവിക്കേണ്ടതായി കാണുന്നുള്ളു. അവയിൽ ഒന്ന് ഈ കാവ്യത്തിൻെറ സ്വരൂപത്തെപ്പററിയും മററതു തൎജ്ജമക്കാരനെ പററിയുമാകുന്നു. ഏതു പ

ണ്ഡിതന്നും ദുരവഗാഹമായ രീതിയിലെഴുതപ്പെട്ട ഇതിൻെറ മൂലഗ്രന്ഥത്തെ വിമശിക്കുന്നതിന്ന് എന്നെപ്പോലെയുള്ളവർ അസമൎത്ഥന്മാരാകയാൽ എൻെറ ഈ നിരൂപണം അപൎയ്യാപ്തമായിരിക്കയേ ഉള്ളു എന്നു പറയേണ്ടതില്ലല്ലോ. തമിഴിൽ അതിപ്രൌഢങ്ങളായ പുരാതനകാവ്യഗ്രന്ഥങ്ങൾ അഞ്ചെണ്ണമുള്ളതിൽ ചിലപ്പതികാരം ഏററവും പ്രധാനമായി ഗണിക്കപ്പെട്ടിരിക്കുന്നു. അപ്രസിദ്ധപദപ്രയോഗബഹുളവും ഗൂഢനിക്ഷിപ്തസാരവും ദുരവഗാഹാൎത്ഥകല്പനവും അസാധാരണവൎണ്ണനഭൂയിഷ്ഠവുമായ ഈ ഗ്രന്ഥത്തെ തൎജ്ജമചെയ്കയെന്നതു കഷ്ടവും വിഷമവുമായ ഒരു പ്രയത്നമാണെന്നല്ലാതെ ഈ പരിശ്രമം സരളവും രസകരവുമായ ഒരു വിനോദമാണെന്നോ മററൊ ആരും വിചാരിക്കുന്നതല്ല. മൂലഗ്രന്ഥത്തിന്ന് ഇപ്പോൾ പ്രസിദ്ധംചെയ്തുകാണുന്ന വ്യാഖ്യാനത്തിൻെറ സഹായത്താൽ മേൽപറഞ്ഞ അഭിപ്രായം മറിച്ചായിട്ടുണ്ടെന്നഭിമാനിക്കാനവകാശം ലഭിച്ചിട്ടുമില്ല. ആ വ്യാഖ്യാനം പല ഘട്ടങ്ങളിലും മൂലത്തെപ്പോലെതന്നെ പ്രൌഢവും കഠിനവുമാമായിട്ടുള്ളതാകുന്നു. അതു തമിഴഭാഷാപാണ്ഡിത്യം പൂൎണ്ണമായി സമ്പാദിച്ചിട്ടുള്ള ചില അധികാരികൾക്കുമാത്രം ഉപയുക്തമായിരിക്കുന്നതാണ്. മൂലഗ്രന്ഥത്തെ പ്രസിദ്ധംചെയ്ത പണ്ഡിതർ വി. സ്വാമിനാഥ

യ്യരുടെ നിരന്തരവും ശ്രദ്ധവുമായ പരിശ്രമത്താൽ ആ ഗ്രന്ഥത്തിൽ ചേൎത്തിയിട്ടുള്ള "അരുംപതവക രാതി" "അപിതാനവിളക്കം" "അരുംപതവുരൈ" മുതലായ ചില താക്കോലുകൾ കൂടി കിട്ടീട്ടില്ലെങ്കിൽ ഈ മുത്തശ്ശിയുടെ പഴയ പണ്ടങ്ങൾ സൂക്ഷിച്ചുവെച്ചിട്ടുള്ള ഇരിമ്പുപെട്ടി ഇന്നുള്ളവൎക്കൊന്നും തുറന്നു കാണാൻ തരംവരാതെ മണ്ണുപിടിച്ചു കിടന്നുപോയേനേ. ആവക സംതരണോപായങ്ങളെക്കൊണ്ടുപോലും ഈ സമുദ്രം കടക്കുന്നതിന്നു എത്രമേൽ ബുദ്ധിമുട്ടുണ്ടെന്നു സാമാന്യം ഒന്നറിയാൻ വേണ്ടി ഞാൻ ഈ തൎജ്ജമയിൽ ഒന്നുരണ്ടംശങ്ങളെ മാത്രം മൂലഗ്രന്ഥത്തോടൊത്തുനോക്കിയതിൽ തൎജ്ജമക്കാരൻെറ ക്ഷമയും അദ്ധ്വാനശീലവും ആലോചനശക്തിയും ഇതിൽ വളരെ അധികം ചിലവായി പോയിട്ടുണ്ടെന്ന് എനിക്കു ബോദ്ധ്യം വന്നു.

സാഹിത്യശാസ്ത്രകാരന്മാർ നിഷ്കൎഷപൂൎവ്വം നിരൂപണംചെയ്തിട്ടുള്ള ലക്ഷണങ്ങളോടു പ്രായേണ ദ്രാവിഡഭാഷാകാവ്യങ്ങൾക്കു പറയത്തക്ക സംബന്ധമൊന്നുമില്ലാത്തമട്ടാണു കാണുന്നത്. കാവ്യങ്ങളെ രസപ്രധാനങ്ങളെന്നും ധൎമ്മപ്രധാനങ്ങളെന്നും ഉഭയപ്രധാനങ്ങളെന്നും മൂന്നായി തരംതിരിക്കാമെങ്കിൽ ഈ കാവ്യത്തെ ധൎമ്മപ്രധാനമാണെന്നു പറയാം. "വിവാഹാനന്തരം വേശ്യാ (മാധ്വീ) ലംപടനായി കു

റെക്കാലം വിഷയരസനിമഗ്നനായിരുന്ന് ഒടുക്കം നിർദ്ധനനായിത്തീൎന്ന കോവലൻ പശ്ചാത്തപിച്ചു പതിവ്രതയായ തൻെറ പതിയെത്തന്നെ ശരണം പ്രാപിക്കയും അച്ഛനമ്മമാരേയും സ്വദേശത്തേയും വെടിഞ്ഞു ഭാൎയ്യയോടുകൂടി മധുരാനഗരത്തിൽ ചെന്ന് അവളുടെ ഒരു കാൽച്ചിലമ്പു വിററു വല്ലതും വാങ്ങി നാൾകഴിക്കാമെന്നുവെച്ച് അതുംകൊണ്ടു രാജദ്വാരത്തിൽ ചെല്ലുകയും അവിടെ ഒരു തട്ടാൻെറ ചതിപ്രയോഗത്താൽ രാജഭടന്മാരാൽ വധിക്കപ്പെടുകയും ആ വിവരം അറിഞ്ഞു ഭാൎയ്യ (കണ്ണകി) ക്രോധാവിഷ്ടയായി രാജധാനിയിൽ പ്രവേശിച്ച് ഭീഷണമായ രൌദ്രഭാവത്തിന്നനുരൂപങ്ങളായ ചേഷ്ടിതങ്ങളെക്കൊണ്ടു പാണ്ഡ്യരാജാവിനെ ഭയപശ്ചാത്താപശോകാവേഗനിഹതനാക്കിത്തീൎക്കയും ചെയ്തശേഷം സതീധൎമ്മാനുസാരേണ സ്വയം അഗ്നിപ്രവേശംചെയ്തു പരലോകത്തിൽ ഭൎത്തൃസമാഗമം പ്രാപിക്കയും ചെയ്തു.'' എന്നിങ്ങനെയാണ് ഇതിലെ യഥാൎത്ഥകഥാസ്വരൂപമെന്നു വിചാരിക്കാവുന്നതാണ്. വൎണ്ണനങ്ങളെക്കൊണ്ടും അലങ്കാരങ്ങളെക്കൊണ്ടും കഥയിൽ വന്നുകാണുന്ന വികാരങ്ങളും ചൂചുകോദ്ധരണപൂൎവ്വമായ നഗരഭസ്മീകരണം മുതലായ അമാനുഷപ്രഭാവപ്രദൎശനങ്ങളും മററും രസപോഷണലാലസനായ കവിയുടെ കല്പനാവിശേഷങ്ങളായിരിക്കു

മെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. രസഭാവവികല്പനം ചെയ്യുംകൊണ്ടു ഈ കഥയെ പല കവികളും പലവിധത്തിൽ നാടകമായും മററും വേറെയും എഴുതീട്ടുണ്ടെന്നുള്ളതും ഇവിടെ സ്മൎത്തവ്യമാകുന്നു. 'ഏതായാലും ഇതിൽ നായകൻെറ ശൌൎയ്യപരാക്രമങ്ങളെ വൎണ്ണിച്ചു വീരരസത്തേയോ വിപ്രലംഭസംഭോഗാദിവൎണ്ണനത്താൽ ശൃംഗാരത്തേയോ അംഗിയായി പോഷണംചെയ്വാൻ കവി ഉദ്ദേശിച്ചിട്ടില്ല. ലൌകികവ്യവഹാരങ്ങളിൽ മങ്ങിയും വിളങ്ങിയും കുറഞ്ഞും നിറഞ്ഞും ഉറച്ചും ഇളകിയും കാണാറുള്ള രതിശോകാദിഭാവങ്ങളെപ്പോലെ സൎവ്വത്ര ചില രസസ്ഥലിംഗങ്ങൾ കാണപ്പെടുന്നുണ്ടെന്നേ പറയേണ്ടതുള്ളു. ഇതിൽ പ്രധാനപാത്രമായ നായികയുടെ പ്രഭാവംതന്നെ കഥാവസാനസംഭവങ്ങളിൽ മാത്രമായി സ്ഫുരിക്കുന്നതേയുള്ളു. അതുതന്നെ അമാനുഷസിദ്ധികൾ കൂട്ടിയൊപ്പിച്ച(ഗാഥ 22)മട്ടിലാണുതാനും. ഭൎത്തൃവിയോഗത്തിന്നു ഹേതുവായ പാണ്ഡ്യരാജാവിനെ സകുലം കോപാഗ്നിയിൽ ദഹിപ്പിച്ച കണ്ണകിയെക്കൊണ്ടു സഹൃദയാസ്വാദ്യമായ വല്ല രസത്തേയും കവി ഉൽബോധിപ്പിക്കുന്നുണ്ടെന്നു പറയുന്നതിനേക്കാൾ പാതിവ്രത്യനിഷ്ഠയുടെ മാഹാത്മ്യവും അസമീക്ഷ്യകാരിതയുടെ അനിഷ്ടഫലവും ഈ വ്യവഹാരത്തിൽ തെളിയിച്ചിരിക്കുന്നു എന്നു പറയുന്നതാണു യുക്തതരം. മധുരാധിപൻെറ വാക്കിൽ പിണഞ്ഞ

പിഴവാണു കോവലവധത്തിനു കാരണമെന്നും അതിനു ജന്മാന്തരകർമ്മം നിമിത്തമാണെന്നും പറഞ്ഞു കഥാസ്വരൂപത്തിൽ സ്പഷ്ടമായ പുരാണസൌന്ദര്യത്തെ കവി ആഗ്രഹിച്ചിരിക്കുന്നു. ഇങ്ങനെ പുരാണച്ഛായ വരുത്തി അസാധാരണസംഭവങ്ങളെക്കൊണ്ടു വായനക്കാരുടെ ഹൃദയത്തിൽ ഭയഭക്തിവിസ്മയാദിഭാവങ്ങളെ അങ്കുരിപ്പിച്ചുകൊണ്ടു് ഒരു യഥാർത്ഥസംഭവത്തെ കാവ്യരൂപേണ വർണ്ണനംചെയ്യുന്നതായിട്ടാണു കവി അഭിമാനിക്കുന്നതെന്നു് ഈ ഗ്രന്ഥത്തിലെ പല ഘട്ടങ്ങളും തെളിയിക്കുന്നുണ്ടു്. കണ്ണകീദേവിയുടെ പ്രതിഷ്ഠയും പൂജാദികളും ഈ തത്വത്തെ വ്യക്തമാക്കീട്ടുമുണ്ടു്.

ചോളപാണ്ഡ്യചേരരാജാക്കന്മാരെയും രാജ്യങ്ങളെയും വർണ്ണിക്കുക, അവരുടെ ധർമ്മദീക്ഷയും ഭരണപ്രകാരവും അനുകരണീയമാണെന്നു ബോധിപ്പിക്കുക, അവരുടെ ഭരണകാലത്തു തമിഴ്നാട്ടിലെ പരിതസ്ഥിതികളെ— മതാചാരവിവാഹസമ്പ്രദായങ്ങൾ, ഗീതനൃത്തവാദ്യാദികലകൾ, കുറവർ മറവർ മുതലായ പല ജാതിക്കാരുടേയും ഐഹികാമുഷ്മികവ്യവഹാരങ്ങൾ, ഭൂമിയുടെ ഫലപുഷ്ടി മുതലായവയെ—രേഖപ്പെടുത്തുക, തത്തദ്ദേശാധിപന്മാരിൽ പ്രജകൾക്കുള്ള ഭക്തിപാരവശ്യത്തേയും മററും വർണ്ണിച്ചുറപ്പിക്കുക, ഇങ്ങനെ ചില പ്രയോജനങ്ങളെ

ഈ കാവ്യകാരൻ മുഖ്യമായി കരുതീട്ടുണ്ടെന്നു കാണു ന്നുണ്ട്. മംഗളാചരണത്തിൽത്തന്നെ തുടങ്ങിവെച്ച് തരംകിട്ടുമ്പോഴെല്ലാം തുടൎന്നുകൊണ്ടുപോകുന്ന കവി യുടെ രാജപ്രശംസാഭിരുചി ഇതിൽ വ്യക്തമായി പ്ര കാശിക്കുന്നുണ്ട്. ആ കാലത്തു (1760 വൎഷംമുമ്പ് എന്നൊരു പക്ഷം) ബുദ്ധമതത്തിന്നു സൎവ്വത്ര പ്രചാ രമുണ്ടായിരുന്നതായി കവി കാണിച്ചുതരുന്നുണ്ടെങ്കി ലും ആ സമ്പ്രദായത്തിന്നനുരൂപമല്ലാത്ത ഹിംസക ളും (നരബലികൾപോലും) യാഗാദികൎമ്മങ്ങളും ബ്രാ ഹ്മണമതപ്രതിഷ്ഠയും അവിടവിടെ വൎണ്ണിക്കപ്പെട്ടി രിക്കുന്നു. വീരബൌദ്ധന്മാരും വീരവൈദികന്മാരുമി ല്ലാതായിത്തീരുകനിമിത്തം രണ്ടുമതക്കാരും തമ്മിലി ണങ്ങി അവരവരുടെ ധൎമ്മപദ്ധതികളെ മററുള്ളവൎക്കു വിരോധമില്ലാത്ത വിധത്തിൽ വിശ്വസിച്ചാചരിച്ചു വന്നിരുന്ന വിധത്തിലാണ് ഇതിൽ വൎണ്ണിക്കപ്പെട്ടി രിക്കുന്നതു്. നായകനും മററും ബുദ്ധമതക്കാരാണെ ന്നും വേദാദികളെക്കാൾ അവൎക്കു ബുദ്ധവചനങ്ങ ളിൽ അധികം വിശ്വാസമുണ്ടെന്നും (ഗാഥ 11) ഇ തിൽ പ്രതിപാദിച്ചുകാണുന്നു. എങ്കിലും ഇതിലുള്ള ഭഗവതീപ്രതിഷ്ഠ,വൈദികകൎമ്മങ്ങൾ മുതലായ പല പ്രധാനസംഗതികളിലും ബുദ്ധമതസിദ്ധാന്തത്തെ തീരെ വിസ്മരിച്ച നിലയിലാണ് കഥയുടെ ഗതി. ബുദ്ധവിഹാരങ്ങൾ, ബുദ്ധസന്ന്യാസികൾ മുതലായ

തിനെപ്പററി കവി സാദരം വണ്ണിച്ചിരിക്കുന്നതും മ റും നോക്കുമ്പോൾ കഥ നടന്ന കാലത്തിൻേറയും കാവ്യനിമ്മാണകാലത്തിൻേറയും മതാചരണങ്ങൾ വിഭിന്നരീതിയിലായി തീന്നിരിക്കകൊണ്ടായിരിക്കു മോ വിപ്രതിഷേധമുണ്ടായിത്തീന്നതെന്നാലോചി ക്കേണ്ടതാണ്.

സാക്ഷാൽ കണ്ണകീദേവിയുടെ പ്രതിഷ്ഠയാണ് കൊടുങ്ങല്ലൂർ ഭഗവതിയെന്നും ആ ദേവിയുടെ ശ ക്തിയെ ആവാഹനംചെയ്തു പലദിക്കിലും—സിംഹ ളദേശത്തിലും—പ്രതിഷ്ഠയും മററും ഉണ്ടായിട്ടുണ്ടെ ന്നും ഈ കഥയിൽനിന്നറിയപ്പെടുന്നുണ്ട്. മലയാള ത്തിൽ കാണുന്ന ഭഗവതിമാർ മിക്കതും കൊടുങ്ങല്ലൂ രമ്മയോടും ആ വഴിക്കു കണ്ണകീദേവിയോടും സം ബന്ധപ്പെട്ടിരിക്കുന്നതായി കാണുന്നതിനാൽ ഈ കാവ്യത്തിലെ കഥയ്ക്കു കേരളത്തോടു ഗാഢമായ ബ ന്ധമുണ്ടെന്നു സ്പഷ്ടമായിരിക്കുന്നു. കൊടുങ്ങല്ലൂർഭഗവ തിയെ സംബന്ധിച്ച് ഈ പ്രദേശങ്ങളിൽ പ്രസിദ്ധ മായ "നേല്പമ്മത്തോററം" എന്ന പാട്ടിലുള്ള കഥ യും ഈ കാവ്യത്തിലെ കഥയും മിക്കതും യോജിച്ചി രിക്കുന്നു. അല്പം ചില വ്യത്യാസം കാണുന്നതു കവി സൃഷ്ടിവിശേഷമായിരിക്കുമെന്നു വിചാരിക്കാനേ ഉ ള്ളു. കണ്ണകി തൻെറ ഭത്താവു മരിച്ചു കിടക്കുന്ന സ്ഥലത്തു ചെന്ന് ആ ചോരപുരണ്ട ശരീരത്തെ ആ

ലിംഗനംചെയ്തു നിണമണിഞ്ഞു് രൌദ്രഭാവത്തിൽ ഭയങ്കരമായി അട്ടഹസിക്കയും ധൎമ്മാധൎമ്മങ്ങളെ ഉച്ചത്തിൽ ഘോഷിക്കയും ഭയവിസ്മയാകുലന്മാരായ പൌരന്മാർ എന്തു ചെയ്യേണമെന്നറിയാതെ പ്രസാദിപ്പിക്കുന്നതിന്നുതസുകരായി ദേവിയെ ഭക്തിവിനയാദികളോടുകൂടി അനുസരിക്കുകയും ചെയ്തുകൊണ്ടു പാണ്ഡ്യരാജധാനിയിൽവെച്ചു കഴിഞ്ഞതായ ആ സമ്മേളനവും കേരളത്തിൽ ഭഗവതിആവേശം കൊണ്ടുവെളിച്ചപ്പാടന്മാർ ചുവന്നകൂറയുംധരിച്ചു തല പിരിച്ചിട്ടു വെട്ടിയാട്ടി അട്ടഹസിച്ചുരൌദ്രഭാവത്തിൽ നൃത്തംചെയ്തുംകൊണ്ടു ദേശക്കാർ ഭയഭക്തികളോടു കൂടി തൊഴുതപേക്ഷിച്ചു സേവിച്ചുംകൊണ്ടു നടന്നുവരുന്ന വേല മുതലായ അടിയന്തരങ്ങളുടെ സമ്പ്രദായവും കൂടി ആലോചിക്കുമ്പോൾ നമ്മുടെ ഭഗവതിമാരെല്ലാം ആ കണ്ണകീദേവിതന്നെ എന്നു പറയാൻ തോന്നുന്നു. ഒററച്ചിലമ്പു കയ്യിലെടുത്തട്ടഹസിച്ചു വാളെടുത്തു വെട്ടിക്കാട്ടുന്ന ഭഗവതിയുടെ ഒന്നാമത്തെ ആവേശരംഗവും രാജസന്നിധിയിൽവെച്ചു രൌദ്രഭാവാവിഷ്ടയായി ദേഹവും മനസ്സും വിറച്ചുകൊണ്ടും ക്ഷോഭിച്ചുകൊണ്ടും ഇണച്ചിലമ്പിനെ പരിശോധനയ്ക്കായി കുലുക്കിവെച്ചുകൊടുത്ത കണ്ണകിയുടെ ക്രോധവിജൃംഭിതാവസ്ഥയും തമ്മിൽ നല്ല യോജിപ്പുണ്ടെന്നു കാണുന്നു. കളി, വേല, വെടി,

വിളക്ക്, പാന, പാട്ട്, പൂരം എന്നിവയും കമ്പം, ബാണം മുതലായ അഗ്നിമയങ്ങളായ വിലാസങ്ങളോടുകൂടി ഭഗവതികൾക്കായി നടത്തപ്പെടാറുള്ള മററു പല ഉത്സവങ്ങളും ആ കണ്ണകീദേവിയുടെ അഗ്നിപ്രവേശവൃത്താന്തത്തിൻെറ അല്ലെങ്കിൽ മധുരാപുരദാഹത്തിൻെറ സ്മാരകങ്ങളായി ഇരിക്കാനിടയുണ്ട് (ഗാഥകൾ 12, 19, 21). നൊമ്മടെ വെളിച്ചപ്പാടും കല്പനയും മററും എന്തിനെ ആസ്പദിച്ചുണ്ടായതാണെന്നന്വേഷിക്കുന്ന വിമർശകന്മാർക്ക് ഈ ചിലപ്പതികാരം ഗ്രന്ഥമായ ഒരു സമാധാനം നൽകുന്നതാണ്. ഒററമുലച്ചി, (ഗാഥ 24) കണ്ണയമ്മൻ എന്നിങ്ങനെയുള്ള പേരിൽ തന്നെ ചില ദിക്കിൽ ഭഗവതീപ്രതിഷ്ഠകൾ ഉണ്ടെന്നുള്ളതും ഈ ഘട്ടത്തിൽ വിചാരിക്കാനുള്ളതാകുന്നു. പുരാണപ്രസിദ്ധമായ സാക്ഷാൽ ഭദ്രകാളീചരിതത്തെ അനുകരിച്ചും അസാധാരണപരാക്രമത്തോടിരുന്നു മരിച്ചുപോയ ചിലരുടെ പ്രേതങ്ങളെ സംബന്ധിച്ചും കേരളത്തിൽ ക്ഷേത്രങ്ങളും ആവേശങ്ങളും ഉത്സവങ്ങളും മററുമുണ്ടെങ്കിലും കണ്ണകീദേവിയുടെ ചരിത്രസ്മാരകമായ പലതും ഇവിടെ പ്രധാനഭാവത്തിൽ ആദരിക്കപ്പെടുന്നുണ്ടെന്നു മേൽപറഞ്ഞ സംഗതികളാൽ വെളിപ്പെട്ടിരിക്കുന്നുണ്ട്.

നഗരം, ഗ്രാമം, രാജധാനി, വനം, സൈന്യ

ദുൎഗ്ഗസന്നാഹം, ശില്പവൈചിത്ര്യം, രത്നങ്ങൾ, ച
ന്ദ്രസൂൎയ്യസന്ധ്യാരാത്രികൾ തുടങ്ങിയ പല വിഷയ
ങ്ങളും ഈ ഗ്രന്ഥത്തിൽ വൎണ്ണിക്കപ്പെട്ടിട്ടുണ്ടു്. 3-ാം
ഗാഥയിലെ നാട്യം, രംഗവിധാനം മുതലായവയു
ടെ വൎണ്ണനം, 5-ാംഗാഥയിലെ ഇന്ദ്രോത്സവനഗര
വൎണ്ണനം, 15-ലെ യുദ്ധതന്ത്രസാമഗ്രീസഹിതദുൎഗ്ഗവ
ൎണ്ണനം,18-ലെ സതീസന്നാഹവൎണ്ണനം,22-ലെ ലോ
ഹാദിരചിതശില്പവൎണ്ണനം മുതലായ ഭാഗങ്ങൾ വി
ശേഷിച്ചും രസകരങ്ങളും വിജ്ഞേയങ്ങളുമായ അം
ശങ്ങളാകുന്നു. വിവാഹം മുതലായ ചടങ്ങുകളിലെ
ന്നപോലെ രാജസേവ, വേശ്യാഭൃത്യം (ഗാഥ 13) മു
തലായ കാൎയ്യങ്ങളിലും ബ്രാഹ്മണന്റെ പ്രവേശം
വൎണ്ണിക്കപ്പെട്ടിട്ടുണ്ടു്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വാ
ണികൻ, വേളാളൻ എന്നിങ്ങനെയാണു് ഈ കാ
വ്യത്തിലെ ചാതുൎവ്വൎണ്ണ്യം. ശൂദ്രസംജ്ഞ അവജ്ഞാ
ഹേതുവായി അന്നും വിചാരിക്കപ്പെട്ടിരിക്കും. പതി
വ്രതാപ്രശംസയിൽ അരുന്ധതീസാദൃശ്യം—സാവി
ത്രി, സീതാ മുതലായവരെ വിട്ടു്—അംഗീകരിക്ക
പ്പെട്ടിരിക്കുന്നു. അൎത്ഥകാമങ്ങൾ ദുഃഖമയങ്ങളാണെ
ന്നും മററും കവുന്തി അടികൾ (ഗാഥ 14) ചെയ്തിട്ടു
ള്ള ഉപദേശം വിശിഷ്ടരീതിയിലായിട്ടുണ്ടു്. ഹിം
സ, അസത്യം മുതലായ പാപകൎമ്മങ്ങളെ പല മ
ട്ടിലും നിന്ദിക്കയും പാതിവ്രത്യം, രാജധൎമ്മം മുതലാ

യതിനെ സൎവ്വോപരി ശ്ലാഘിക്കയും ചെയ്യുന്ന വച നങ്ങളും സന്ദൎഭങ്ങളും ഇതിൽ സുലഭങ്ങളാകുന്നു.

ഇതിൽ ഉൽപ്രേക്ഷാലംകാരപ്രയോഗ (2, 22 ഗാഥകളിലും മററും) ങ്ങളധികമായി കാണുന്നുണ്ട്. രൂപകം, ഉപമ, അതിശയോക്തി മുതലായതും അ പ്രസ്തുതപ്രശംസ, പ്രസ്തുതാങ്കുരം മുതലായ അന്യാ പദേശങ്ങളും (ഗാഥ 13) ശ്ലേഷം മുതലായതും ഒട്ടും ദുല്ലഭമല്ല. എന്നാൽ നേത്രങ്ങൾക്കു ശക്തി (വേല്) എന്ന ആയുധത്തോടുള്ള സാദൃശ്യം, അധരത്തിനു പൂളപ്പൂവോടു സാമ്യം, "ചുണങ്ങണിഞ്ഞ മുല," ആദിത്യനിൽനിന്നശരീരിവാക്കുണ്ടാവുക എന്നിങ്ങ നെ കാണപ്പെടുന്ന ചില പ്രത്യേകവൎണ്ണനപ്രകാര ങ്ങൾ ദ്രാവിഡകാവ്യങ്ങൾക്കുള്ള വിലക്ഷണസ്വഭാ വത്തിന്നുദാഹരണങ്ങളാകുന്നു.

മൂലം പദ്യരൂപമാണെങ്കിലും തൎജ്ജമ അധിക ഭാഗം ഗദ്യരീതിയിലാണല്ലോ. തൎജ്ജമയുടെ മുഖ്യപ്ര യോജനം മൂലവാക്യാൎത്ഥമാകകൊണ്ട് അതിന്നു ഗ ദ്യവിവൎത്തനം നല്ലൊരുപായംതന്നെ. എന്നാൽ പ ദ്യങ്ങളിലുള്ള അതേ പ്രയോഗങ്ങളെത്തന്നെ അതേ രീതിയിൽ ഗദ്യമാക്കീട്ടുള്ളതും കഴിയുന്നത്ര മൂലഭാഷ യുടെ പ്രത്യേകഭംഗിയെ തൎജ്ജമയിൽ കൊണ്ടുവന്ന് ആ പഴയ രീതിയിൽത്തന്നെ വായിക്കുന്നവൎക്കറിവാ നിടവരുത്തീട്ടുള്ളതും എടുത്തുപറയാൻതക്ക ഒരു

വിശേഷവിധിതന്നെ. മലയാളത്തിൽ നടപ്പുള്ള "ദാരികവധം" മുതലായ ചൂർണ്ണികകളുടെ ഗതിയെ അനുകരിക്കുന്ന വാക്യങ്ങൾ ഇതിൽ പലേടത്തും കാണ്മാനുണ്ടെങ്കിലും പല ദിക്കിലും നവീനപരിഷ്കൃത ഭാഷാരീതിയിൽ ഭംഗിയായി തർജ്ജമചെയ്തിട്ടുള്ളതുമുണ്ട്. സംസ്കൃതപദങ്ങൾ ഇതിൽ വളരെ കുറയ്ക്കണമെന്നും ദ്രാവിഡഭാഷാപദങ്ങളെ കഴിയുന്നതും അധികം കൂട്ടിയിണക്കിക്കൊണ്ടുപോകണമെന്നും തർജ്ജക്കാരൻ സങ്കല്പിച്ചു ഫലിപ്പിച്ചു കാണുന്നുണ്ടെങ്കിലും പ്രസംഗവശാൽ "രുചിരസുരഭിലബീജാന്തരിതകുസുമാകീർണ്ണ"മായ ഉപവനത്തിന്റെ വർണ്ണനത്തിലും മറ്റും സംസ്കൃതബാഹുല്യം വന്നുപോയിട്ടുള്ളതു ശൈലീവൈചിത്ര്യരസികന്മാർക്കു കൌതുകപ്രദമായിരിക്കുന്നുണ്ട്. മലയാളത്തിൽ പണ്ടേ നടപ്പുള്ള നാടൻപാട്ടുകളുടെ രീതിയിൽ പല ഭാഗങ്ങളും തർജ്ജമയിലുണ്ടെന്നതിന്നു പുറമെ തമിഴ്വൃത്തങ്ങളായ തേവാരം, കാവടിച്ചിന്തു് മുതലായ രീതി പിടിച്ചു പുതിയ ഭാഷാഗാനങ്ങൾ പലതും ഇതിൽ എഴുതിച്ചേർത്തിട്ടുള്ളതു ഹൃദ്യവും ചമൽക്കാരിയുമായ ആരംഭംതന്നെ എന്നതിന്നു സംശയമില്ല. വർണ്ണനങ്ങളിൽ പ്രസിദ്ധികുറഞ്ഞ ഭാഗങ്ങളെ വായനക്കാർക്കു വിഷയവ്യുല്പത്തി വരുത്തിക്കൊടുക്കാനായി തത്ര തത്ര വിവരണങ്ങളെഴുതി ചേർത്തിട്ടുള്ളതും ഉപകാരപ്രദമായി

ട്ടുണ്ട്. വിവിധങ്ങളായ വിജ്ഞേയവിഷയങ്ങളിൽ പരിചയവും രസാസ്വാദവും കാംക്ഷിക്കുന്ന വായനക്കാരെ അഭിമുഖീകരിക്കുന്നതിന്നുള്ള സൂചനങ്ങളാണ് ഞാനിവിടെ പറഞ്ഞ സംഗതികളെന്നു പറയേണ്ടതില്ലല്ലോ. എല്ലാററിന്നും ഉദാഹരണങ്ങളിവിടെ എടുത്തു കാണിക്കാത്തത് ഈ ഉപന്യാസം അനാവശ്യമായി ദീൎഘിക്കുമെന്നു കരുതീട്ടാകുന്നു.

ശ്രീമാൻ പടിഞ്ഞാറെ പാറയിൽ നാരായണൻനായരവർകൾ ബാല്യം മുതൽക്ക് ഈ 62-ാമത്തെ വയസ്സുവരെ വിദ്യാവിഷയത്തിൽ തന്നെ അദ്ധ്യാനിക്കയും രമിക്കയും ചെയ്തു കഴിഞ്ഞുകൂടുന്ന സുശീലനായ പണ്ഡിതനാകുന്നു. നെന്മാറ ഹൈസ്കൂളിനെ ക്രമത്തിൽ വളൎത്തി നല്ല നിലയിലാക്കിത്തീൎത്തും മററും പ്രസിദ്ധിയും പ്രാധാന്യവും പ്രതിഷ്ഠിച്ച് ഇയ്യിടയിൽ ചരമഗതിയെ പ്രാപിച്ച ശ്രീമാൻ രായിരംകണ്ടത്ത് ഗോവിന്ദമേനോനവർകളുടെ പ്രധാനശിഷ്യനും അദ്ദേഹത്തിൻെറ എല്ലാ ആരംഭങ്ങളിലും ശുദ്ധമായ ഉദ്ദേശത്തോടെ പൂൎണ്ണമായി സഹകരണംചെയ്തുവന്ന ഒരു ദേശാഭിമാനിയുമാണ്. ആ സ്കൂളിൽ ദീൎഘകാലം മലയാളപണ്ഡിതനായിരുന്ന് അതിനെ ഗവൎമ്മെണ്ടിൽ നിന്നെടുത്തു നടത്തിത്തുടങ്ങിയശേഷവും വിദ്യാവിഷയകമായ അതിന്മേലുള്ള രസത്താൽ, പ്രവൃത്തിയെടുത്തുകൊണ്ടിരു

ന്ന ഇദ്ദേഹത്തിന്നു നിയമാനുസൃതമായ വയസ്സെത്തി യതിനാൽ പിരിയേണ്ടിവന്നു. പിന്നെ ഇദ്ദേഹം നെന്മാറയിൽ ഒരു സംസ്കൃതപാഠശാല സ്ഥാപിക്ക യും നല്ലൊരു കെട്ടിടമുണ്ടാക്കി സൎക്കാരിൽനിന്നു സഹായധനവും വാങ്ങി നല്ല നിലയിൽ നടത്തി വരികയും ചെയ്യുന്നു. സംസ്കൃതത്തിൽ നല്ല വ്യുല്പ ത്തിയും മലയാളഭാഷയിൽ വേണ്ടേടത്തോളം പാ ണ്ഡിത്യവും കവിതയിൽ വാസനയും നല്ല അദ്ധ്യാ പനശക്തിയും വിശിഷ്യ തമിഴ്ഭാഷയിൽ സ്വയം സമ്പാദിച്ച ഇത്ര വലിയ വൈദുഷ്യവും ഉള്ള മി സ്റ്റർ നാരായണൻനായർ മുഖവുരയിൽ പറഞ്ഞ പ്രകാരം ചില മാന്യന്മാരുടെ പ്രേരണംകൊണ്ടും മ റ്റും ഭാഷാഗ്രന്ഥനിൎമ്മാണത്തിന്നുത്സാഹിച്ചു തുട ങ്ങിയിരിക്കുന്നതു് അതിന്റെ അഭ്യുദയത്തിന്നുപയു ക്തമായ ഒരു സൽകൎമ്മംതന്നെയാകുന്നു. ഇദ്ദേ ഹം ഇതിന്നുമുമ്പെ തൎജ്ജമചെയ്തു പ്രസിദ്ധപ്പെടു ത്തിയ "മണിമേഖല" തമിഴിലുള്ള പഞ്ചമഹാകാ വ്യങ്ങളിലൊന്നാണു്. പിന്നെ പ്രൌഢമായ ഈ ചിലപ്പതികാരത്തെയും ഈമാതിരി ഭാഷാന്തരം ചെയ്വാനൊരുങ്ങിയതിൽനിന്നു് ഇദ്ദേഹത്തിന്റെ പരിശ്രമശീലവും പരോപയോഗിത്വവും വ്യക്തമാ യിത്തീൎന്നിട്ടുണ്ടെന്നതിന്നു സംശയമില്ല. ഗാനവൃ ത്തങ്ങളിൽ പലമട്ടിലും ഭാഷാപദ്യങ്ങളെഴുതുന്ന

തിൽ ഇദ്ദേഹത്തിന്നുള്ള വാസനയും നിഷ്കർഷവും എത്രയാണെന്ന് ഈ ഗ്രന്ഥത്തിലുള്ള പല ഗാനങ്ങളും നല്ലപോലെ വെളിപ്പെടുത്തിട്ടുണ്ട്.

കേരളഭാഷാപോഷണയജ്ഞത്തിൽ അന്തരംഗസരണിയിൽനിന്നു പരിശ്രമിക്കാനർഹന്മാരായ വിദ്വാന്മാരുടെ കൂട്ടത്തിൽ ഗണിക്കപ്പെടേണ്ടുന്ന ഇദ്ദേഹത്തിന്, ഈ മാതിരി ആരംഭങ്ങൾ സഫലങ്ങളായി തീരേണ്ടതിന്നായി, ഈശ്വരാനുഗ്രഹത്താൽ ആയുരാരോഗ്യാദിസമൃദ്ധിയുണ്ടാകണമെന്നു ഞാൻ സാദരം പ്രാർത്ഥിക്കുന്നു.



എന്ന്

വടവന്നൂർ<br>8-10-30 } വടക്കെപ്പാട്ട് നാരാണൻനായർ.

# അഭിധാനപ്രകാശിക.

## അ

**അയിര** = ഒരു നദി.

**അരട്ടൻ** = ഒരു ചെട്ടി; ഇവൻ ചോളനാട്ടിലുള്ളവൻ; കോവലനും കണ്ണകിക്കും നേരിട്ട ദുഃഖം മാടലനിൽനിന്നു കേട്ടു ജീവത്യാഗം ചെയ്ത പെരുമനക്കിഴത്തിയും കണ്ണകിയുടെ അമ്മയും ഇവന്നു പുത്രികളായിരുന്നു.

**അഴകർമല** = ഇതു പാണ്ടിദേശത്തിലുള്ളതു്; ഇതിൽ പുണ്യശരവണം, ഭവകാരണി, ഇഷ്ടസിദ്ധി എന്ന മൂന്നു പൊയ്കകളും ചിലമ്പാറു് എന്ന ഒരു നദിയും ഉണ്ടു്; ഈ മലയിൽ വിഷ്ണു വിശ്വരൂപനായി സന്നിധാനം ചെയ്യുന്നു.

**അഴുമ്പിൽ** = ചേരനാട്ടിലുള്ള ഒരു സാമന്തരാജാവിൻെറ ദേശം; ഈ രാജാവു ചെങ്കുട്ടവൻെറ ഹിതകാംക്ഷിയാകുന്നു.

## ഇ

ഇടമ്പിൽ =ഒരു ഗ്രാമം.

ഇരുനിധി കിഴവൻ =കോവലന്റെ പിതാവിനുള്ള മന്ത്യ്രമായ സ്ഥാനപ്പേർ; ഇദ്ദേഹം കോവലന്റെ മരണം നിമിത്തം സന്യസിച്ചു.

ഇലഞ്ഞിമന്നം=കാവിരിപ്പൂമ്പട്ടിനത്തിലുള്ള അഞ്ചു മന്നങ്ങളിലൊന്ന്; ഇവിടെ നാനാവ്യാധികളെ അകററുവാൻ തക്ക മഹിമയുള്ള ഒരു പൊയ്കയുമുണ്ട്.

ഇഷ്ടസിദ്ധി =ഒരു നദി; ഇതിലെ സ്നാനം സർവ്വാഭീഷ്ടഫലദം.

ഇളങ്കോശർ =കൊങ്ങുനാട്ടരചൻ.

ഇളംചെഴിയൻ =കൊക്കാനഗരത്തെ വാണിരുന്ന 'വെററിവേൽചെഴിയൻ' എന്ന പാണ്ടിയൻ.

## ഉ

ഉജ്ജയിനി =അവന്തിദേശത്തുള്ള ഒരു നഗരം.

ഉത്തരകുരു =ഭോഗഭൂമികളിലൊന്ന്.

ഉത്തരകകുസ്ഥൻ =വാരണവാജിനഗരത്തിലെ രാജാവ്.

ഉത്തരൻ =കനകവിജയന്മാരുടെ സഖാവായ ഒരു രാജാവ്.

ഉൎവ്വശി =ഒരു സ്വൎവ്വേശ്യ; അഗസ്ത്യമുനിയുടെ ശാപത്താൽ മാനുഷിയായ്പിറന്നു മാധവിയെന്ന പേർ കയ്ക്കൊണ്ടവൾ.

ഉറന്ത (ഉറന്തൈ) =ഉറയൂർ; ചോളരാജധാനികളിലൊന്നു്; ഇക്കഥ നടന്ന കാലത്തു് 'പെരുനൽക്കിള്ളി' എന്ന ചോഴമന്നവൻ ഇവിടെ വാണിരുന്നു.

ഊങ്കനൂർ =ചേരനാട്ടിൽ കടൽക്കരയിലുള്ള ഒരു ഗ്രാമം; ഇതിനടുത്തു കടലിൽ മായയാൽ മുളച്ചുനിന്ന ഒരു കടമ്പുവൃക്ഷത്തെ ഒരു ചേരൻ ഛേദിച്ചു.

ഐ

ഐയ (ഐയൈ) =മാതരിയുടെ മകൾ; ഇവൾ കണ്ണകിയുടെ പേരിലുള്ള സ്നേഹാതിശയത്താൽ ദേവന്തിയോടൊരുമിച്ചു ചേരനാട്ടിലുള്ള കണ്ണകിയുടെ ആലയത്തെ പ്രാപിച്ചു.

ക

കനകവിജയന്മാർ =കനകനും വിജയനും; ഇവർ ആൎയ്യമന്നവന്മാരിൽ ഒരു പക്ഷക്കാർ; ഇവർ ബാലകുമാരന്റെ മക്കൾ; ആദിയിൽ ചെങ്കുട്ടുവന്റെ വൈരികളായിരുന്നു പിന്നെ അവനാൽ ജയിക്കപ്പെട്ടവർ.

കന്നർ =ചെങ്കുട്ടുവൻെറ ഹിതകാരികളായ ആൎയ്യമന്നവന്മാർ നൂറുപേർ.

കരികാൽ വളവൻ =കാവിരിപ്പൂമ്പട്ടിനത്തിൽ വാണിരുന്ന ഒരു ചോഴൻ; ഇവന്നു കരികാലനെന്നും പേരുണ്ട്; ഇവൻ ഹിമാദ്രിപൎയ്യന്തമുള്ള രാജാക്കന്മാരെ കീഴടക്കി വാണിരുന്നവൻ.

കലിപ്പുരം =കലിംഗദേശത്തുള്ള ഒരു നഗരം.

കവുന്തി ജൈനമതസ്ഥയായ ഒരു വൃദ്ധതാപസി; ഇവളെ കവുന്തിയടികളെന്നു പറയും. ഇവൾ കോവലനും കണ്ണകിയും മധുരയ്ക്കു പോകുമ്പോൾ അവൎക്കു തുണയായി ചെന്നു മാൎഗ്ഗമദ്ധ്യത്തിൽ അവരെ അധിക്ഷേപിച്ചു പറഞ്ഞ രണ്ടു പേരെ 'കുറുനരിയായ്പ്പോക'യെന്നു ശപിച്ച്, മധുരയിലെത്തിയ ശേഷം കണ്ണകിയെ മാതരിയുടെ രക്ഷയിലേല്പിച്ചവൾ.

കാൎത്തിക =വാൎത്തികനെന്ന ബ്രാഹ്മണൻെറ പത്നി; ദക്ഷിണാമൂൎത്തിയുടെ മാതാവു്.

കാപ്പിയക്കുടി=ചോളനാട്ടിലുള്ള ഒരു ഗ്രാമം; ഇതു ചീയ്യാഴിക്കടുത്തു വടക്കുള്ളതു്; ദേവന്തിയുടെ കണവനും ഒരു ദേവനുമായ ചാത്തൻ മനുഷ്യാവതാരം ചെയ്തു വളൎന്നതു് ഇവിടെയായിരുന്നു.

കുടകുമല (കുടമല) =പശ്ചിമദിക്കിലുള്ള ഒരു മല; കാവേരിയുടെ ഉത്ഭവസ്ഥാനം.

കുണവായിൽ =ഒരു ഗ്രാമം; വഞ്ചിനഗരത്തിന്റെ കിഴക്കുള്ളത്; ഇളങ്കോവടികൾ സന്യാസംപൂണ്ടിവിടെ വസിച്ചു.

കുമരിക്കോട് =തെക്കൻദിക്കിലുള്ള ഒരു മല.

കുമാരി (കുമരി) =ദക്ഷിണദിക്കിലുള്ള ഒരു നദി; ഇതു് അക്കാലത്തുതന്നെ കടലെടുത്തുപോയിരിക്കുന്നു; ഒരു മലനാട്ടിന്നും പേരുണ്ട്.

കുയിലാലുവം =ഹിമാദ്രിപാർശ്വത്തിലുള്ള ഒരു ശിവാലയം.

കൊക്കു (കൊക്കൈ) =പാണ്ഡ്യന്മാരുടെ പഴയ രാജധാനി; ഇക്കഥ നടന്ന കാലത്തു് 'വെററിവേൽ ചെഴിയൻ' എന്ന രാജാവു് ഈ നഗരത്തിൽ വാണിരുന്നു; ഇപ്പോൾ ഇതൊരു ചെറിയ ഗ്രാമമാണ്.

കൊങ്ങു് =കൊങ്ങുനാടു്; കുടക.

കൊടുങ്ങല്ലൂർ (കൊടുങ്കോളൂർ) =ചേരനാട്ടിലെ ഒരു ദേശം; ഇതുതന്നെ വഞ്ചിനഗരമെന്നും അല്ല തിരുവഞ്ചിക്കുളമാണെന്നും രണ്ടു പക്ഷക്കാരുണ്ടു്.

കൊടുമ്പ (കൊടുമ്പൈ) =കൊടുമ്പായൂർ; ഇതു പാണ്ടിനാട്ടിലുള്ള ഒരു ദേശം; അക്കാലത്തു് ഉറയൂ

രിൽനിന്നു മധുരയ്ക്കു പോകുംവഴിയാ
ലുള്ളത്.

കോഴി =ഉറയൂർ; മുൻകാലത്ത് ഇവിടെയുള്ള
ഒരു കോഴി ആനയോടു പൊരുതി ജ
യിച്ചതിനാൽ ഈ പേർ സിദ്ധിച്ചു.

കൌശികൻ –കാവിരിപ്പൂമ്പട്ടിനത്തിൽ മാധവിയു
ടെ ഹിതകാംക്ഷിയായ ഒരു ബ്രാഹ്മ
ണൻ; ഇവൻ കോവലൻ മധുരയ്ക്കു
പോകുമ്പോൾ വഴിമദ്ധ്യത്തിൽ അവ
നെ കണ്ടു മാധവിയുടെ മടക്കോല
(സന്ദേശപത്രം) കൊടുത്തവൻ.

## ഗ

ഗജബാഹു =ലങ്കയിലെ രാജാവ്; ഇവൻ തൻെറ
(കയവാകു) നഗരത്തിൽ കണ്ണകിയാകുന്ന പതി
വ്രതാദേവിക്കു ക്ഷേത്രനിർമ്മാണംചെ
യ്തു നിത്യപൂജയും വർഷോത്സവവും നി
യമിച്ചവൻ.

## ച

ചാത്തൻ =തൊണ്ണൂററാറുവക മതശാസ്ത്രങ്ങൾ
പഠിച്ചു മഹാശാസ്ത്രജ്ഞനെന്നു പേർ
സിദ്ധിച്ച ഒരു ദേവൻ.

ചാത്തനാർ =ഈ ഗ്രന്ഥകത്താവിന്റെ കാലത്തു ജീവിച്ചിരുന്ന ഒരു കവി; കണ്ണകി മധുരാപുരിയെ നശിപ്പിച്ചതു മുതലായ സംഭവങ്ങൾ ചെങ്കുട്ടുവനോടും ഇളങ്കോവടികളോടും പറഞ്ഞവൻ; ചാത്തനാരെന്നും ചീത്തലച്ചാത്തനാരെന്നും തമിഴാശാനെന്നും മധുരക്കുലവാണികൻ ചാത്തനെന്നും പ്രസിദ്ധിയുള്ളവൻ.

ചായലൻ =കാവിരിപ്പൂമ്പട്ടിനത്തിലിരുന്ന ഒരു വൈശ്യൻ; വണിക്കുകൾക്കു രാജാംഗത്തിൽനിന്നു ലഭിക്കമാറുള്ള 'എട്ടി' എന്ന പട്ടം (ബിരുദം) ലഭിച്ചവൻ.

ചിത്രാവതി (ചിത്തിരാപതി) =മാധവിയുടെ അമ്മ.

ചിലമ്പാറ് =അഴകർമലയിലുള്ള ഒരു നദി; ഇതിനെ നൂപുരഗംഗയെന്നും പറയും.

ചെങ്കുട്ടുവൻ =ഇളങ്കോവടികളുടെ ജ്യേഷ്ഠൻ; ഇവൻ കണ്ണകി തന്റെ നാട്ടിൽ വന്നു പതിയോടുകൂടി സ്വർല്ലോകം ഗമിച്ച വൃത്താന്തം കേട്ടു, ഹിമാദ്രിയിൽനിന്നു ശില കൊണ്ടുവന്ന് അവളുടെ ബിം

ബം പണി തീൎപ്പിച്ച പ്രതിഷ്ഠ കഴി
പ്പിച്ച ബലിപൂജാദികളും ഉത്സവവും
നടത്തിച്ചവൻ.

ചെങ്കുന്ന് =കൊടുങ്ങല്ലൂൎക്കടുത്തുള്ള ഒരു മല; ഇ
തിൽ കണ്ണകി ഒരു വേങ്ങമരത്തിൻ
നിഴലിൽ നില്ക്കുകയും അവിടെ ദി
വ്യരൂപത്തോടെ വന്ന കോവല
നോടുകൂടി സ്വൎഗ്ഗം പ്രാപിക്കുകയും
ചെയ്തു.

ചെങ്കോട്ട് =തിരുച്ചെങ്കോടെന്ന മല; ഇതിനെ സു
ബ്രഹ്മണ്യൻെറ സാന്നിദ്ധ്യമുള്ളതാ
യി ഇളങ്കോവടികൾ പറഞ്ഞിരി
ക്കുന്നു.

ചെന്തിൽ =പാണ്ടിദേശത്തുള്ള ഒരു സുബ്രഹ്മണ്യ
സ്ഥലം; സുബ്രഹ്മണ്യൻെറ പടവീടു
കളിലൊന്ന്; ഇപ്പോൾ ഇതിനെ
തിരുച്ചെന്തൂരെന്നു പറഞ്ഞുവരുന്നു.

ചെറുമല
(ശിറുമലൈ) =പാണ്ഡ്യരാജ്യത്തിലുള്ള ഒരു മല.

ചേരലാതൻ =ചെങ്കുട്ടുവൻെറയും ഇളങ്കോവടികളു
ടേയും പിതാവ്.

## ത

തലച്ചങ്കാട് =ചോളനാട്ടിൽ കാവിരിപ്പൂമ്പട്ടിനത്തിന്നടുത്തുള്ള ഒരു ഗ്രാമം.

തിരുത്തങ്കാൽ =പാണ്ടിദേശത്തുള്ള ഒരു ഗ്രാമം; ഇതു വാൎത്തികനെന്ന ബ്രാഹ്മണന്ന് ഒരു പാണ്ടിയനാൽ ബ്രഹ്മസ്വമായി ദത്തംചെയ്യപ്പെട്ടത്; ശ്രീവില്ലിപുത്തൂരിന്നു സമീപമുള്ളത്.

## ദ

ദക്ഷിണൻ (തക്കിണൻ) =ദക്ഷിണാമൂൎത്തി; ഇവൻ പാണ്ടിനാട്ടിലുള്ള തിരുത്തങ്കാൽ എന്ന ഗ്രാമത്തിലുള്ള വാൎത്തികനെന്ന ബ്രാഹ്മണന്റെ പുത്രൻ.

ദേവന്തി (തേവന്തി) =കണ്ണകിയുടെ ബ്രാഹ്മണിത്തോഴിയായി മാനായ്ക്കന്റെ ഭവനത്തിൽ വളൎന്നവൾ; മാനുഷരൂപം പൂണ്ട ചാത്തനെന്ന ദേവന്റെ പത്നി; താൻ കണ്ട ദുസ്വപ്നത്തെ പറഞ്ഞു കണ്ണകിയെ ആശ്വസിപ്പിച്ചവൾ; കണ്ണകീകോവലന്മാൎക്ക് നേരിട്ട വിപത്തിനെ കേട്ടു തൽക്ഷണം മധുരയിൽ ചെന്നു, പിന്നെ വഞ്ചിനഗരം പൂകി അവിടെ

പ്രതിഷ്ഠിച്ചിരുന്ന കണ്ണകിയുടെ വിഗ്രഹത്തെ പൂജിച്ചവരം.

ന

നിലൻ =ചെങ്കുട്ടുവൻെറ കാറുകാരിൽ പ്രമാണി.

നീലി =സംഗമനെന്ന വണിക്കിൻെറ ഭാൎയ്യ; കോവലൻ കൊലയേററു മരിക്കേണമെന്ന് അവൻെറ പൂൎവ്വജന്മത്തിൽ ശപിച്ചവരം.

നെടങ്കൽ മന്നം =കാവിരിപ്പൂമ്പട്ടിനത്തിലുള്ള പഞ്ചകോഷ്ഠങ്ങളിലൊന്ന്; ഇത് ഉന്മാദം, വിഷപാനം, സൎപ്പദംശനം, ഭൂതബാധ എന്നീ ദോഷങ്ങളെ പരിഹരിക്കും

നെടുംചെഴിയൻ =മധുരയിൽ വാണിരുന്ന പാണ്ടിയൻ; ഇവൻ ആലോചനകൂടാതെ കോവലനെ കൊലചെയ്യിച്ചു കണ്ണകിയോടു ന്യായത്തിൽ തോററു തനിക്കു നേരിട്ട ദുൎയ്യശസ്സിനെ ചിന്തിച്ചു ജീവത്യാഗം ചെയ്തവൻ.

പ

പരാശരൻ =ചോളനാട്ടിലുള്ള ഒരു ബ്രാഹ്മണൻ;

ഇവൻ മലനാട്ടിൽ ചെന്നു 'മാന്തരഞ്ചേരലിരുംപൊറൈ' എന്ന ചേരനിൽനിന്നു പ്രഭൂതമായ സമ്മാനം വാങ്ങി മടങ്ങിവരുമ്പോൾ തിരുത്തങ്കാൽ ഗ്രാമവാസിയായ ദക്ഷിണാമൂർത്തിയെന്ന ബ്രാഹ്മണയുവാവിനെ പരീക്ഷിച്ച് അവന്നുള്ള വിദ്യാനൈപുണ്യം കണ്ടു സമ്മാനംകൊടുത്തവൻ.

പറുളി =കുമരിയാറിന്നു തെക്കുള്ള ഒരു നദി; ഇതു അക്കാലത്തുതന്നെ കടലെടുത്തുപോയിരിക്കുന്നു.

പാവമന്നം (പാവൈ മൻറം) =കാവിരിപ്പൂമ്പട്ടിനത്തിലുള്ള അഞ്ചു മന്നങ്ങളിലൊന്ന്; ഇതു രാജനീതിക്കു ഭംഗം വരിക മുതലായ അധർമ്മകൃത്യങ്ങൾ നടക്കുമ്പോൾ അവയെ അവിടെ പ്രതിഷ്ഠിച്ചിട്ടുള്ള ദേവി കണ്ണീർ പൊഴിച്ചു കാണിക്കുന്നതായ സ്ഥാനം.

പുണ്യശരവണം =അഴകർമലയിലുള്ള ഒരു പൊയ്ക; ഇതു തന്നിൽ സ്നാനംചെയ്യുന്നവർക്ക് ഐന്ദ്രവ്യാകരണബോധം നൽകുന്നത്.

പെരുങ്കിള്ളി =ഇക്കഥ നടന്ന കാലത്തിൽ ഉറയൂരിൽ വാണിരുന്ന ഒരു ചോഴൻ; ഇവനെ പെരുനൽകിള്ളിയെന്നും പറയും.

പെരുമകൾ =കോവലന്റെ അമ്മ; ഇവളെ പെരുമനക്കിഴത്തിയെന്നും പേരിൽക്കിഴത്തിയെന്നും പറയും; ഇവൾ മധുരയിൽ കോവലൻ കൊലയേറ്റു മരിച്ചതിനെ മാടലനിൽനിന്നു കേട്ടു ദുഃഖിച്ചു ജീവത്യാഗം ചെയ്തു.

പേരാറ് –ചേരനാട്ടിലുള്ള ഒരു നദി; പെരിയാറ്.

പൊതിയിൽ =പാണ്ടിനാട്ടിലുള്ള ഒരു മല; ഇതു ദേവകൾക്കും ഋഷികൾക്കും പൊതുസ്ഥാനമാകയാൽ ഈ പേർ സിദ്ധിച്ചു.

പൊരുന –താമ്രപർണ്ണിനദി; ഇതു പാണ്ഡ്യദേശത്തിലുള്ളത്; ഈ നദിയുടെ ഉടമാവകാശം ചേരമന്നനുള്ളതാണെന്നു പറഞ്ഞിരിക്കുന്നു.

## ഭ

ഭരതൻ (പരതൻ) =കോവലന്റെ പൂർവ്വജന്മത്തിലുള്ള പേർ; ഇവൻ സിംഹപുരരാജാവിന്റെ ഒരു ഉദ്യോഗസ്ഥനായിരിക്കുമ്പോൾ കാരണംകൂടാതെ സംഗമ

നെന്ന വണിക്കിനെ കൊല്ലിച്ചതിനാൽ അവൻെറ പത്നിയാൽ ശപിക്കപ്പെട്ടവൻ.

ഭെവകാരണി =അഴകർമലയിലുള്ള ഒരു പൊയ്ക; ഇതു തന്നിൽ സ്നാനം ചെയ്യുന്നവൎക്കു പൂൎവ്വജന്മവൃത്താന്തങ്ങളെ ഉണൎത്തും.

ഭൂതചതുഷ്കം =കാവിരിപ്പൂമ്പട്ടിനത്തിലുള്ള പഞ്ചകോ (പൂതചതുക്കം)ഷ്ഠങ്ങളിലൊന്ന്; അനൎത്ഥങ്ങളായും മററുമുള്ള കൎമ്മങ്ങൾ ചെയ്യുന്ന പാപികളെ ഭൂതം കൊന്നുതിന്നുന്നതായ സ്ഥാനം.

ഭൂതം =തന്നെ സഹായിച്ച മുചുകുന്ദനെ രക്ഷിപ്പാനായി ഇന്ദ്രനാൽ നയിക്കപ്പെട്ടു കാവിരിപ്പൂമ്പട്ടിനത്തിൽ വന്നു കുടികൊള്ളുന്ന ഒരു ദേവത.

## മ

മണിവൎണ്ണൻ =കാവിരിപ്പൂമ്പട്ടിനത്തിന്നു പടിഞ്ഞാററായി കുടികൊള്ളുന്ന മഹാവിഷ്ണു.

മാങ്കാവ് =കുടകുമലസ്ഥാനത്തുള്ള ഒരു ഗ്രാമം; (മുൻകാലത്തിൽ മാങ്കാടെന്നു പറഞ്ഞിരുന്നു.)

മാടലൻ =തലച്ചങ്കാട്ടിലുള്ള ഒരു ബ്രാഹ്മണൻ; കോവലൻ മധുരയിൽ കൊലയേററ

തു മുതലായി നടന്ന സംഭവങ്ങൾ കാ വിരിപ്പൂമ്പട്ടിനത്തിലുള്ളവരോട് പറ ഞ്ഞതുമൂലം അവരിൽ ചിലർ ആ ത്മത്യാഗം ചെയ്കതായറിഞ്ഞു്, ആ പാപം തീൎപ്പാനായ്ക്കൊണ്ടു ഗംഗയിൽ പോയി സ്നാനം ചെയ്തു മടങ്ങിവരു മ്പോൾ ഇടയിൽ ചെങ്കുട്ടുവനെ ക ണ്ടു പരിചയപ്പെട്ടു വഞ്ചിനഗരം പ്രാ പിച്ച് അവനെ പ്രേരിപ്പിച്ചു യജ്ഞം നടത്തിച്ചു സൽഗതിക്കാളാക്കിയ വൻ.

മാതരി =മധുരയിൽ ആയർപാടിയിലുള്ള ഇട ച്ചികളിൽ മുഖ്യസ്ഥാനം വഹിക്കുന്ന വൾ; ഇവൾ കോവലൻെറ കൊല യും കണ്ണകിയുടെ പരിതാപവും കേ ട്ടു കരളുരുകി അഗ്നിപ്രവേശം ചെയ്തു മരിച്ചു; പിന്നെ ശേഷകുഡുംബിക്കു മകളായ്പിറന്നവൾ.

മാധവി =അഗസ്ത്യമുനിയുടെ ശാപത്താൽ ഭൂ ലോകത്തിൽ പിറന്ന ഉൎവ്വശി; കോവ ലൻെറ പ്രേമഭാജനമായ വേശ്യ.

മാനായ്ക്കൻ =കണ്ണകിയുടെ പിതാവ്; ഇവൻ കോ വലൻെറ മരണത്തേയും കണ്ണകിയു

ടെ താപത്തേയും മാടലനിൽനി
ന്നു കേട്ടു നിരാശനായി സർവ്വസ്വവും
ദാനം ചെയ്തു സന്ന്യസിച്ചവൻ.

മാലതി =കാവിരിപ്പൂമ്പട്ടിനത്തിലുള്ള ഒരു ബ്രാ
ഹ്മണി.

മാശാത്തു വാൻ =കോവലന്റെ അച്ഛൻ; ഇവൻ കോ
വലന്റെ മരണത്തെ മാടലൻ പറ
ഞ്ഞു കേട്ടു തന്റെ സർവ്വസ്വവും ദാ
നം ചെയ്തു സന്ന്യസിച്ചു.

മംഗലാദേവി=ഈ ദേവിക്കു മലനാട്ടിലും അതിനോ
ടു ചേൎന്ന മററു ദേശങ്ങളിലും ആല
യമുണ്ട്; ഇതുസംബന്ധിച്ചാണു മംഗ
ലാപുരമെന്നും മംഗളൂരെന്നുമുള്ള പ്ര
പസിദ്ധിയെന്നു പറയുന്നു.

മുചുകന്ദൻ =സൂൎയ്യവംശജനായ ഒരു ചക്രവൎത്തി;
മുമ്പൊരു കാലം കാവിരിപ്പൂമ്പട്ടിന
ത്തിൽ വാണിരുന്നവൻ.

## യ

യവനർ =ഉത്തരദേശത്തിലുള്ള ഒരു സമുദായം.

## ല

ലങ്ക (ഇലങ്കൈ) =കടലിനാൽ ചുററപ്പെട്ട ഒരു നഗരം;
ഗജബാഹുവിന്റെ രാജധാനി; ഇ

പ്പോഠം അനുരാധപുരമെന്നു പറഞ്ഞു വരുന്നതു്.

## വ

വജ്രനാട് =ശോണാനദീതീരത്തിലുള്ള ഒരു പ്രദേശം.

വഞ്ചി =ചേരന്മാരുടെ രാജധാനി; ഇതു കൊടുങ്ങോല്ലൂരെന്നു ചിലരും തിരുവഞ്ചക്കുളമെന്നു മറ്റു ചിലരും വാദിക്കുന്നു; ഈ രണ്ടു ദേശങ്ങളും കൊച്ചിരാജ്യത്തിൽ ഒന്നോടൊന്നു സമീപിച്ചു കിടക്കുന്നു.

വയല്ലൂർ =പാണ്ഡ്യനാട്ടിലുള്ള ഒരു ദേശം; വാൎത്തികനു ഒരു പാണ്ടിയനാൽ ബ്രഹ്മദായമായി നൽകപ്പെട്ടതും തിരുത്തങ്കാൽ ഗ്രാമത്തിനു കിഴക്കുഭാഗത്തുള്ളതുമാകുന്നു.

വസന്തമാല =മാധവിയുടെ തോഴി; ഇവളെ ക്കുനി (വയന്തമാല) യെന്നും പറയും:

വില്ലവൻ =ചെങ്കുട്ടുവൻെറ മന്ത്രി.
കോത

വിരപത്നി =കണ്ണകി; നെടുംചെഴിയനെന്ന പാണ്ഡ്യനെ ന്യായത്തിൽ ജയിച്ച ത

ൻെറ പാതിവ്രത്യശക്തിയാൽ മധു രാപുരിയെ ദഹിപ്പിച്ചതിനാൽ ഇ വൾക്ക് ഈ പേർ സിദ്ധിച്ചു.

വെൺകുന്ന് =സുബ്രഹ്മണ്യസ്ഥലങ്ങളിലൊന്ന്.

വെൺമ്മാൾ=ചെങ്കുട്ടവൻെറ പട്ടമഹിഷി; ഇവൾ കണ്ണകിയെ പ്രതിഷ്ഠിച്ചു പൂജിക്കേണ മെന്നു തൻെറ ഭർത്താവിനോട്ട പ്രാ ത്ഥിച്ചു.

വെള്ളിട മന്നം =കാവിരിപ്പൂമ്പട്ടിനത്തിലുള്ള അഞ്ചു മ ന്നങ്ങളിലൊന്ന്; ഇതു ചോരന്മാരെ കണ്ടുപിടിപ്പാനുതകുന്നത്.

വെള്ളിയ മ്പലം =മധുരയിലുള്ള ഒരു മന്നം.

വെള്ളിയം പെരുമല =വിദ്ധ്യാധരാലയമായ പർവ്വതം.

വെററിവേൽ ചെഴിയൻ =കൊക്കാനഗരത്തിൽ വാണിരുന്ന ഒരു പാണ്ടിയൻ; ഇവൻ കണ്ണകിക്കു ആ യിരം പൊൻകൊല്ലരെ (തട്ടാന്മാരെ) ബലികൊടുത്ത്, ഉത്സവം നടത്തി തൻെറ നാട്ടിന്നു ബാധിച്ചിരുന്ന ആ പത്തൊഴിച്ചവൻ; ഇവനെ ഇളംചെ ഴിയനെന്നും പറയും.

## ശ

| | |
|---|---|
| ശാലിനി | =കിരാതകുമാരിയായ തേവരാട്ടി. |
| ശേഷകട്ടം ബി (ചേടകുടംബിയൻ) | =തിരുവനന്തപുരത്തുള്ള ഒരു ബ്രാഹ്മണൻ; തന്റെ രക്ഷയിലിരുന്ന കണ്ണകിക്കു നേരിട്ട സന്താപം കേട്ടതിനാൽ അഗ്നിപ്രവേശംചെയ്തു മരിച്ച മാതരി പിന്നെ ഇവനു പുത്രിയായ്പിറന്നു. |
| ശോണ | =ചേരലാതന്റെ പത്നി. |

## സ

| | |
|---|---|
| സൂര്യകുണ്ഡം (ചൂരികുണ്ടം) | =കാവേരിയുടെ സംഗമുഖത്തിന്നടുത്തുള്ള ഒരു തടാകം |
| സോമകുണ്ഡം (ചോമകുണ്ടം) | =കാവേരിയുടെ സംഗസ്ഥാനത്തിന്നടുത്തുള്ള ഒരു തടാകം. |
| സംഗമൻ (ചങ്കമൻ) | =ഒരു വൈശ്യൻ; നീലിയുടെ ഭർത്താവ്. |

## ഹ

ഹാടകമാടം

(ആടകമാടം)=തിരുവനന്തപുരം; മലനാട്ടിലുള്ള ഇരവിപുരത്തിന്നും ഈ പേരുണ്ട്.



# വിഷയാനുക്രമണിക.



## പുകാർകാണ്ഡം.

ഗാഥ



## മധുരക്കാണ്ഡം

## വഞ്ചിക്കാണ്ഡം.

# ചിലപ്പതികാരം.

## കഥാമുഖം.

കേരളചക്രവത്തിയായ ചേരൻ 'ചെങ്കുട്ടവപ്പെരുമാറം' പിതാവായ ചേരലാതൻെറ പിമ്പു സിംഹാസനാരോഹണംചെയ്തു വഞ്ചിരാജധാനിയിൽ വാണിരിക്കും കാലത്ത്, ഇളയ പെരുമാളായ അദ്ദേഹത്തിൻെറ അനുജൻ രാജഭോഗങ്ങളിൽ വിരക്തനായി സന്ന്യാസവൃത്തി കൈക്കൊണ്ടു വഞ്ചിനഗരത്തിന്ന കിഴക്കുഭാഗത്തുള്ള 'തിരുക്കുണവായിൽ' എന്ന ഗ്രാമത്തിലുള്ള ജൈനദേവായതനത്തിൽ വാസമുറപ്പിക്കുകയും 'ഇളങ്കോവടികഠം' എന്ന നാമധേയത്താൽ പ്രസിദ്ധനായിത്തീരുകയും ചെയ്തു. ഒരിക്കൽ അടികഠം ചെങ്കുട്ടവപ്പെരുമാളോടും രാജസംഭാവനയ്ക്കായി അവിടെ വന്നിരുന്ന തമിഴ്സ്സംഘപ്പുലവരായ മധുരക്കൂലവാണികൻ ചാത്തനാരോടുമൊരുമിച്ചിരിക്കുമ്പോഠം ചെങ്കുന്നിലെ (ഇപ്പോഠം ചെങ്ങന്നൂർ) നിവാസികളായ കുറുക്കൂട്ടം മലയന്മാർ അവിടെ വന്ന് അടിതൊഴുതു വണങ്ങി ഇപ്രകാരം ഉണത്തിച്ചു.

1 "അടിയങ്ങൾ കുടികൊള്ളുമടവീമണ്ഡലം തന്നിൽ
വിടൎന്ന പൊന്നൊളിപ്പൂക്കൾ നിറഞ്ഞു ശാഖകൾ ചുററും

2 പരന്നുള്ള പെരുവേങ്ങത്തരുതന്റെ തണലിന്മേൽ
കറഞ്ഞു പോർമുലയൊന്നു സതിമാർ മൌലിയായീട-

3 മൊരു ദേവി സ്വയം വന്നു മരുവീടുമളവിങ്കൽ
സുരനാഥനൊരു ദിവ്യപുമാനോടുമെഴുന്നെള്ളി

4 തരുണിയോടിവൻ നിന്റെ ഹൃദയവല്ലഭനെന്നു-
മുരചെയ്തങ്ങവളെയും വിമാനത്തിൽ കരയേററി

5 വിരവോടേ ദിവം പുക്കാരവരുമെങ്ങൾ കൺകാണെ
തിരുവുള്ളത്തിലീവൃത്തമുണൎന്നുകൊൾകയും വേണം."

ഇങ്ങനെ മലക്കുറവന്മാർ അടികളെ നിവേദനം ചെയ്തതു കേൾക്കയാൽ പെരുമാൾ വിസ്മയം കൈക്കൊണ്ടു മററുള്ളവരെ നോക്കുകയും തനിക്ക് ഈസ്സംഭവം അറിയുമെന്നു പറഞ്ഞുംകൊണ്ടു ചാത്തനാർ നടന്ന വൃത്താന്തം പറഞ്ഞുതുടങ്ങുകയും ചെയ്തു.

വിഖ്യാതനായ ചെമ്പിയനെന്ന ചോഴമന്നവന്റെ പുരാതനനഗരങ്ങളിൽവെച്ച ശാശ്വതമായ സമ്പത്സമൃദ്ധി ചേൎന്നുവിളങ്ങുന്നതും 'പുകാർ' എന്ന പുരാതനനാമധേയത്തെ വഹിക്കുന്നതുമായ കാവിരിപ്പൂമ്പട്ടണത്തിൽ 'കോവലൻ' എന്നു പേരായ ഒരു വൈശ്യനുണ്ടായിരുന്നു. അവൻ ആ നഗരത്തിലുള്ള നാട്യവിദ്യാവിദഗ്ദ്ധയായ ഒരു വേശ്യയ്ക്കു വശഗനാകമൂലം അപരിമിതമായ തന്റെ ധനം നി

ശ്ലേഷം നഷ്ടമായ്പോകയാൽ 'കണ്ണകി'യെന്ന തൻെറ
പതിയുടെ കാൽച്ചിലമ്പു വില്പാനായി പുരാണപ്ര
സിദ്ധിയും മഹിമയുമുള്ള പാണ്ഡ്യരാജധാനിയായ മ
ധുരാപുരിയെ പ്രാപിച്ചു. പിറേറന്നാൾ ചിലമ്പുംകൊ
ണ്ടു പണ്യവീഥിയിൽ ചെന്നപ്പോൾ ഒരു തട്ടാൻ
ആദരവോടെ അരികിൽ വന്നു വേണ്ടുന്ന സഹായ
ങ്ങൾ ചെയ്യാമെന്നേല്ക്കയാൽ അവന്നു ചിലമ്പു കാ
ട്ടിക്കൊടുത്തു. അവൻ ചിലമ്പിനെ സൂക്ഷിച്ചു പരി
ശോധിച്ച്, "വിലയേറിയ ഈ ചിലമ്പു പാണ്ടിപ്പെ
രുംദേവിക്കല്ലാതെ മററാക്കും അണിയുവാൻ സാ
ദ്ധ്യമല്ല; ഞാൻ ഇതു പെരുമാളെക്കാണിച്ചു കൊ
ണ്ടുവരാം; അതുവരെക്കും നിങ്ങൾ ഈ കോഷ്ഠത്തി
ലിരിക്കുക" എന്നു പറഞ്ഞു കൊണ്ടുപോയി. അ
ടുത്ത കാലത്തു കേടു തീർപ്പാനായി പണിക്കൂടത്തിൽ
കൊണ്ടുവന്നിരുന്നതും താൻ അപഹരിച്ചെടുത്തു ക
ളവു പോയതായി പ്രസ്താവത്തിൽ വന്നിട്ടുള്ളതുമായ
പെരുംദേവിയുടെ ചിലമ്പിനെപ്പററി രാജഭടന്മാർ
അന്വേഷണം തുടങ്ങിയിരിക്കയാൽ, ഇതു നല്ലൊരു
തക്കമാണെന്നു കരുതി ഈ തട്ടാൻ പാണ്ഡ്യരാജസ
ന്നിധിയിൽ ചെന്ന്, "മഹാരാജ്ഞിയുടെ കളവു
പോയ ചിലമ്പ് അന്യനാട്ടിൽനിന്നിവിടെ വന്നിട്ടു
ള്ള ഒരു വണിക്കിൻെറ കൈവശം കണ്ടുകിട്ടിയിരി
ക്കുന്നു. ആ കള്ളൻ അടുത്തുള്ള ഒരു കോഷ്ഠത്തിലി

രിപ്പുണ്ട്" എന്നു പറഞ്ഞു. ഇതു കേട്ട പാണ്ടിപ്പെരുമാൾ തന്റെ പൂർവ്വകർമ്മവൈഭവത്താൽ മതിമറന്ന്, "അവനെ ചിലമ്പോടുകൂടി ഉടൻ നമ്മുടെ മുമ്പാകെ ഹാജരാക്കണം" എന്നു കല്പന കൊടുപ്പാൻ കരുതിക്കൊണ്ടു തന്റെ ഭടന്മാരെ വിളിച്ച്, "ഉടനെ ആ കള്ളനെ * കൊന്നു ചിലമ്പു കൊണ്ടുവരുവിൻ" എന്നു പറഞ്ഞുപോയി. ഭടന്മാർ അപ്രകാരം കല്പന നടത്തുകയും ചെയ്തു. കണ്ണകി തന്റെ ഭർത്താവിനെ കൊലപ്പെടുത്തിയ വൃത്താന്തം കേൾക്കയാൽ ഒരു ഗതിയും കാണാതെ കണ്ണുനീർ പൊഴിച്ചു പാണ്ടിയന്റെ വിനാശത്തിന്നായി തന്റെ മുക്താഹാരപരിശോഭിതമായ മാറിടത്തിൽ കൈവെച്ച് ഇടത്തെ മുലക്കണ്ണു പറിച്ചെറിഞ്ഞ്, പാതിവ്രത്യശക്തികൊണ്ടു പാണ്ഡ്യനഗരം ഭസ്മീകരിച്ചു. പതിദേവതയായ അവളെ പലരും പോററി പുകഴ്ത്തി.

സ്വാമിൻ! പാണ്ടിപ്പെരുമാളുടെ കർമ്മവൈഭവമെന്നു മുൻപറഞ്ഞതെന്ത്? എന്നു ചോദിക്കുന്നുവെങ്കിൽ പറയാം. അന്യൂനമാഹാത്മ്യമിയലുന്ന പുരാതനനഗരമായ മധുരാപുരിയിൽ ശ്രീമഹാദേവൻ കുടികൊള്ളുന്ന വെള്ളിയമ്പലത്തിൽ ഇരുൾ പരന്ന ഒരിടത്തിൽ ഞാൻ ശയിച്ചിരുന്നു. അപ്പോൾ ആ

* "കൊണ്ടുച്ചിലമ്പ്" എന്നതു "കൊൻറുച്ചിലമ്പ്" എന്നു തെററിപ്പോയി.

നഗരത്തെക്കാത്തുവാഴുന്ന ശ്രീമധുരാദേവി അഴൽ പെരുകി വാഴുന്ന ആ വീരപത്നിയുടെ മുമ്പിൽ ആവിർഭവിച്ച്, "കടുംകോപാഗ്നിയെ കൊങ്കയാൽ കാണിച്ച ഹേ സുമുഖി! നിങ്ങളിരുവക്കും പുണ്യഫലം ക്ഷയിച്ചതിനാൽ, മുജ്ജന്മത്തിൽ നിനക്കും നിന്റെ പ്രാണനാഥനും കലിംഗരാജ്യത്തിൽ സിംഹപുരത്തിലുള്ള 'സംഗമൻ' എന്ന വണിക്കിന്റെ പത്നിയാൽ ദത്തമായ ശാപം ഇജ്ജന്മത്തിൽ അനുഭവിക്കേണ്ടിവന്നതാണ്. ഹേ സുകേശി! നീ ഇന്നുമുതൽ പതിന്നാലാംനാൾ പകൽ കഴിഞ്ഞു നിന്റെ പ്രിയവല്ലഭനെ കാണും. എന്നാൽ ദിവ്യരൂപത്തിലല്ലാതെ മനുഷ്യരൂപത്തിൽ നിനക്ക് അവനെ കാണ്മാൻ കഴിയുന്നതല്ല." എന്ന് ആ ദേവി ഉപന്യസിച്ചതു ഞാൻ കേൾക്കയുണ്ടായി. ഇങ്ങനെ ചാത്തനാർ ചെങ്കുട്ടവപ്പെരുമാളെ ഉണർത്തിച്ചതു കേട്ട് ഇളങ്കോവടികൾ, "ധർമ്മമാർഗ്ഗത്തിൽനിന്ന് അല്പമെന്നാലും വ്യതിചലിക്കുന്ന നരപാലനെ ധർമ്മംതന്നെ ഹനിക്കും; വിഖ്യാതയായ ഒരു സതീരത്നത്തെ മനുഷ്യരെന്നല്ല വാനോർ, മുനികൾ മുതലായുള്ളോരും വണങ്ങും; പുണ്യപാപങ്ങൾ യഥായോഗ്യം രൂപീകരിച്ചുവന്നു കർത്താവിനെ ബാധിച്ചു തത്തൽഫലമനുഭവിപ്പിക്കും. എന്നീ മൂന്നു കാര്യങ്ങൾക്കും ഈച്ചിലമ്പുതന്നെ ആദികാരണമായിത്തീർന്നതി

നാൽ ഈ കഥയെ നാം 'ചിലപ്പതികാര'മെന്ന പേ രിൽ ഒരു കാവ്യമാക്കി രചിക്കേണ്ടതാണ്'' എന്നരു ളിച്ചെയ്കയും ''ഇതു തമിഴരചന്മാരായ ചേരചോള പാണ്ഡ്യന്മാർ മൂന്നു പേൎക്കും യോഗ്യമായിട്ടുള്ളതാക യാൽ അടികൾതന്നെ ഇതു കവനംചെയ്യരുളേ ണ''മെന്നു ചാത്തനാർ ഉണൎത്തിക്കയും ചെയ്തു. അ ടികൾ ചാത്തനാരുടെ അഭിപ്രായത്തെ അംഗീകരി ച്ച്, 1 മംഗളാചരണം 2 വിവാഹാനന്തരം കോവ ലനേയും കണ്ണകിയേയും വൃദ്ധന്മാരായ അവരുടെ പിതാക്കന്മാർ ഗൃഹസ്ഥധൎമ്മാചരണത്തിന്നായി പ്ര ത്യേകഭവനത്തിൽ പാൎപ്പിച്ചത് 3 യുവതിയായ മാ ധവിയെന്ന വേശ്യ താനഭ്യസിച്ച നാട്യവിദ്യയെ അ രങ്ങേററിയത് 4 നിശാവൎണ്ണനം 5 കാവിരിപട്ടണ ത്തിൽ ഇന്ദ്രോത്സവം നടത്തിയത്. 6 ഉത്സവാന്ത ത്തിൽ സമുദ്രസ്നാനം 7 കോവലനും മാധവിയും ചോലയിലിരുന്നു 'കാനൽവരി' എന്ന പദ്യങ്ങളെ വീണയിൽ പാടിയത് 8 വസന്തകാലത്തിൽ മാധ വിയുടെ വിരഹവേദന 9 കണ്ണകിയുടെ ദുസ്സ്വപ്നം ദേവന്തിയോടു പറഞ്ഞത് 10 കണ്ണകി മുതലായ വർ ചോളനാട്ടുപുറങ്ങളെ ചോദിച്ചു കണ്ടറിഞ്ഞത് 11 നാട്ടുപ്രദേശം കണ്ടു സന്തോഷിച്ചതിന്നുശേ ഷം, കാട്ടുപ്രദേശം കണ്ടു ഭയപ്പെടുന്നത് 12 ദുൎഗ്ഗ യുടെ വേഷം ധരിച്ച ശാലിനിയെന്ന വേടസ്ത്രീയുടെ വേട്ടവരാട്ടം 13 മധുരയിലെ ഉൾനാടുകളിൽ പ്ര

വേശിച്ചത് 14 മൃദംഗധ്വനി മുഴങ്ങുന്ന മധുരാപുരിയെ കാണുന്നത് 15 കണ്ണകിയെ കവുന്തി അടികൾ മാതരിയുടെ അധീനത്തിൽ ഏല്പിച്ചത് 16 കോവലനെ കൊലക്കളത്തിൽ വധിച്ചത് 17 ഇടച്ചേരിയിൽ മാതരി മുതലായ ഇടച്ചികളുടെ കൂത്ത് 18 കോവലൻെറ മരണരൂപമായ ദുർവ്വാത്ത കേട്ടതിനാൽ കണ്ണകി ദുഃഖിക്കുന്നത് 19 സർവ്വജനസമക്ഷം കണ്ണകി ലജ്ജവിട്ടു നഗരപ്രവേശം ചെയ്തത് 20 പുകഴ് പെററ പാണ്ടിപ്പെരുമാളോടു കണ്ണകി ന്യായവാദം ചെയ്തത് 21 കണ്ണകി പാണ്ടിപ്പെരുന്തേവിയോടു കോപാവേശത്തോടെ പറഞ്ഞത് 22 കണ്ണകിയുടെ മുലമുഖത്തിൽനിന്നുണ്ടായ അഗ്നി അവൾ നയിച്ചേടമെല്ലാം പരന്നത് 23 മധുരയിലെ മഹാദേവി ആവിർഭവിച്ച് കണ്ണകിയോടരുളിച്ചെയ്തത് 24 ചെങ്കുന്നിൽ വേങ്ങമരച്ചുവട്ടിൽ കണ്ണകിയെക്കണ്ടതിനാൽ ഉൽപാതശാന്തിക്കായി മലക്കുറത്തികൾ വഴിപാട്ടുകളി നടത്തിയത് — ഇങ്ങനെ ഇരുപത്തിനാലിനോട് 25 മലക്കുറവർ രാജാംഗത്തിൽ ചെന്നു മുഖം കാണിച്ചത് 26 കണ്ണകിയുടെ പ്രതിമയ്ക്കായി ശില കയ്ക്കൊണ്ടത് 27 ആശ്ശിലയുടെ ജലസ്ഥാപനം 28 കണ്ണകിയുടെ പ്രതിഷ്ഠ 29 തനിക്കു പ്രതിഷ്ഠയും ഉത്സവവും നടത്തിയതിന്നു പാതിവ്രത്യദേവതയായ കണ്ണകി പെരു

മാക്കന്മാരെ വാഴ്ത്തിയതു് 30 കനകവിജയാദിക ളായ ആര്യമന്നവന്മാൎക്കു കണ്ണകി ദേവി വരം കൊടുത്തതു്—എന്നീ ആറു ഗാഥകൾ കൂടിച്ചേൎന്നു് ആറഞ്ചു ഗാഥകളായി പാട്ടിൽ രചിക്കപ്പെട്ട കാവ്യത്തെ പ്രസിദ്ധിമാനായ ഇളങ്കോവടികൾ അരുളിച്ചെയ്കയും മധുരക്കുലവാണികൻ ചാത്തൻ കേൾക്കുകയും ചെയ്തു. ഇതു ധൎമ്മാൎത്ഥകാമപ്രതിപാദകമായ ഒരു പ്രബന്ധമാകുന്നു.



## അവശിഷ്ടം.

കണ്ണകിയുടെ കടുങ്കോപത്തിന്നിരയായിത്തീൎന്ന പാണ്ഡ്യദേശത്തിൽ അന്നുതൊട്ടു മഴ കുറഞ്ഞു, ക്ഷാമം വൎദ്ധിച്ചു, വിഷൂചിക, മസൂരി മുതലായ സാംക്രമികരോഗങ്ങൾ വൎദ്ധിച്ചപ്പോൾ പാണ്ഡ്യരാജാക്കന്മാരുടെ പഴയ രാജധാനിയായിരുന്ന കൊൾക്കാനഗരത്തിലെ രാജാവായ 'വെററിവേൽച്ചെഴിയൻ' കണ്ണകീദേവിക്കു ബലിക്കളത്തിൽ ആയിരം തട്ടാന്മാരെ വധിച്ചു തിറനടത്തിശ്ശാന്തി ചെയ്കതിനാൽ നാട്ടിന്നു പുഷ്ടി വരത്തക്കവണ്ണം വൎഷം ഉണ്ടാവുകയും രോഗാദ്യരിഷ്ടങ്ങൾ നീങ്ങുകയും ചെയ്തു. ഈ

സംഭവം കേട്ടുകൊണ്ടു നാട്ടരചനും ദേവിക്കു തിറ നടത്തി ശാന്തിചെയ്കയും, എന്നും മഴയും തൊഴിലും മുടങ്ങാതെ വരികയും ചെയ്തു. ഇപ്രകാരം സാഗരവലയിതമായ സിംഹളത്തിലെ മന്നവൻ, 'ഗജബാഹു' കണ്ണകീദേവിക്കു നാലമ്പലത്തോടുകൂടിയ ആലയം ചമച്ചു്, "ഇവൾ താപശാന്തി വരുത്തി അനുഗ്രഹം നൽകും" എന്നു കരുതി പ്രതിവർഷം കർടകമാസത്തിൽ ഉത്സവം നടത്തിവന്നു. അവിടെ യഥേഷ്ടം വർഷമുണ്ടായി നാടു വർദ്ധിച്ചു വിളവിന്നു സമൃദ്ധിയുണ്ടായി. ചോഴമന്നവനായ പെരുങ്കിള്ളി സർവ്വപ്രകാരേണയും അനുഗ്രഹമേകുന്ന പതിദേവതയായി സങ്കല്പിച്ചു് ഉറയൂരിൽ ഇവൾക്കൊരാലയം പണിചെയ്യിച്ചു നിത്യപൂജോത്സവാദികളും നിയമിച്ചു. അന്നുതൊട്ടു ചോഴമണ്ഡലത്തിൽ രോഗാദ്യനർത്ഥങ്ങൾ നീങ്ങി നാൾക്കുനാൾ അഭിവൃദ്ധിയുണ്ടായി.

# പൂകാർകാണ്ഡം.

---

## ഒന്നാം ഗാഥ.

---

### മംഗളാശംസ.

1. തിങ്കളെക്കൂപ്പുക തിങ്കളെക്കൂപ്പുക
തങ്ങും നറുമലർമാല്യത്തിനാൽ

2 അങ്കിതമാം ചോളൻതൻ കുടപോൽ മഹീ-
മങ്കയെ മുററും കുളുർപ്പിക്കയാൽ

3 ഭാനുവെക്കൂപ്പുക ഭാനുവെക്കൂപ്പുക
മാനിയാം കാവേരിനാട്ടരചൻ

4 താനരുളീടുന്നൊരാജ്ഞാചക്രംപോലെ
വാനിൽപ്പൊലിഞ്ഞങ്ങു പൊന്മയമായ്

5 കാണും കൊടുമുടികൊലുന്ന മേരുവെ
താനേ വലംവെച്ചു വാഴ്കയാൽ.

6 മേഘത്തെപ്പോററുക മേഘത്തെപ്പോററുക
സാഗരം ചൂഴുന്നോരൂഴിയിന്മേൽ

7 ആ നരപാലകൻ ദാനത്തിനെന്നോണം
മേൽനിന്നു ധാര പൊഴിക്കകയാൽ

8 പോററുക പോററുക പൂമ്പുകാർപത്തനം
ചുററും കടൽവേലിയൂഴിതന്നിൽ

9 മുററും നൃപൻതന്റെ വംശത്തിനെന്നപോ-
ലേററവും കീർത്തി പരക്കകയാൽ.

10 പൃത്ഥീപതിസ്സനുകൂലമായ് നിത്യവും
വർത്തിച്ചു പാരം പുരാതനമായ്

11 വിത്തവാന്മാരാകും പൌരന്മാരും ബുധ-
സത്തമന്മാരും വിളങ്ങുകയാൽ

12 അന്യാദൃശപ്രൌഢി തിങ്ങിനിന്നീടുന്ന
ധന്യമാം കാവേരിപട്ടണവും

13 മന്നിൽ പൊതിയൽമലയും ഹിമാദ്രിയും
ഒന്നുപോലെന്നും പുകഴുമെന്നു

14 ശാസ്ത്രങ്ങൾ മുററും പുരാണങ്ങളെന്നിവ
തീർത്തറിഞ്ഞുള്ളോർ കഥിച്ചിടുന്നു.

15 വാനുലകിങ്കലും നാഗലോകത്തിലു-
മൂനമകന്നു ലഭിച്ചിടുന്ന

16 ഭോഗങ്ങളും പുരുകീർത്തിയും വാഴുന്ന-
താകും പുകാറെന്നീ പട്ടണത്തിൽ.



17 വാനിൽ പയോദം മഴപൊഴിക്കുമ്പോലെ
ദാനംകൊണ്ടെങ്ങും പുകൾ പെരുകും

18 മാനായ്ക്കൻവംശമായീടുന്ന കൊമ്പിന്മേൽ
പൂണ്ടന്നോരാകാശപ്പൊൻകൊടിയായ്

19 ഈരാറാണ്ടങ്ങു തികയാത കന്യക
വാരിജമങ്കയെപ്പോൽ വിളങ്ങി.

20 പേരാർന്നുമേവുമരുന്ധതീദേവിക്കു
ചേരുന്ന ചാരിത്ര്യംതൊട്ടുള്ളോരോ

21 ചാരുഗുണൌഘമിണങ്ങുകയാൽ നിത്യം
നാരീജനം വന്നു കൂപ്പീടുന്നോൾ.

22 തന്വംഗിയാളാമിവൾക്കുള്ള നാമവും
കണ്ണകിയെന്നല്ലോ ചൊല്ലീടുന്നു

23 അന്നഗരംതന്നിൽ ചോഴൻകരികാലൻ
മന്നിടം പാലിച്ചു വാണീടവേ

24 എണ്ണമകന്നു പെരുകിയ സമ്പത്തിൻ
വണ്ണം തികഞ്ഞ തറവാടുകൾ

25 ഒന്നുരണ്ടല്ല അനേകമവകളിൽ
മന്നവനൊന്നൊന്നേ ചൊല്ലിക്കൂട്ട

26 സമ്പത്തു പാരം പെരുത്തുള്ള സാധുക്കൾ-
ക്കൊപ്പത്തു ദാനങ്ങൾ ചെയ്തീടുന്ന

27 മാശാത്തുവാനെന്നു പേരാം പ്രഭുവര-
ന്നാശംസ്യനായുണ്ടൊരു തനയൻ

28 ഓരാതവൻതന്റെ കീർത്തി പരക്കുവാൻ
പാരിടം പോരാതെയായ്ചമഞ്ഞു.

29 വിണ്ണയെ വെല്ലും മൊഴിയാൽ വിളങ്ങുന്നൊ-
രേണാങ്കബിംബമുഖികളാകും

30 മാനിനിമാർക്കുള്ള കാമം വളർത്തുവാൻ
ക്ഷോണീതലത്തിലവതരിച്ച

31 സേനാനിതാനിവനെന്നോർത്തു മങ്കമാർ
മാനിച്ചുകൂപ്പും മഹിമയുള്ളോൻ.

32 പേരാക്കുമാരന്നു കോവലനെന്നുപോ-
ലീരെട്ടാണ്ടോട്ടു തികഞ്ഞതില്ല.

33 ആരോമലാൾക്കും കുമാരനുമുള്ളൊരു
പേരാളും താതന്മാരന്നൊരുനാൾ

34 ചിന്തിച്ചു ശോഭനമായൊരു വാസരം
ചന്തത്തിൽ വേളിക്കു കോപ്പുകൂട്ടി.

35 മാനേലുംകണ്ണികൾ തമ്മെച്ചമയിച്ചു-
ങ്ങാനക്കഴുത്തിലിരുത്തിക്കൊണ്ടു

36 വെളിക്ക വട്ടമുണ്ടെന്നപ്പുരന്തന്നിൽ
നീളവെ നന്നായ് പ്പരസ്യമാക്കി

37 തപ്പു മൃദംഗം മുരജാദിവാദ്യങ്ങൾ
എപ്പേരും പാരം മുഴങ്ങീ വേഗാൽ

38 പൃത്ഥ്വീന്ദ്രൻ തന്റെ വിരുതുകണക്കിനെ
മുത്തണിവെങ്കുടജാലം പൊങ്ങി

39 മംഗലജാതങ്ങൾകൊണ്ടങ്ങു വീഥികൾ
മങ്ങാതവണ്ണമലങ്കരിച്ചു.

40 മാലകൾ തൂങ്ങുന്ന വൈരമണിസ്തംഭ-
ജാലം നിറത്തിയതിൻമുകളിൽ

41 നീലിച്ച പട്ടു വിതാനിച്ചുടൻ മുത്തു-
മാലകൾ തൂക്കിയ പൂപ്പന്തലിൽ

42 വെണ്മതി രോഹിണിതന്നോടു ചേർന്നോരം
നന്മതിരളുന്ന വാസരത്തിൽ

43 വേദിയനോതും ചടങ്ങുകളോരോന്നു
മാദരവോടെ നടത്തിക്കൊണ്ടു

44 നിർമ്മലയായൊരരുന്ധതിക്കൊത്തൊരു
പെണ്മണിയോടൊത്തു കോവലൻതാൻ

45 ഹോമാഗ്നിയെ വലംചെയ്തു കാണികൾ-
ക്കാഹാ!മഹാഫലമെന്നു വന്നു

46 വിത്തുകൾ താലത്തിൽവെച്ചും ചിലർ മണി-
ത്തട്ടിൽ വിളങ്ങും മലരെടുത്തും

47 വേദശ്രുതികളുമോതീടുന്നു ചിലർ
ഗീതങ്ങളും ചിലർ പാടീടുന്നു.

48 ശങ്കിച്ചൊതുങ്ങിനിന്നമ്മോടെ നോക്കുന്നു
തങ്കത്തിൻനേരൊളിപ്പെൺകിടാങ്ങൾ

49 ചാന്തും പരിമളധൂപങ്ങളും ചില-
രേന്തുന്നിതു പുഷ്പമാല്യങ്ങളും

50 ഗന്ധമിയന്നുള്ള ചൂർണ്ണങ്ങളും ചില
പന്തണിക്കൊങ്കമാർ കയ്യിലേന്തി

51 പൊന്നിൻവിളക്കും പിടിച്ചു മണികളാൽ
മിന്നുന്ന താലമെടുത്തു ചിലർ.

52 വിത്തുമുളയിട്ട ഭാജനവും ചിലർ
ഹസ്തത്തിലേന്തിനാർ പൂർണ്ണകുംഭം.

53 ഒത്തുനിരന്നുടനോമൽക്കുമാരികൾ
സത്വരമാശിസ്സു ചൊല്ലീടിനാർ:

54 "പുത്തൻനറുമലർപ്പൂങ്കൊടിയാമിവൾ
ഉത്തമനാകുന്ന കാന്തനോടും

55 കണ്ണും കരളും പിരിയാതെ പുൽകിക്കൊ-
ണ്ടെന്നുമൊരുപോലെ വാണിടേണം.

56 പ്രാലേയശൈലത്തിൻ സാനുവിലുള്ളൊരു
ചേലാർന്ന ശാർദ്ദൂലപ്പൊൻകൊടിയും

57 കാലേ കൊടുമുടിതന്നിലേക്കാമ്മാറു
കാലത്താൽ ചെല്ലുമാറായീടട്ടെ

58 പോർത്തൊഴിലെന്നും പുകഴ്ന്നുള്ള വേൽ കയ്യിൽ
ചാർത്തുന്ന ചെമ്പിയൻ പാർത്തലത്തിൽ

59 പേർത്തന്യമില്ലാതൊരാജ്ഞാചക്രം ദിവാ-
രാത്രം ചുഴറ്റുമാറായീടട്ടെ."

60 എന്നങ്ങു പ്രാർത്ഥിച്ചു തൽക്കുലദൈവത്തെ
തന്വികളർച്ചിച്ചു പുഷ്പങ്ങളാൽ

61 മന്ദിരമദ്ധ്യമിളക്കുമാറൊത്തു മങ്കമാർ
മംഗളഘോഷം മുഴക്കീടിനാർ.

---

## രണ്ടാം ഗാഥ.

### ഗൃഹസ്ഥധമ്മാചരണം.

സൎവ്വസമ്പത്സമൃദ്ധിയോടുംകൂടി വിഖ്യാതന്മാരായ മഹാരാജാക്കന്മാരാൽപ്പോലും ആശിക്കത്തക്ക ധനസമ്പത്തിയുള്ള അനവധി വൈശ്യപ്രഭുക്കളുടെ വസതിയായ പുകാർപട്ടണത്തിൽ മരക്കലം മരക്കാൽ മുതലായ താപ്പുകളാൽ അളന്നു നിണ്ണയിപ്പാൻ കഴിയാത്തവണ്ണം (ദ്രവ്യപുഷ്ടിയാൽ അത്ഭുതപ്പെടത്തക്ക ദേശങ്ങളോടും ദ്വീപുകളോടുംകൂടി കടൽചൂഴും ഭൂമണ്ഡലം മുഴുവനോടെ നോക്കുന്നതായാലും സാമ്യമാകാത്തവിധമുള്ള) ലക്ഷ്മീവിലാസത്തോടെ ധമ്മാജ്ജിതമായ ധനത്താൽ ഉൽകൃഷ്ടങ്ങളായ ദാനധമ്മങ്ങളനുഷ്ഠിച്ച പുണ്യവാന്മാർ പുകഴ്ത്തുന്ന ആറുവക ഭോഗഭൂമികളിലൊന്നായ ഉത്തരകുരുദേശത്തോടൊക്കത്തക്ക സൎവ്വസുഖാനുഭൂതികളും തികഞ്ഞു വാഴുന്ന കുബേരന്മാരുടെ കുലതന്തുക്കളായ കയല്ക്കണ്ണിയും കാന്തനും ഏഴുനിലമാടത്തിൽ നാലാം നിലയിൽ മയനിമ്മിതമെന്നു തോന്നത്തക്ക മണിക്കാൽമഞ്ചത്തിലിരിക്കയായിരുന്നു. അപ്പോൾ വിടൎന്നു കേസരങ്ങൾ വണ്ടുകൾ കരണ്ടും ദളങ്ങളേതാനും കൊഴിഞ്ഞും നില്ക്കുന്ന ചെങ്കഴുനീർ, വെള്ളാമ്പൽ, താമര

മുതലായ ജലപുഷ്പങ്ങളുടെ മണം കൂടിക്കലൎന്നു നക്കുന്നും സ്ഥലപുഷ്പങ്ങളായ കേതകികളുടെ സൌരഭ്യത്തേയും ചമ്പകച്ചോലയിൽ മാലാരൂപത്തിൽ നില്ക്കുന്ന മാധവീകസുമങ്ങളുടെ മധുവിനേയും ആരാഞ്ഞു ഭുജിച്ചും, പിന്തിരിഞ്ഞു കാമിനികളുടെ കുറുനിരകളിലിരിയലുന്ന പരിമളത്തെ ആസ്വദിപ്പാനാശിച്ചു വഴികാണാതുഴലുന്ന വണ്ടുകളൊരുമിച്ചു മണിമാലാരാജികളാൽ വിഭൂഷിതങ്ങളായ വാതായനദ്വാരങ്ങളിലൂടെ തക്കം നോക്കിച്ചെന്നകംപുക്ക പരിമളമിണങ്ങിയ മലയമാരുതസംസേവനത്താൽ മതിമോഹം വളൎന്നു കാമപരവശന്മാരായ്ചമഞ്ഞു. അനന്തരം അവർ അവിടം വിട്ടു നറുമലരമ്പനായ മകരധ്വജൻെറ വിഹാരഭൂമിയും ഏഴാമത്തെ നിലയുമായ നിലാമുററത്തിൽ ഭ്രമരങ്ങൾക്കാസ്വദിപ്പാനായി സംഭരിച്ചിരിക്കയാണെന്നു തോന്നുംവണ്ണമുള്ള മണമിയലും മലർനികരത്താൽ തീൎത്ത മെത്തയിന്മേലിരുന്നു കടൽചൂഴുമൂഴിക്കൊട്ടൊഴിയാതെ ദീപ്തി നല്ലുന്നതകം മരീചികളെ പ്രസരിപ്പിക്കുന്ന സൂൎയ്യചന്ദ്രന്മാരെപ്പോലെ ശോഭിച്ചു. അവർ മാറിടത്തിലണിഞ്ഞതായ, വണ്ടുകളാൎത്തും വെണ്ണിലാവു വീശിക്കൊണ്ടു വിരിഞ്ഞും വെള്ളിതളോടിണങ്ങിയുമിരിക്കുന്ന മുല്ലമാലയും ചെങ്കഴനീർപ്പൂമാലയും വാടിയുലയത്തക്കവണ്ണം മതിമറന്നു പരിരംഭണം ചെയ്തശേഷം ലക്ഷ്മി

സമാനയായ നായികയുടെ പ്രേമപ്രസന്നമായ വദനത്തെ വീക്ഷിച്ച നായകൻ ചെയ്ത ചാടുഭാഷണമാവിത്.

(‘ശ്രീമണിയോടു ചെന്നു പതുക്കവേ’ എന്ന മട്ട്)

1 ഉമ്പരെന്നുമടി പണിയുന്നോരു
ശംഭുതന്റെ മുടിയിലണിയായി

2 അമ്പിനോടണിഞ്ഞുവരുമുള്ളത്തിൽ
ഇമ്പമേകുമിളംകുളിർ തിങ്കളും.

3 മുന്നം നിന്നോടു കൂടെപ്പിറക്കയാൽ
തന്വി! നിൻനിടിലത്തടമാകുന്നു

4 തന്നിരിക്കാം മുറ്റു നിനയ്ക്കുമ്പോൾ
ചന്ദ്രശേഖരൻതാനെന്നു മന്മഥം

5 കാമനും തന്റെ ഹേതിയായിടുന്ന
കോമളാകാരമിക്ഷുശരാസനം

6 സമ്മോദമിണയായ്നിനക്കേകിനാ-
നോമനക്കരിഞ്ചില്ലിയുഗത്തിനായ്

7 പോർക്കളത്തിൽ തനിക്കു വിജയത്തെ
ചേർക്കുവാനൊരുങ്ങീടും സൈന്യത്തിനു

8 ആക്കമേലുന്ന ശസ്ത്രം കൊടുപ്പതു-
മാക്കമത്രേ ധരിത്രീന്ദ്രന്മാർക്കെല്ലാം.

9 വിണ്ണവർക്കാർത്തി തീർക്കും സുധയ്ക്കുടൻ
മുന്നിലല്ലോ പിറന്നു നീയാകയാൽ

10 ഇന്ദ്രനേകിയോ വജ്രായുധപ്പിടി
നിന്നിടയ്ക്കതു നൂനമിണങ്ങീടും

11 കാൎത്തികേയൻ കരത്തിലൊളിയാൎന്നു
കൂൎത്തു നീണ്ടൊരു വേലിന്നിണകൊണ്ടു

12 തീൎത്തു നിന്റെ മുഖത്തു നയനങ്ങൾ
ഓൎത്തു ഞാനതിൻ കാരണം ചൊല്ലുവൻ

13 ആൎത്തനാകുംനാളെന്നെക്കരുത്തോടേ
പാൎത്തുകൊള്ളുവാനല്ലാതെ മാറില്ല

14 ചൊല്ലെഴും പീലിപൂണ്ടു മരതക-
ക്കല്ലിൻ കാന്തി കലരും മയൂരങ്ങൾ

15 പല്ലവാംഗി! നിൻ പൂഞ്ചായൽ കാൺകയാ-
ലല്ലലാൎന്നുടൻ കാനനം പൂകിനാർ

16 തന്വി! നിൻ മൃദുയാനം ലഭിയാഞ്ഞോ-
രന്നജാലമവമാനമുൾക്കൊണ്ടു

17 ചെന്നു പൊയ്കകൾ തോറും മരുവുന്നു
പുണ്ഡരീകവനത്തിൽ മറഞ്ഞുതാൻ

18 വീണ, വേണു, സുധയെന്നിവ മൂന്നു-
മൂന്നമററു കലൎന്ന മട്ടായൊരു

19 മാനിനി! നിന്റെ കണ്ഠസ്വനം കേട്ടു
മൌനമററു കിളിത്തുള്ള കീരങ്ങൾ

20 ന്യൂനമിങ്ങതിൻ ശിക്ഷയ്ക്കായ് നിന്നുടെ
പാണിതന്നിലൊതുങ്ങിമരുവുന്നു

21 മാമലർവേണി! നിന്നെച്ചമയിപ്പാൻ
പ്രേമം പൂണ്ടു മുതിൎന്നൊരു മങ്കമാർ

22 ഓമനമംഗളഭൂഷണമെന്നിയേ
സാമോദം മററു മണ്ഡനജാലങ്ങൾ

23 കാമിതംപോലെ നിന്മെയ്യിൽ ചാർത്തുവാൻ
നാമറിയുന്നീലെന്തൊരു കാരണം

24 മംഗളമലർക്കാറണിക്കുന്തലിൽ
തിങ്ങിനില്ക്കിലും നിന്നുടെ തോഴിമാർ

25 പിന്നെയുമണിയിപ്പതമ്മാല്യങ്ങൾ-
തന്നിലുള്ളൊരു പക്ഷപാതത്താലോ?

26 കാരകിലിൻ നറുമ്പുകയേല്ക്കിലും
പോരെന്നോർത്തു മൃഗമദച്ചാറിനെ

27 വാറണിക്കുഴലിൽ തടവുന്നതും
പാരമായതിൻ മേന്മ പുലർത്തുവാൻ

28 പത്രവല്ലി വരച്ചുള്ള കൊങ്കയിൽ
മുത്തുമാലയണിയിപ്പതോർക്കുകിൽ

29 അത്തരുണിമാർക്കായതിന്നുന്നതി
ചേർക്കുവാനുള്ള വിദ്യതന്നേ ധ്രുവം

30 താലി തൊട്ടുള്ള മാംഗല്യഭൂഷകൾ-
പോലും താനേ വഹിക്കുന്നതല്ലയാൽ

31 ആനനം താൻ വിയർത്താം തനുമദ്ധ്യം
ശാനേശന്നെ തളർന്നും മരുവുമ്പോൾ

32 പിന്നെയുമേവരോ ഭൂഷകൾ ചാർത്തുവാൻ
പെണ്ണുങ്ങൾക്കെന്തു പിച്ചു പിണഞ്ഞിതോ?

33 പങ്കമേതും കലരാത്ത തങ്കമേ!
ഭംഗമറ്റു മുഴുത്തുള്ള നന്മുത്തേ!

34 അങ്കുരിച്ചഴകാളുന്ന ബീജമേ!
ചെങ്കരുമ്പേ! തെളിയാം നറുന്തേനേ!

35 ചാരുത്വം പൂണ്ടിയലുന്ന ചിത്രമേ!
പാരിൽ ജീവിപ്പാനുള്ള ഭൈഷജ്യമേ!

36 പേരിയന്ന പെരുങ്കുടി വൈശ്യനു
പാരമാനന്ദമേകം പെൺപൈതലേ!

37 മാമലയിൽ വിളയാതെ ലബ്ധമാം
തൂമകോലും മണിയെന്നു ചൊൽവതോ

38 വാരിധിയിലുദിക്കാതെ കണ്ടിതം-
ചേരും പീയൂഷമെന്നുതാൻ ചൊൽവതോ

39 വീണയിൽനിന്നുനിർഗ്ഗമിക്കാത്ത നി-
കാണമെന്നു നിരൂപിച്ചുകൊൾകയോ

40 കാറണിക്കുഴലാളേ! ഭവതിയെ
കൂറൊടെന്തു പുകഴ്ത്തുണ്ടു ഞാനിനി?

എന്നിങ്ങനെ കമനീയാംഗനായ നായകൻ നായികയുടെ അഗണ്യമായ ഗുണഗണത്തെ അഭിനന്ദിച്ചുകൊണ്ട്, അർത്ഥഗർഭങ്ങളായ വാങ്മുഖങ്ങളാൽ അവളെ വിനോദിപ്പിച്ചുകൊണ്ടു ഒരു നേരവും പിരിയാതെ പരമാനന്ദിച്ചിരിക്കം കാലത്ത് ഒരു നാൾ കോവലന്റെ ജനനിയായ പെരുമനാക്കിഴത്തി, കോവലനും കണ്ണകിയും യഥാക്രമം ഗൃഹസ്ഥധർമ്മം പാലിച്ച് ഉപര്യുപരി ശ്രേയസ്സു വർദ്ധിച്ചു വാഴുന്നതു കാണ്മാനുള്ള അഭിലാഷത്തോടെ മറെറാരു മാളികയിൽ ഗാർഹസ്ഥ്യധർമ്മാചരണത്തിന്നുപയുക്തങ്ങളായ സകലസാമഗ്രികളും സംഭരിച്ചു ഭൃത്യവർഗ്ഗത്തേയും നിയമിച്ചു ദമ്പതിമാരെ അവിടെ പാർപ്പിക്കുകയും അവർ ഏകമനസ്സായി ബഹുവിധപുണ്യകർമ്മങ്ങൾ, ബ്രാഹ്മണോപചാരം, ഭിക്ഷുസേവനം, ബന്ധുസൽക്കാരം

മുതലായകൃത്യങ്ങൾ യഥായോഗ്യം നടത്തിക്കൊണ്ടു കുറെ സംവത്സരങ്ങൾ നയിക്കുകയും ചെയ്തു.

---

## മൂന്നാം ഗാഥ.

### അരങ്ങേററം.

(നടി)

വിന്ധ്യാചലത്തിൽ വസംചെയ്യുന്ന മഹാത്മാവും ദിവ്യനുമായ അഗസ്ത്യമഹാമുനിയാൽ മുമ്പ് ഇന്ദ്രസഭയിൽവെച്ചു ജയന്തനും ഉർവ്വശിയും ശപിക്കപ്പെട്ടു. അതിനാൽ സപവേശ്യകളിൽ ഉയന്ന പട്ടവും നാട്ട്യത്തിൽ അനന്യസാധാരണമായ നൈപുണ്യവും കൈക്കൊണ്ടു വാഴുന്ന അവൾ കാവെരീനഗരത്തിൽ മാധവിയെന്ന നാമംപൂണ്ടു ദേവഗണികയായ്തീരക്കേണ്ടിവന്നു; തദംശജാതയായി മററു വേശ്യകളെ അതിശയിക്കുന്ന ലാവണ്യാതിശയത്താൽ വിളങ്ങുന്ന 'മാധവി'യെന്ന തരുണീമണി അഞ്ചു വയസ്സുമുതൽ ഏഴ സംവത്സരം നൃത്തഗീതാദികളിൽ നിരന്തരപരിശ്രമംചെയ്തു പ്രാവീണ്യം സമ്പാദിച്ചു, പന്ത്രണ്ടാം വയസ്സിൽ വീരനൂപുരധാരിയും വിഖ്യാതനുമായ ചോഴൻ കരികാലപ്പെരുമാളുടെ മുമ്പാകെ അരങ്ങേററം നടത്തേണമെന്നു നിശ്ചയിച്ചു.

(നാട്യാചാര്യൻ)

അകക്കൂത്തിൻെറ വിഭാഗങ്ങളായ ശാന്തിയെന്നും വിനോദമെന്നുമുള്ള രൂപകയുഗത്തിൻെറ ലക്ഷണങ്ങളറിഞ്ഞും, നൃത്തത്തോടു ബന്ധമില്ലാതെ ശ്ലോകാത്ഥങ്ങൾക്കു മുദ്രകാണിക്കുന്ന വിധത്തിൽ നടത്തുന്ന പലവകക്കൂത്തുകളുടെ അവാന്തരഭേദങ്ങളായ അത്ഥം, യോനി, വൃത്തി, സന്ധി, രസം, ജാതി, ഭാവം, സത്വം, അഭിനയം, വാക്യം, വാക്യഭേദം, വണ്ണം, രാഗം, ഛേദം എന്ന പതിനാലംശങ്ങളോടു സംയോജിപ്പിച്ചു പതിനൊന്നുവക നൃത്തങ്ങളും, തദനുരൂപങ്ങളായ ഗീതങ്ങളും അവയ്ക്കൊത്തവണ്ണം നൃത്താനുഗം, ഗീതാനുഗം, ഉഭയാനുഗമെന്നുള്ള ഭേദങ്ങളോടുകൂടിയ വാദ്യങ്ങളും ശാസ്ത്രോക്തമാംവണ്ണം ഗ്രഹിച്ചും, അകക്കൂത്തിനും പുറക്കൂത്തിനുമുള്ള ആട്ടവും, പാട്ടും, താളങ്ങളും, തൂക്കുകളും സംയോജിപ്പിച്ചു രമ്യമായ അകക്കൂത്ത്, പുറക്കൂത്ത് മുതലായവ നടത്തുന്നതിൽ പതാക മുതലായ ഇരുപത്തിനാലു ഭേദങ്ങളോടുകൂടിയ ഏകഹസ്തം, അഞ്ജലി മുതലായ പതിമ്മൂന്നു ഭേദങ്ങളോടുകൂടിയ ദ്വിഹസ്തം, കൌതുകപ്രതിപാദകഹസ്തം, പ്രവൃത്തിപ്രതിപാദകഹസ്തം ഇങ്ങനെ നാലുവക ഹസ്തമുദ്രകളെ വിധിയാംവണ്ണമറിഞ്ഞു് അകക്കൂത്തിൽ മേൽപ്പറഞ്ഞ ഹസ്തങ്ങൾ പരസ്പരം ഭേദിച്ചുവരാതേയും, പുറക്കൂത്തിൽ

ആട്ടത്തിൽ അഭിനയവും, അഭിനയത്തിൽ ആട്ടവും കലൎന്നുവരാതേയും കരവക്കുത്തും വരിക്കുത്തും ചോടുകൾ തമ്മിൽ മാറാതേയും നടത്തുന്ന നാട്യാചാൎയ്യനോടും,

(ഗാനാചാൎയ്യൻ)

വീണാവാദനത്തിലും വേണുഗാനത്തിലും ഇടവക താളങ്ങളിലും വായ്പാട്ടിലും മൃദുമധുരസ്വരത്തിലും അകക്കുത്ത്, പുറക്കുത്ത് പതിനൊന്നു നടനങ്ങളെന്നിവയിലും അഭിജ്ഞനായി, ഇവക്കുള്ള പാട്ടുകളിണക്കുവാനും രസസ്ഫൂൎത്തി വരുത്തുവാനും സമൎത്ഥനായി, ചെന്തുറയെന്നും, വെന്തുറയെന്നുമുള്ള രണ്ടുതരം പാട്ടുകൾക്കും ആധാരമായ നാലംശങ്ങളേയും ഘടിപ്പിച്ചു പ്രാകൃതം, മഹത്തരം, ദേശ്യം, സംസ്കൃതമെന്നീ നാലുവക പദങ്ങളുടെ സ്വരസംഘടനയെ യഥാ യോഗ്യമറിഞ്ഞ്, ഈ പദങ്ങളിലിണങ്ങിയ സന്ധിഭേദങ്ങളെല്ലാം ഗ്രഹിക്കുന്നതിൽ ശിക്ഷിതനായും, നാടകത്തിലെ കവിഹൃദയവും, നാട്യഭേദങ്ങളും, ഗീതവിഭാഗങ്ങളും, ഈ നാട്യഭേദങ്ങളുടെ ആചാൎയ്യന്റെ സൂചനയ്ക്കും പാട്ടുകളെ ആന്തരാൎത്ഥങ്ങൾക്കും യോജിപ്പിക്കുന്നിടത്തു ശാസ്ത്രവിരോധംകൂടാതെ വിഭാഗിപ്പാനും സംയോജിപ്പാനും തക്ക പാടവമുള്ളവനായും ഇരിക്കുന്ന ഗാനാചാൎയ്യനോടും,

(നാടകകവി)

അലകടൽ ചൂഴമവനീമണ്ഡലത്തിൽ വെങ്കിടഗിരിക്കു തെക്കും കന്യാകുമാരിക്കു വടക്കുമായി പൂർവ്വപശ്ചിമസമുദ്രങ്ങൾക്കു മദ്ധ്യേ കിടക്കുന്ന ദേശമായ തമിഴനാട്ടിൽ പ്രസിദ്ധനായി, സാഹിത്യം, സംഗീതം, നാട്യം—ഈ മൂന്നു വിദ്യകളിലും വിദഗ്ദ്ധനായി, നാടകശാസ്ത്രത്തെ സാമാന്യവിശേഷഭേദത്തോടെ നന്നായറിഞ്ഞു്, ഗായകൻ നിയമിച്ചിട്ടുള്ള വിഷമഘട്ടത്തെ അറിഞ്ഞു് അവൻ താളനിലയിൽ വെച്ചിട്ടുള്ള വണ്ണത്തെ തന്റെ കവനത്തിൽ വ്യഞ്ജിപ്പിച്ചു് വിരോധികളാൽ പറയപ്പെട്ട കുററങ്ങളുടെ ഗുരുലഘുത്വമറിഞ്ഞു്, അപ്രകാരമുള്ള അബദ്ധങ്ങളൊന്നും പററാത്തവണ്ണം രൂപകം രചിക്കുന്നതിൽ സമർത്ഥനായ കവിവര്യനോടും,

(മാർദ്ദംഗികൻ)

സകലരൂപകഭേദങ്ങളും ഗീതങ്ങളും പതിനോരായിരത്തിത്തൊള്ളായിരത്തിത്തൊണ്ണൂറെറാന്നു ധ്വനികളും മുത്തമിഴെന്ന സാഹിത്യാദി മൂന്നു വിദ്യകളും വീണവായനയിലുള്ള വിശേഷങ്ങളും താളങ്ങളും തൂക്കുകളും അവയിൽ വരാവുന്ന തെററുകളും നാമാദി നാലുവിധപദങ്ങളും സലക്ഷണമറിഞ്ഞും, ഓരോ പാട്ടിലും പതിഞ്ഞവട്ടത്തിന്റെയും ഇരട്ടിവട്ടത്തിന്റെയും ഏററത്തിലും ഇറക്കത്തിലും താളത്തിന്നു

വേണ്ടുന്ന ഏററക്കുറച്ചിൽ വരുത്തേണ്ടതറിഞ്ഞും, ഉ രുപ്പടികളിൽ വീണയും കുഴലും വാസ്സാട്ടും ഇണങ്ങ ത്തക്കവണ്ണവും ശ്രോതാക്കാം രസിക്കത്തക്കവണ്ണവും രംഗവാസികളുടെ മതമറിഞ്ഞു വായിച്ചു മററു പക്ക മേളങ്ങളുടെ ശ്രുതികാംക്കേററക്കുറവു വന്നു മേളത്തി ന്നു ചോച്ചവരാതെ തൻെറ ഹസ്തപാടവം പ്രദശി പ്പിക്കുന്നതിൽ പ്രവീണനായ മാദ്ദംഗികനോടും,

(കുഴൽക്കാരൻ)

ശാസ്ത്രവിധിപ്രകാരം ചിത്രയോഗം വഞ്ചന യോഗമെന്ന രണ്ടു ശബ്ദഭേദങ്ങളുടെ സന്ധിവിശേഷ ത്തെ അറിയുന്നതിൽ നാടകകത്താവിന്നു തുല്യമായ അറിവു സമ്പാദിച്ചും, കുഴലിൻെറ ദ്വാരങ്ങളെ ത ജ്ജന്യാദ്യംഗുലികളാൽ വിട്ടു പിടിക്കുന്നതായ ആരോ ഹണത്തേയും, കനിഷ്ഠിക മുതലായ അംഗുലിക ളാൽ വിട്ടുപിടിക്കുന്നതായ അവരോഹണത്തേയും നില തെററാതെ പ്രയോഗിപ്പാൻ അഭ്യസിച്ചും, വീ ണയിൽ ഷഡ്ജം, പഞ്ചമം എന്ന രണ്ടു തന്ത്രികളേ യും ഇരട്ടിച്ചു കെട്ടി അവയെ മീട്ടി വായിപ്പാൻ ഗ്ര ഹിച്ചു മൃദംഗത്തിൻെറ ശ്രുതിയറിഞ്ഞു മാദ്ദംഗികപ്ര ധാനനോടിണങ്ങി വായിച്ചും ഗായകൻെറ ഗാന ത്തിന്നനുസരിച്ചു സലക്ഷണം ശ്രുതി പിഴക്കാതെ വ ണ്ണങ്ങാം പാടി രഞ്ജിപ്പിച്ചും, പലതരം ഗാനങ്ങളെ വാങ്മാധുയ്യത്തോടും ഗാനമാധുയ്യത്തോടും പ്രയോ ഗിപ്പാൻ കഴിവുള്ള കുഴൽക്കാരനോടും,

(വൈണികൻ)

ഓരോതരം ഗാനങ്ങൾക്കും നാടകപാത്രങ്ങളുടെ ശാരീരങ്ങൾക്കും ഇണങ്ങിയ ശ്രുതിഭേദങ്ങളെ അനുസരിച്ച തന്ത്രീനിയമനംചെയ്യുന്നതിലും ഗീതങ്ങളിലുള്ള വർണ്ണങ്ങൾക്കനുരൂപങ്ങളായ ധ്വനികളെ ആവിർഭവിപ്പിക്കുന്നതിലും ഓരോ സ്ഥാനങ്ങളിലും സമവിഷമഭേദേന കരപാടവം പ്രകടിപ്പിക്കുന്നതിലും ശ്രുതിലയങ്ങളുടെ വിഭാഗത്തിലും, സ്വരങ്ങളുടേയും താളങ്ങളുടേയും അവാന്തരഭേദവിവേചനത്തിലും സ്വരാദികളുടെ പ്രസ്താരക്രിയയിലും അഭിജ്ഞനായും മററുള്ള മേളങ്ങളുടെ ശ്രുതിയിൽനിന്നും ഏററക്കുറവു വരാത്തവിധത്തിലിണങ്ങി പാടുവാൻ നിപുണനായുമിരിക്കുന്ന വൈണികാചാര്യനോടും,

(രംഗം)

പ്രാജ്ഞനായ ശില്പാചാര്യൻെറ വിധികൾക്കു വിരോധം വരാത്തവണ്ണം രംഗനിർമ്മാണത്തിന്നു നിർദ്ദോഷമായ സ്ഥലത്തെ നിയമിച്ച്, പൊതിയൽ മുതലായ പുണ്യപർവ്വതങ്ങളുടെ പാർശ്വങ്ങളിൽ വളന്ന് ഒരു ചാൺ കമ്പായമുള്ള മുളയിൽനിന്ന് ഒരു ഉത്തമപുരുഷൻെറ പെരുവിരലിന്ന് ഇരുപത്തിനാലു വിരൽ നീളത്തിൽ അരങ്ങളന്നു നിർമ്മിപ്പാനുള്ള കോൽ ഉണ്ടാക്കി, ഇക്കോലിന്ന് ഏഴുകോൽ വീതിയും എൺകോൽ നീളവും ഒരു കോൽ ഉയരവുമുള്ള തറയിട്ട്,

തറയിന്മേൽ നിരത്തിപ്പതിച്ച പലകകളിൽനിന്നു നാലുകോലുയരത്തിൽ തൂണു നിറുത്തി ഉത്തരംവെച്ച ശാലയുടെ അളവിന്നു വിധിച്ചവണ്ണമുള്ള അളവിൽ രണ്ടു ദ്വാരങ്ങളോടുംകൂടി നിർമ്മിതമായ രംഗത്തിൽ മേൽഭാഗത്തു ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രവർണ്ണങ്ങളായ വജ്രദേഹൻ, വജ്രദന്തൻ, വർണ്ണൻ, രക്തകേശധരൻ എന്നീ നാലു ഭൂതങ്ങളുടേയും രൂപം വരച്ച യാവരും കണ്ടു വണങ്ങത്തക്ക നിലയിൽമേൽഭാഗത്തുവെച്ച്, തൂണുകളുടെ നിഴൽ രംഗത്തിലുള്ള യാതൊന്നിലും വ്യാപിക്കാത്തവണ്ണം നല്ല നിലവിളക്കു കൊളുത്തിവെച്ച്, ഇടത്തും വലത്തും ചിത്രിതരൂപങ്ങളായ രണ്ടു തിരശ്ശീലകളും, മേൽപ്പറഞ്ഞ നാലു ഭൂതരൂപങ്ങൾ വരച്ച ശീലയാൽ മേക്കെട്ടിയും കെട്ടി ചന്ദ്രൻ, വ്യാഴം, ചൊവ്വ എന്നുള്ള തേജസ്സുയത്തോടെ ക്രമത്തിൽ ധവളപീതരക്തവർണ്ണസാമ്യം സിദ്ധിച്ചിട്ടുള്ള മുക്താമാണിക്യവിദ്രുമമാലകളെ യഥാക്രമം തൂക്കി, പുതുമയും ശില്പവൈദഗ്ദ്ധ്യവും പുകഴുന്ന രംഗത്തിൽ,

(തലക്കോൽ)

വിഖ്യാതന്മാരായ മഹീപാലന്മാർ ശത്രുക്കളെ പൊരുതു പരാജിതന്മാരാക്കുകയാൽ അവരിൽനിന്നു ലഭിച്ച വെൺകൊററക്കുടയുടെ കാലിനെ എടുത്ത് അതിന്റെ കമ്പുതോറും നവരത്നങ്ങൾ പതിച്ച ക

ന്മിന്നിട മുഴവനം കാഞ്ചനത്തകിടം പൊതിഞ്ഞ് ഏഴു ചാൺ നീളത്തിൽ ശരിപ്പെടുത്തീട്ടുള്ള തല ക്കോലിനെ ഇന്ദ്രകുമാരനായ ജയന്തനെന്നു സങ്കല്പി ച്ചു മന്ത്രപൂർവ്വം വിധിപോലെ ആരാധിച്ചു തൊഴുതു രാജഗൃഹത്തിൽ കൊണ്ടുചെന്നു കാപ്പു കെട്ടിവെച്ച തിന്നുശേഷം തലക്കോൽസ്ഥാനം വഹിക്കുന്ന വേ ശ്യ വ്രതമിരുന്ന് ഈ പ്രധാനദണ്ഡത്തെ നാടകരം ഗത്തിലേക്കു കൊണ്ടുചെന്നുവെച്ചു നാട്യാചാര്യൻ തു ടങ്ങിയുള്ള നാടകാംഗങ്ങളെല്ലാമൊത്തൊരുമിച്ച്,

1 ""ഭരണി കാർത്തിക രേവതി രോഹിണീ
മഖമൊടൊത്തു വിശാഖമവിട്ടവും
അഠിക ചിത്തിരയോടു പുരാടവും
അരിയനാളുകൾ പൂരമിതൊക്കയും

2 ഇടവം മിഥുനം കർക്കട-
സിംഹതുലാവൃശ്ചികാഖ്യരാശികളും"

എന്നിപ്രകാരം വിധിച്ചിട്ടുള്ള ശുഭനക്ഷത്രലഗ്നാദി കൾ ചേർന്ന സുമുഹൂർത്തത്തിൽ കാഞ്ചനകലശങ്ങ ളിൽ സംഭരിച്ചുവെച്ചിട്ടുള്ള പുണ്യതീർത്ഥവാരികളാ ലഭിഷേകംചെയ്തു പൂമാല ചാർത്തി പൊൻചങ്ങലയും പൊൻപട്ടവുമണിയിച്ചു വിജയഘോഷപൂർവ്വകം പട്ട ത്താനയുടെ കരത്തിൽ ധരിപ്പിച്ചു വീരമദ്ദളാദിവാ ദ്യഘോഷങ്ങൾ മുഴക്കി നൃപൻ, അമാത്യൻ, പുരോ ഹിതൻ, സേനാപതി മുതലായവരോടു ചേർന്നു വി

ഥിയിൽ അലങ്കരിച്ചു നിൎത്തിയിരിക്കുന്ന രഥത്തെ വലംവെച്ചു രഥാരൂഢനായ നാടകഗ്രന്ഥകൎത്താവിൻെറ കയ്യിൽ കൊടുത്തു് എല്ലാവരും ചേൎന്നു നഗരപ്രദക്ഷിണം ചെയ്തുവന്നു നാടകരംഗത്തിൽ പ്രവേശിച്ചു തലക്കോലിനെ എതിൎമുഖമാക്കിവെച്ചു നൃപമാത്യാദികളെപ്പേരും യഥായോഗ്യം ആസനങ്ങളിലിരുന്നതിന്നുശേഷം

"ആട്ടവാനിട മുക്കോലു—
മാടിപ്പോക്കൊരു കോലുമാം
പാട്ടുചോക്കൊരു കോൽ വാദ്യം
വാദിപ്പാക്കുമതേ വിധം.
വിധിച്ചിരിപ്പു രംഗത്തിൽ
ബുധന്മാരിടമിങ്ങനെ"

എന്നുള്ള നിയമപ്രകാരം ഇടയ്ക്ക മുതലായ വാദ്യങ്ങളെ പ്രയോഗിക്കുന്ന മേളക്കാർ യഥാസ്ഥാനം നില്ക്കുമ്പോൾ അരങ്ങേററത്തിന്നൊരുങ്ങിയ മാധവി, വലതുകാൽ മുൻവെച്ചു രംഗത്തിലേറി മുറപോലെ ദക്ഷിണപാൎശ്വത്തിലുള്ള മുഖത്തിരസ്കാസ്പദമായ വലത്തെത്തൂണിന്നരികെയും അപ്രകാരംതന്നെ നാട്യവിദഗ്ധകളായിരുന്ന പ്രായംചെന്നവരായ വേശ്യകൾ ഇടത്തുപാൎശ്വത്തിലുള്ള മുഖത്തിരസ്കാസ്പദമായ ഇടത്തൂണിന്നരികെയും ചെന്നുനിന്നു ശുഭപ്രാപ്തിയേയും അശുഭനിവൃത്തിയേയും ആശംസിച്ചുകൊണ്ടു്

ഓരോ കീത്തനങ്ങറം പാടി, ഈ ഗാനത്തിൻെറ പ
ര്യവസാനത്തിൽ കഴലിനെത്തുടൎന്നു വീണയും
വീണയെത്തുടൎന്നു മദ്ദളവും മദ്ദളത്തെത്തുടൎന്നു ഘ
ടവും ഘടത്തെത്തുടൎന്ന് ആമന്ത്രികയും ആമന്ത്രി
കയെത്തുടൎന്ന് ഇടക്കയും പരുന്തും നിഴലുംപോലെ
അനുവത്തിച്ച്, ഓരോ താളത്തിന്നിരണ്ടു പററുവീ
തം പഞ്ചതാളപ്രബന്ധമായി ഘടിപ്പിക്കപ്പെട്ട മ
ണ്ഡലത്തെ ഒരു താളത്തിന്നു രണ്ടു പററുവീതം പ
ത്തും തീമ്മാനം ഒന്നുമായി പതിനൊന്നു പററിനാൽ
നാട്യശാസ്ത്രവിധിപോലെ വാദനംചെയ്തു ദേശ്യരംഗ
ത്തെ അവസാനിപ്പിച്ചു. പിന്നെ യഥാക്രമം മംഗള
ഗാനാനന്തരം മംഗളാചരണരൂപങ്ങളായി ചതുഷ്പ
ദി മുതലായ ഗീതങ്ങളെ താളത്തിന്നും ശ്രുതിക്കും ഭം
ഗം വരാതെ വാദ്യനൃത്തങ്ങറക്കിണങ്ങുംവണ്ണം ത്രി
പടയിൽ ആരംഭിച്ച് ഏകതാളത്തിൽ അവസാനി
പ്പിക്കകയും ചെയ്തു രസകരങ്ങളായ മണ്ഡലനൃത്ത
ങ്ങളെ ഒററവട്ടത്തിലും ഇരട്ടിവട്ടത്തിലും പ്രയോഗി
ച്ചു രസഭാവപുഷ്ടിയോടെ കാഞ്ചനനിമ്മിതയായ ഒ
രു കമനിയെപ്പോലെ താണ്ഡവം, നൃത്തം നാട്യമെ
ന്ന മൂന്നു വിഭാഗങ്ങളോടുകൂടിയ നടനത്തെ നാട്യ
ശാസ്ത്രനിയമങ്ങറക്കു ഭംഗം വരാതെ ഓരോ അംഗ
ങ്ങളായി ആടി അവസാനിപ്പിച്ചു. അപ്പോറം മന്നാ
ങ്ങിലെഴുന്നരുളിയിരുന്ന മഹീവല്ലഭന്ന് ഈ മാധ

വിയുടെ നൃത്തത്തിലുംഗീതത്തിലും ലാവണ്യത്തിലും അതിയായ വിസ്മയം ജനിക്കയും അവളിൽ തനിക്കുണ്ടായ രാഗഭാരത്തെ സഫലമാക്കാൻ ഒരുങ്ങുന്നതായാൽ ജനങ്ങളുടെ പുച്ഛരസത്തിന്നു പാത്രീഭവിച്ചേക്കുമോയെന്നുള്ള ആശങ്കമൂലം കാമത്തെ അടക്കുകയും ചെയ്തു. ഇംഗിതജ്ഞയായ അവൾ തന്റെ പ്രാവീണ്യത്തിനും ചാരുതയ്ക്കും തക്കവണ്ണം മുന്നരങ്ങുമുതലായ സകല മുൻകൈകൾക്കും അധികാരം സിദ്ധിച്ചനിലയിൽ അരങ്ങേററം സമപ്പിക്കുകയും രാജാവു് അവൾക്കൊരു സുവർണ്ണമാല സമ്മാനിക്കയും ചെയ്തു. ഇങ്ങനെ നാട്യവിദ്യയിൽ നൈപുണ്യം സിദ്ധിച്ചരങ്ങേറുന്ന നാടകവേശ്യയ്ക്കു വിധിപ്രകാരം രാജാവു കൊടുക്കേണ്ടതായ പാരിതോഷികം ആയിരത്തെട്ടു * കഴഞ്ചു് സ്വർണ്ണം ഒരേ സമയത്തു രാജാവിൽനിന്നു ലഭിച്ചു. ഇതിൽ ആയിരം പൊൻ അവൾക്കു പാരിതോഷികവും എട്ടു പൊൻ അവളോടൊത്തു രമിക്കേണമെന്നുള്ള ഉദ്ദേശത്തെ സൂചിപ്പിക്കുന്നതുമാകുന്നു. അന്നുതൊട്ടു് അവൾ തന്നെ കാമിച്ചുവരുന്ന പുരുഷൻ ഇപ്രകാരം ആയിരത്തെട്ടുപൊൻ തനിക്കു സമ്മാനിക്കേണമെന്നു നിശ്ചയിച്ചു്, 'വശവി'യെന്നു പേരുള്ള തന്റെ ദാസി കുനിയെ വിളിച്ചു തനിക്കു

---

* ഒരു കഴഞ്ചു് = ചക്രത്തു പണമിട. 'പൊൻ'എന്നും കൂടി സംജ്ഞയുള്ള ഒരു സ്വർണ്ണനാണയം.

രാജാവു സമ്മാനിച്ചതും പത്തരമാററുള്ള പശ്ശുംപൊ ന്നിനാൽ പണിതീൎത്തതുമായ കിളിച്ചിറകുമാലയെ അവളുടെ കയ്യിൽ കൊത്തു്, "ഈ മാലയ്ക്കു നൂറുവീത മുള്ള പത്തട്ടികളും എട്ടെണ്ണമുള്ള ഒരട്ടിയുമായി ആ യിരത്തെട്ടു തങ്കപ്പൊൻ വിലയാകുന്നു. ഈ വില ത ന്നു് ഇതിനെ വാങ്ങി അണിയുന്ന പുരുഷനു മാധവി യുടെ കാമുകനാവാൻ കഴിയുന്നതാണു്" എന്നു പറ ഞ്ഞുകൊണ്ടു് നഗരത്തിലെ പ്രധാനവീഥിയിൽചെ ന്നുനില്പാൻ പറഞ്ഞയച്ചു.

മാധവിയുടെ ഈ മാലയെ കോവലനെന്ന വൈശ്യ യുവാവു, പറഞ്ഞ പൊൻ കൊടുത്തു വാങ്ങി ആ കൂനി യോടൊരുമിച്ചു മാധവിയുടെ മന്ദിരത്തിൽ പ്രവേശി ച്ചു. അവിടെ ചെന്നു മാധവി അവനെ തന്റെ കാ മുകനായിക്കൈക്കൊള്ളുമ്പോഴെക്കതന്നെ സംഭ്രമിച്ചു മയങ്ങി അവളെ വിട്ടുപിരിയുവാൻ കഴിയാതവണ്ണം പ്രേമാകലിതനായ്ത്തീൎന്നു, പാതിവ്രത്യദീക്ഷിതയായ തന്റെ പത്നിയേയും ഭവനത്തേയും മറക്കുകയും ചെയ്തു.



# നാലാം ഗാഥ.

---

## നിശാവർണ്ണനം.

1 പാരംവിളങ്ങുന്ന ഭാനുക്കളെങ്ങുമെ-
ദപ്പത്രം പരത്തിജ്ജഗത്തുക്കളൊക്കവേ

2 പാരത്തെ കാത്തുകൊണ്ടീടും ദിനേശനെ
പാരിലെങ്ങാനുമേ കാണുമാറില്ലഹോ.

3 വാനത്തെ നന്നായലങ്കരിച്ചീടുന്ന
പൂനിലാവാനന്ദപൂർണ്ണം പൊഴിച്ചിട്ടും

5 പ്രാലേയഭാനുവായോരു സമ്പന്നനി-
ക്കാലമടന്നുകൊണ്ടീടുന്നതെങ്ങുവാൻ?

5 ആഴിയാമംബരം പൂണ്ടു വിശാലയാ-
മൂഴിയായീടുന്നൊരോമനത്തയ്യലാൾ

6 പൂഷാവാകുന്ന തൻകാന്തനെക്കാണാഞ്ഞി-
ട്ടാശകളാകുന്ന നാലുമുഖങ്ങളും

7 ചെമ്മേ ചുവന്നു ചമഞ്ഞുല്ലൂൾക്കൊണ്ടു
നന്മലർക്കണ്ണുനീർ വാർത്തുനിന്നഞ്ജസാ

8 അംഗമശേഷം പനിയും പരന്നന്ത-
രംഗത്തിലല്ലൽ വളർന്നു മരുവിനാൾ

9 വീരരാം മന്നരകന്നുള്ള കാലമ-
ങ്ങോരാതറിഞ്ഞോരു കൂടഭൂപാലകർ

10 പാരിച്ച മോഹേന തന്മഹീഭാഗങ്ങൾ
നേരിട്ടുചെന്നു ഹരിക്കും ദശാന്തരേ

11 ധർമ്മം പുകഴും ജനങ്ങൾ വിഷണ്ണരായ്
തന്മഹീപാലരെച്ചിന്തിച്ചിരിക്കവേ.

12 ഹീനരാം മറവുള്ള പൌരർതൻ ദ്രവിണ
ഹാനിചെയ്തീടും നവീനഭൂപാലരെ

13 മാനിച്ചു സാഹായ്യമാചരിച്ചുകൊണ്ടു
വാണുസുഖേന വർത്തിച്ചുകൊള്ളുംവിധം.

14 പ്രാണേശരെപ്പിരിഞ്ഞുള്ള നാരീജനം
കേണുവിഷാദിച്ചുകൊണ്ടുമേവുന്നിതു

15 കാമുകന്മാരൊത്തു വാഴുന്ന കാന്തമാ-
രാമോദമോടു കളിച്ചു മേവുന്നതേ

16 സാദരം കോവലൻ തന്നോടുതുല്യമാ-
യുള്ളന്നു വണ്ടും കുഴലെഴും മുല്ലയിൽ

17 കേസരവ്യൂഹസൌരഭ്യം ഹരിക്കവാ-
നാശിച്ചു ഭൃംഗവ്രജം ചെന്നടുക്കവെ

18 മാലേയമാരുതൻ വീശിപ്പരാഗങ്ങൾ
ചാലവേ ദൂരെപ്പറപ്പിച്ചിടുന്നിതു.

19 ലോലായതാക്ഷിമാരുദ്യൽകരങ്ങളിൽ
ചാലേവഹിക്കുന്നു രത്നദീപങ്ങളും

20 ഇത്തരം സന്ധ്യയും വന്നു പുരാതന-
പത്തനേ പുത്തൻ നൃപാലനെപ്പോലവേ

21 ബാലരെന്നാകിലും വൈരിഭൂപാലരെ
ചാലവെ വെല്ലുവാനുള്ളോരു വല്ലഭം

22 കോലുന്ന ദക്ഷിണഭൂപാന്വയത്തിന്റെ
മൂലഭൂതപ്രിയനുള്ള ഹേതുവാൽ

23 വാനത്തിലന്തിക്കെഴുന്ന നിശാനാഥ-
നൂനം വരുത്തുന്ന സന്ധ്യയാം വൈരിയെ

24 ചീളുന്നകാററിസ്സ്വധൎമ്മത്തെ രക്ഷിച്ചു
നീളവെ വെണ്മതേടീടുന്നദീധിതി-

25 ജാലങ്ങളാകുന്ന കീൎത്തിയെപ്പൊങ്ങിച്ചു
പാലിച്ചുപോരുന്ന തൂവെളിച്ചത്തിങ്കൽ

26 ഉദ്യാനമേലുന്ന മല്ലികാമുല്ലയെ-
ന്നിത്യാദിസൂനങ്ങൾകൊണ്ടു ചമച്ചോരു

27 മെത്തമേൽ വാണു വിലാസമിയന്നുടൻ
ഹൃദ്യമായുള്ളൊരു മദ്ധ്യനിബദ്ധമാം

28 വിദ്രുമമേഖലാജാലം കിഴിഞ്ഞു വി-
സ്രസ്തമാംശുകം ശ്രമം പൂണ്ടുകൊണ്ടീടവേ

29 പൂനിലാവേററു സുഖിക്കുമാറോരമ-
ന്ന്യൂനം വിശാലമാമച്ചന്ദ്രശാലയിൽ

30 കോവലനോടൊത്തു കാമലീലാവിധം
ഭാവാനുകൂലപ്രതികൂലഭേദേന

31 കാന്തനെപ്പൂണ്ടുതഴുകിസ്സകൌതുകം
പൂന്തേൻതൊഴുംമൊഴിയാളായമാധവി

32 കന്ദബാണാൎത്തയായ് വൈകല്യമാൎന്നോരു
മണ്ഡനംമാററിയണിഞ്ഞൊരനന്തരം

33 പാശ്ചാത്യദേശമാം കേകയം തന്നിലെ-
സ്സ്വച്ഛമായീടും ഗുളത്തോടുകൂടവേ

34 പൌരസ്ത്യദേശത്തിലുത്ഭവിച്ചുള്ളോരു
കാരകിൽ ചേൎത്തുള്ള ധൂപം പരക്കവെ

35 ഉത്തരദേശത്തു ഹിമാദ്രിജാതമായ്
മെച്ചമാർന്നീടുന്ന ശാണോപലത്തിങ്കൽ

36 ദക്ഷിണദേശസ്ഥമാകും മലയജം
സ്വച്ഛമരച്ചുള്ള പങ്കം തളിച്ചുടൻ

37 പാടങ്കരുഹത്തിന്നിളംതളിർ നന്മധു-
തങ്ങുംമനോജ്ഞങ്ങളാം പ്രസൂനങ്ങളും

38 ചെങ്കഴിനീർപ്പുതുപ്പൂക്കളും കാമത്തെ-
യങ്കുരിപ്പിക്കുന്ന നീലോല്പലങ്ങളും

39 പൈന്തളിർകൊണ്ടു തൊടുത്തുള്ള മാലകൾ
ചന്തമേറീടുന്ന മുക്താസരങ്ങളും

40 വെണ്മതേടീടും നറുമ്പൂമ്പൊടികളും
ചെമ്മേ യഥാക്രമം ചേർത്തു വിചിത്രമായ്

41 നിർമ്മലമാമ്മാറുടൻ ചമച്ചുള്ളൊരു
നന്മണിപ്പൂമെത്തതന്മേലനാകുലം

42 ലീലാവശത്താൽ മയങ്ങിച്ചമഞ്ഞഥ
മാലേയവാതത്തിനാലേ തെളിഞ്ഞുടൻ

48 പ്രേമഭാരാർത്തയായ് പ്രാണപ്രിയൻതന്റെ
ഭൂമകോലുന്നൊരു വക്ഷസ്ഥലത്തിങ്കൽ

44 ഓമനക്കണ്ണിണത്താരണച്ചുംകൊണ്ടു
കാമിനീരത്നം കളിച്ചാങ്ങീടവേ

45 കണ്ണകി തന്നുടെ ചേവടിത്താർവിട്ടു
തിണ്ണമകന്നു മണിച്ചിലമ്പഞ്ജസാ

46 ഓമലാൾതന്മദ്ധ്യത്തെ വിട്ടകന്നു തനി-
ക്കേറുംമഹത്വം പെറാതെ പൊൻകാഞ്ചിയും

47 കൊങ്കത്തടങ്ങളിൽ കുങ്കുമച്ചാറൊടും
തങ്കിനിന്നീടാതകന്നു ഹാരങ്ങളും

48 മംഗല്യസൂത്രമൊഴിച്ചുള്ള ഭൂഷക-
ളംഗങ്ങളോരോന്നിൽനിന്നുമകന്നുതേ

49 കണ്ണപാശത്തിനെസ്സേവിച്ചു നിന്നൊരു
പൊന്നോലയും തത്ര കാണ്മതില്ലെങ്ങുമേ

50 ചന്ദ്രബിംബാനനം ചേർന്നു ലസിക്കുവാ-
നന്നുളുനിത്തില ഘർമ്മബിന്ദുക്കളും

51 കഞ്ജായതേക്ഷണത്തോടണഞ്ഞീടുവാ-
നഞ്ജനത്തിന്നു ലഭിച്ചീല ഭാഗ്യവും

52 ചന്ദ്രകലാഭമാം നെറ്റിത്തടത്തിനെ-
സ്സന്നിധാനം ചെയ്തതില്ല തിലകവും

53 നീലക്കുറുങ്കുഴൽ തന്നിൽ പുഴുകിന്നൊ-
രാലംബമെന്നതുണ്ടായീല തെല്ലുമേ

54 അഞ്ചാതെ കോവലൻ തന്നുടെ നേർക്കുള്ള
പുഞ്ചിരിപ്പൂനിലാവങ്ങു കാണ്മീലഹോ.

55 ഇത്തരം കണ്ണകിതന്നോടുതുല്യമായ്
ഭർത്തൃദുഃഖം പൂണ്ടു വാഴുന്ന മങ്കമാർ

56 ഉൾത്താപമേറ്റും സഹിച്ചു കൂടാസ്ഥയാ
ലെത്രയും മാഴ്കിത്തളർന്നുവശംകെട്ടു

57 ഊഷ്മം തുരുത്തിക്കലമുഖത്തിൽ ചൂടു-
ബാധിച്ചതാപം കലർന്നിടുംവണ്ണമെ

58 വേനലിൽവാണു സുഖിക്കുവാൻ സൌഭാഗ്യ-
മോലുംനിലാമുറ്റമാദരിച്ചീടാതെ

59 ശീതകാലോചിതമാകുമിടനില-
യാതങ്കമോടുമമർന്നുമേവീടുന്നു.

60 വെണ്ണിലാവും നല്ല മാലേയവാതവും
വന്നിടായ്വാൻ ജനവാതിലും ബന്ധിച്ചു

61 ചന്ദനപങ്കവും ചാരുഹാരങ്ങളും
തന്വംഗിമാരണിഞ്ഞീലാ കുചങ്ങളിൽ

62 ചെങ്കഴിനീർപങ്കജാദി സൂനങ്ങളാ-
ലിംഗിതംപോലെ ചമച്ച പൂമെത്തമേൽ

63 മങ്കമാർക്കേതുമെ വാഞ്ഛയുണ്ടായീല
തുംഗമാമാതങ്കമുൾക്കൊണ്ടു വാഴ്കയാൽ.

64 ഭർത്തൃസംഗത്താൽ തപിച്ചുദരത്തിന്നു
പൃത്ഥ്വിതന്നിൽ കൊഴിഞ്ഞുള്ളൊരു രോമങ്ങൾ

65 ചിന്നുംപുളിനങ്ങളേറി പ്രണയികൾ
തമ്മെപ്പിരിഞ്ഞു മേവീടുന്നു ഹംസികൾ

66 ധന്യരാം പ്രാണേശരോടങ്ങു വേർപെട്ടു
മുന്നമാമോദിച്ചിടാതെ മേവുംവിധൌ

67 തങ്ങൾക്കിടയിലും പിന്നിലും നിന്നുള്ളൊ-
രന്യവസ്തുക്കളെക്കൊത്തിയെറിഞ്ഞുടൻ

68 ആക്കം കലർന്നു ചലിക്കാതൊരുള്ളവും
വായ്ക്കുന്നസന്താപമാർന്നു കലങ്ങവെ.

69 ചേണാർന്നു നീണ്ടു വിലസുന്ന കണ്ണിണ-
ക്കോണങ്ങൾ പാരം ചുവന്നു വശംകെട്ടു

70 ചിത്തശോകാവേഗബാഷ്പാംബുബിന്ദുക്കൾ
മുത്തിനോടൊത്തു പൊഴിച്ചുകൊള്ളുന്നതേ.

71 അന്നമായീടുന്ന ചാരുയാനത്തൊടും
ചിന്നുന്ന പൂന്തേനിയന്നുപാരം മണം

72 പൊങ്ങുന്ന ചെന്താമരച്ചോരിവായൊടും
മങ്ങാതെ തണ്ണീരണിപ്പൂമുടിയൊടും

73 ഭംഗിയിണങ്ങി വിളങ്ങുന്ന പൊയ്യയാ-
മംഗനാരത്നം ശയിച്ചുറങ്ങീടവേ

74 വീണയോടൊക്കും മൃദുസ്വനത്താൽ ബഹു-
മാനമേറുന്ന ഭൃംഗാളിയാം വന്ദികൾ

75 ചേണാർന്നകർമ്മവൃത്തപ്രൌഢിചേർന്നു [illegible]
ഗാനഭേദങ്ങൾ തുടർന്നുകൊള്ളുംവിധൌ

76 മഞ്ജുളമാർമ്മാരുടൻ വിടർന്നീടുന്ന
കഞ്ജമാരോമനക്കൺമിഴിച്ചീടുന്നു.

77 പക്ഷിസ്വനമാം മുരജാരവത്തിനോ-
ടൊത്തുള്ള കർക്കടശംഖസ്വനങ്ങളും

78 ചിത്രം പരന്നു മുഴങ്ങിച്ചുമന്നുട-
നസ്സിയോടൊപ്പം പരന്നു ഘോഷിക്കുന്ന

79 പത്തനം മുറ്റുമുണർത്തിരാക്കാലത്തി-
ലെത്തിയണഞ്ഞു പടർന്നൊരു കൂരികൾ

80 ആദ്യന്തയാമങ്ങൾ തന്നിലെന്നോണമായ്
വേദ്യമാമ്മദ്ധ്യയാമങ്ങളിൽപോലുമെ

81 കൃത്യമില്ലാതെ കണികപോലും കട-
ന്നെത്തിപ്പിടിച്ചങ്ങതിക്രമിച്ചീടാതെ

82 മാമലരമ്പൊടുമിക്ഷുചാപത്തൊടും
ഹേമപ്രകാശമീനദ്ധ്വജലാഞ്ഛനൻ

83 കാമനാം ദേവനപ്പത്തനംമുററും നി-
രാമയം പാലിച്ചുകൊണ്ടാനനാരതം.



# അഞ്ചാം ഗാഥ.

## ഇന്ദ്രോത്സവം.

1 അലകടലൊരാടയായ്‌വിന്ധ്യഹിമാദ്രികൾ
മുലയിണകളായ്‌ഗംഗാവാഹിനീഹാരമായ്

2 ജലദതതിയായയോരു ധമ്മില്ലഭാരവും
കലരുമൊരു വിസ്തീണ്ണഭൂമിയാം ദേവിതൻ

3 പതിവിരഹജാതജ്വരത്തിനാലംഗത്തി
ലിതമൊട്ടു പുതച്ചുള്ള കംബളാകാരമാ-

4 മധികതരസന്തമസ്സാകെ നീക്കിപ്പരം
ചിതമൊടു സരോജിനീനായകൻ സത്വരം

5 ഉദയഗിരിശിഖരവുമണഞ്ഞു കരങ്ങളാൽ
ജഗദഖിലവും പ്രകാശിപ്പിച്ചു നിർഭരം.

ശോഭനങ്ങളായ ചന്ദ്രശാലകളും, ബഹുവിധ
ങ്ങളായ ഭൂഷണജാലങ്ങൾ സംഭരിച്ചു വെച്ചിട്ടുള്ള
നിധിശാലകളും, മാൻകൺവടിവിലുള്ള വാതായ
നങ്ങളാൽ വിലസുന്ന ഹമ്മ്യങ്ങളും, പുകാർ നഗ
ത്തിന്റെ മുന്നണികളിലായി കാണികളുടെ കണ്ണു
കളെ വിഷയാന്തരവ്യാപാരത്തിൽനിന്നു വിലക്കി
തങ്ങളിൽത്തന്നെ സമാസക്തങ്ങളാക്കിത്തീക്കുന്ന
വിചിത്രങ്ങളായ അനേകം യവനമന്ദിരങ്ങളും, ക
പ്പൽവ്യാപാരത്താൽ കുബേരന്മാരായി സ്വദേശം
വിട്ടുവന്നു കടല്ക്കരയിൽ വാസമുറപ്പിച്ചു സ്വദേശി

കളെപ്പോലെ വാഴുന്ന പലതരം പാരദേശികന്മാരുടെ വസതികളും ഹൃദയംഗമങ്ങളായിരുന്നു; ചാന്തു മുതലായ കുറിക്കൂട്ടുകളും, സുഗന്ധചൂർണ്ണങ്ങളും കുളുത്തു പരിമളമിളിതങ്ങളായ ചന്ദനക്കൂട്ടുകളും പൂക്കളും മാലകളും പുഷ്പഗ്രന്ഥികളും ധൂപദ്രവ്യങ്ങളും അവയ്ക്കുള്ള കൂട്ടുകളും വില്ക്കുന്നതിന്നായി വ്യാപാരികൾ നഗരവീഥികളിൽ ചുററിനടന്നുകൊണ്ടിരുന്നു; പട്ട്, പരുത്തി, എലിരോമം ഇവയിൽനിന്നുണ്ടാക്കുന്ന നൂലുകളാൽ എത്രയും നേരിയ തുണിത്തരങ്ങൾ നെയ്യുന്നവരും നെയ്ത്തിന്നു വേണ്ടുന്ന മററുപകരണങ്ങൾ നിർമ്മിക്കുന്നവരുമായ പട്ടുചെട്ടികളുടെ തെരുവുകൾ അധികമുണ്ടായിരുന്നു; ചന്ദനവും അകിലും പട്ടുകളും നൽപവിഴം, നന്മുത്ത് മുതലായ രത്നങ്ങളും ചേർത്തുള്ള സുവർണ്ണാഭരണങ്ങളും സുവർണ്ണവും ലക്ഷക്കണക്കിലും ഗണിപ്പാൻ അസാദ്ധ്യമാംവണ്ണം സംഭരിക്കപ്പെട്ട സമൃദ്ധിയുള്ള വ്യാപാരശാലകളുടെ വീഥി വിശാലമായിരുന്നു; എട്ട്, പതിനാറ്, പതിനെട്ട് എന്നു മതഭേദത്തോടെ വ്യവഹരിച്ചുവരുന്ന കുലസംജ്ഞകങ്ങളായ ധാന്യങ്ങൾ വില്ക്കുന്ന പണ്യവീഥിയിൽ ഓരോന്നും പ്രത്യേകശാലകളിലായി കുന്നുപോലെ കൂട്ടിയിരുന്നു; പലതരം പലഹാരവ്യാപാരികളും, മദ്യവിക്രയം ചെയ്യുന്ന വലയസ്ത്രീകളും, മത്സ്യവ്യാപാരികളായ പരവരും, ഉ

പ്പു വില്ക്കുന്ന ഉമണരും, താംബൂലചർവ്വണോപകര ണങ്ങൾ വില്ക്കുന്നവരും, പരവരും കശാപ്പുകാരും അധികമായി കടിപാർപ്പുള്ളതും മാംസങ്ങൾ യഥേഷ്ടം സംഭരിക്കപ്പെട്ടിട്ടുള്ളതുമായ കറുത്തെരുവുകൾ കാണപ്പെട്ടിരുന്നു; പുറനഗരത്തിൽ മൃശാരികളും, ചെമ്പുകൊട്ടികളും, മരത്തച്ചരും, കരബലമുള്ള കരുവാന്മാരും, ചിത്രലേഖകന്മാരും, ശില്പകാരന്മാരും, പൊൻപണിക്കാരും, രത്നകാരന്മാരും, തുന്നൽപ്പണിക്കാരും, തോൽപ്പണി ചെയ്യുന്ന പറമ്പർമുതലായവരും തുണികളാലും കിടേശിനാലും പുഷ്പങ്ങൾ, വാടാത്തമാലകൾ, മായത്തൊപ്പി (വേകാടകൊണ്ടു) കൾ മുതലായവകളെ അത്ഭുതമായി നിർമ്മാണം ചെയ്യും തൊഴിലാളികളും ധാരാളം ഉണ്ടായിരുന്നു. ഷഡ്ജാദിസപ്തസ്വരങ്ങളും അവയുടെ ഭേദങ്ങളും ശുദ്ധമായി സ്വരിപ്പിക്കുന്ന കുഴലുകളും വീണകളും ശാസ്ത്രോക്തമായി പണിചെയ്യുന്ന ഗായകന്മാരും താഴ്ന്ന നിലയിലിരുന്നു മററു കിഴിഞ്ഞ പണിചെയ്തു കൂലിവാങ്ങി നിർദ്ദോഷികളായി ഉപജീവിക്കുന്ന യവനർ മുതലായ വർഗ്ഗക്കാരും പാണർവരെയുള്ള ജാതിക്കാരും പാർത്തുവരുന്നുണ്ട്; കൊടിയണിഞ്ഞ രഥങ്ങളോടുന്നതും ഉത്സവം ഘോഷിക്കുന്നതുമായ വിചിത്രവീഥിയും അങ്ങാടിത്തെരുവും മഹാകുലീനന്മാരായ വണിക്കുകളുടെ വസതികളായ മണിസൌധങ്ങളി

ണങ്ങും തെരുവുകളും കാണാവുന്നതാണു. പഞ്ച ഗ്രാമീണന്മാരായ ബ്രാഹ്മണരുടെ ഇരിപ്പിടങ്ങളും, ജന്മികൾ (സാമന്തന്മാർ), കഷ്കന്മാർ, ആയുർവ്വേദ ജ്ഞന്മാർ, ജ്യൌതിഷികന്മാർ തുടങ്ങിയവരുടെ വാസസ്ഥാനങ്ങളും മുക്താസാരങ്ങൾ നിർമ്മിക്കുന്നവരുടേയും ഉയൎന്നതരം വളകളുണ്ടാക്കുന്നവരുടേയും വസതികൾ നിറഞ്ഞ വീഥികളും കാണാം; സൂതമാഗധവൈതാളികന്മാർ, കാലഗണകന്മാർ, കോലംകെട്ടിയാടിശ്ശാന്തിക്രിയ ചെയ്യുന്ന വന്ദികൾ, സേനയിലാടുന്ന വേശ്യകൾ, ജ്ഞാനവിഷയം പാടിയാടും വാരനാരികൾ, സാമാന്യവേശ്യകൾ, മടപ്പള്ളിവേലക്കാർ മൃദംഗാദിചർമ്മവാദ്യവാദകന്മാർ, യുദ്ധങ്ങളിലും ഉത്സവങ്ങളിലും വാദ്യം നടത്തുന്നവർ, വിദൂഷകന്മാർ ഈ ഓരോ വൎഗ്ഗക്കാൎക്കും പ്രത്യേകമായുള്ള വസതികളുണ്ട്; ഭീമങ്ങളായ അശ്വങ്ങളുടെ നേതാക്കൾ, ഗജപാലന്മാർ, സാരഥികൾ, ഘോരന്മാരായ പദാതികൾ എന്നിവർ രാജനികേതനത്തിന്നു ചുററും വാസംചെയ്യുന്ന വിശാലങ്ങളായ മന്ദിരങ്ങൾ നിരന്നുകാണാം; മഹിമയും സമൃദ്ധിയും പുകഴ്‌ന്നതായ അസംഖ്യം പ്രഭുക്കൾ വാസംചെയ്യുന്നതും പുരാണപ്രസിദ്ധവുമായ രാജവീഥി മുതലായ പട്ടണപ്രദേശവും, രണ്ടു മഹാരാജാക്കന്മാർ പോർക്കൊരുങ്ങി വന്നു് ഇരുഭാഗത്തും കൈനിലയുറപ്പിക്കുന്നതാ

യാൽ ഇരുകക്ഷികളുടേയും മദ്ധ്യത്തിലുള്ള സ്ഥലം പോർക്കളമായിത്തീരുംവണ്ണം പട്ടണത്തിനും പുറനഗരത്തിനും മദ്ധ്യേയുള്ള പൊതുനിരപ്പിൽ നിരനിരയായി നില്ക്കുന്ന ചാലമരങ്ങളുടെ തടികളെത്തന്നെ തൂണുകളാക്കി നിർമ്മിക്കപ്പെട്ട വ്യാപാരശാലകളോടു കൂടിയതും, പദാർത്ഥങ്ങൾ ക്രയവിക്രയംചെയ്യുന്നവരുടെ ആരവം നിരന്തരം മുഴങ്ങിക്കൊണ്ടിരിക്കുന്നതുമായ പകലങ്ങാടിയുമുണ്ട്; അതിൽ മുൻകാലത്തു കാവിരിപട്ടണത്തിൽ വാണിരുന്ന മനുകുലവീരനായ മുചുകുന്ദചക്രവർത്തിക്കു നേരിട്ടതായ ആപത്തിനെ ഒഴിപ്പാനായി മഹേന്ദ്രന്റെ ആജ്ഞയാൽ സുരലോകം വിട്ടു നരലോകം പ്രാപിച്ചതുമുതൽ ഇവിടെ സാന്നിദ്ധ്യംചെയ്തു ബലിപൂജകൾ കയ്ക്കൊണ്ടുവരുന്ന നാളങ്ങാടി ഭൂതത്തിന്റെ ബലിപീഠത്തിങ്കൽ ചൈത്രമാസത്തിൽ ചിത്തിരനക്ഷത്രവും പൌർണ്ണമാസിയും ചേർന്ന ദിനത്തിൽ മനോഹരമാംവണ്ണം വസ്ത്രാഭരണാദ്യലംകൃതകളായ തേവപ്പെൺമണികൾ ആലഭാരത്തോടെ അവരമുതലായ ധാന്യങ്ങൾ പുഴുങ്ങിയവയും എള്ളുണ്ടയും നിണച്ചോറും കള്ളും പുഷ്പധൂപോപചാരപൂർവ്വം നിവേദിച്ചു വണങ്ങി,

കുറച്ചിന്ത്.

1 ഞങ്ങടെ മന്നവൻ വാഴുമൂഴിമണ്ഡലത്തിൽ
തങ്ങളിൽ ചെറുതു വൈരമാർക്കുമുണ്ടാകൊല്ല

2 ആധിയും ദാരിദ്ര്യത്താലും വ്യാധിയാലുമുള്ള
ബാധയുമെന്നിയെ സവ്വ ദേഹികളും വാഴ്ക.

3 വൃഷ്ടിപാതമെങ്ങുമൊരുപോലെയുണ്ടാകേണം
പുഷ്ടിയുമെങ്ങുമെ പരിപുഷ്ടമായീടണം.

എന്നു വാഴ്ത്തി കൈകൊട്ടിക്കളിയും കൈകോത്തുപിടിച്ചു വട്ടംചുററിക്കളിയും നടത്തി ഭൂതത്തിന്റെ ആവേശമുണ്ടായി തുള്ളിയാഘോഷിച്ചുംകൊണ്ടു ബലി നടത്തിപ്പോന്നു. അതിന്നുശേഷം നഗരവാസികളും പുറനഗരവാസികളുമായ വീരന്മാർ ഭൂതത്തിന്നു ബലികൊടുപ്പാൻ ഞാൻ ഞാൻ മുമ്പെന്നു തിക്കിത്തിരക്കിച്ചെന്ന് അവർ തന്നെത്താൻതന്നെ ബലി കഴിക്കുന്നതിനെ ഉജ്ജിക്കുന്നതായ ബലിപീഠത്തിൽ, “മന്നവന്നുള്ള ബാധ നിണ്ണയമൊഴിക്കണം നീ” എന്നുള്ള പ്രാത്ഥനയോടെ ബലികമ്മം നടത്തുന്നവർ ബലിപ്രദാനത്തിലും പരാക്രമത്തിലും അഗ്രേസരന്മാരായി ഗണിക്കപ്പെട്ടും” എന്നുള്ള മുചുകുന്ദചക്രവത്തിയുടെ ശാസനത്തെ മുൻനിറുത്തി ഇക്കാലത്തുള്ള വീരയോദ്ധാക്കളും മററും കവണ, വരിച, വേൽ തുടങ്ങിയുള്ള ആയുധങ്ങൾ ധരിച്ചു രൌദ്രഭാവത്തോടെ അടക്കളത്തിൽ ആത്തുവിളിച്ചുകൊണ്ടു തിക്കിത്തിരക്കി വന്നു നയനങ്ങൾ ചുവന്നു വീരഭാവം നൃത്തംചെയ്യുന്ന തങ്ങളുടെ ശിരസ്സുകളെ, “നരേന്ദ്രന്നു വിജയം ലഭിക്കട്ടെ”യെന്ന വാചകമുച്ചരിച്ചുംകൊണ്ടു ഛേദിച്ചു ബലിപീഠത്തിൽ വെക്കുമ്പോ

ഴസ്സ് ആ കബന്ധങ്ങൾ തങ്ങൾക്ക വായില്ലാത്തതി നാൽ തോളിൽ ധരിച്ചിട്ടുള്ള മുരജമുഖത്താൽ ഈ ബലി കൊള്ളുവാൻ സാദരം പ്രാത്ഥിച്ചു. ആയോധനത്തിൽ അത്യുൽസുകനായ കരികാലചോഴൻ തൻെറ രാജ്യത്തിന്നു തെക്കും പടിഞ്ഞാറുമുള്ള പാണ്ഡ്യചേരന്മാർ തന്നോടെതൃപൊരുതുവാൻ അശക്തന്മാരായിരുന്നതിനാലും ഉത്തരദേശം വിശാലമാകയാൽ അവിടെ രണശൂരന്മാരായ ആയ്യഭൂപാലന്മാരുള്ളതിനാലും ആടിക്കിലേക്കുള്ള ജൈത്രയാത്ര ഉചിതമെന്നു കരുതി തനിക്കനുരൂപന്മാരായ ഭുജബലശാലികളെ ഈ ദിക്കിലെങ്കിലും ലഭിക്കേണ്ടതിന്നായി ഇഷ്ടദേവതയെ പ്രാത്ഥിച്ചുകൊണ്ട് ആ പുണ്യഭൂഭാഗത്തെ മുന്നിട്ടുപോയി; അപ്പോൾ അമർത്ത്യന്മാരുടെ ആവാസമായ ഹിമാലയപൎവ്വതം ഒരു പ്രതിരോധിയായി വിലങ്ങത്തിൽനിന്നു രണോൽസുകനായി മുന്നോട്ടു ചെല്ലുന്ന തനിക്കൊരു വൈരിയായി ഗതിനിരോധം ചെയ്കയാൽ ഭഗ്നാശനായി പിന്തിരിഞ്ഞു. കിടങ്ങുപോലെ കടൽ ചുഴന്നിരിക്കുന്ന വജ്രനാട്ടിന്നധിപൻ കാഴ്ചവെച്ചതായ ഒരു മുത്തുപ്പന്തലും അസിയുദ്ധത്തിൽ അഗ്രഗണ്യനായ മഗധമന്നവൻ പോരിൽ പരാജിതനായി കീഴ് വണങ്ങി കൊടുത്ത ഒരു സഭാമണ്ഡപവും അവന്തിഭൂപൻ പാരിതോഷികമായി കൊടുത്തതും ശില്പവൈചി

ത്ര്യത്തോടുകൂടിയതുമായ ദ്വാരതോരണവും വിസ്മയജനകമായിരുന്നു. ഈ പന്തലും മണ്ഡപവും തോരണവും സുവർണ്ണനിർമ്മിതങ്ങളും രത്നമയങ്ങളുമായിരുന്നാലും സാധാരണന്മാരായ ശില്പിവർഗ്ഗന്മാരാൽ നിർമ്മിക്കപ്പെട്ടവയല്ല. മേൽപ്പറഞ്ഞ മൂന്നു രാജാക്കന്മാരുടേയും പൂർവ്വന്മാർ ഓരോ സന്ദർഭങ്ങളിൽ ചെയ്ത സാഹായ്യകൃത്യങ്ങൾക്കായി മയൻ നിർമ്മിച്ചുകൊടുത്തവയാകുന്നു.

ഇതിന്നുംപുറമെ അളവും തൂക്കവും എണ്ണവും മേൽവിലാസവുമെഴുതീട്ടുള്ള സാമാനക്കെട്ടുകൾ വെച്ചിട്ടുള്ള പാണ്ടികശാലകളുടെ വാതിലുകൾ താഴിട്ടു പൂട്ടുകയോ അവയ്ക്കു കാവല്ക്കാരെ വെക്കുകയോ ഈ നഗരത്തിൽ പതിവില്ല. നഗരവാസികളെല്ലാം ധനികന്മാരാകയാൽ കളവു നടക്കുകയുമില്ല. ഇവിടുത്തെ സമ്പ്രദായമറിയാതെ അന്യനാട്ടുകാർ വല്ലവരും ഇവിടെ വന്നു കളവുചെയ്വാൻ നിനയ്ക്കുന്നതായാൽത്തന്നെ തൽക്ഷണം ശരീരകമ്പത്തോടും ജ്വരത്തോടും ബാധിപ്പിക്കുന്നതും അഥവാ വല്ലതും മോഷ്ടിക്കുന്നതായാൽ മോഷകന്ന് അടക്കിവെപ്പാൻ കഴിയാതെ അതിനെ വഹിച്ചുകൊണ്ടു ബഹുജനങ്ങളുടെ ദൃഷ്ടിയിൽ അകപ്പെടത്തക്കവണ്ണം വീഥികളിൽ ചുററിത്തിരിയിക്കയും ചെയ്വാൻ തക്കദിവ്യശക്തിയെ വഹിക്കുന്ന വിശാലമായ മന്ന(കോഷ്ഠ)വും അന്ധമൂ

കബധിരാദികളായ അംഗഹീനന്മാരും സൎവ്വാംഗവും വ്രണപ്പെട്ടു ബീഭത്സന്മാരായ മഹാരോഗികളും മറ്റും കുളിച്ചു വലംവെച്ചു ഭജിക്കുന്നതായാൽ അവൎക്ക് അംഗസൌഷ്ഠവവും ആരോഗ്യവും ഓജസ്സും വൎദ്ധിപ്പിച്ചു സുഖശരീരികളാക്കിത്തീൎക്കുന്ന ഇലഞ്ഞിമന്ദാപ്പൊയ്കയും, ദ്രോഹബുദ്ധിയോടെ അന്യന്മാരാൽ കൈവിഷം ഭുജിപ്പിക്കപ്പെട്ടു ചിത്തവിഭ്രമം കൊണ്ടവരും, ആകസ്മികമായ വിഷഭുക്തിയാൽ കഷ്ടപ്പെട്ടുഴലുന്നവരും, കാളും വിഷം കലരുന്ന ക്രൂരസൎപ്പദംശനമേറ്റു കുഴങ്ങുന്നവരും, ഘോരദ്രഷ്ടികളായ പിശാചങ്ങളാൽ ബാധിക്കപ്പെട്ടവരും ഒരിക്കൽ പ്രദക്ഷിണംചെയ്തു നമസ്കരിച്ചാൽ തൽക്ഷണം താപശാന്തി വരുത്തുന്നതായ പ്രഭാവത്തോടെ ഉജ്ജ്വലിക്കുന്ന ഒരു ശിലാസ്തംഭത്താൽ പരിലസിക്കുന്ന കൽത്തറയും, പരന്മാരെ വഞ്ചിപ്പാനായി തപോവേഷത്തിൽ മറഞ്ഞു ദുൎമ്മാൎഗ്ഗചാരികളായ ധൂൎത്തന്മാരും, ഭൎത്താക്കന്മാൎക്കു തങ്ങളിൽ വിശ്വാസം ജനിപ്പിക്കേണ്ടതിന്നായി ഹിതാനുവൎത്തിത്വത്തിൽ മറഞ്ഞു വശീകരണനയം തുടരുന്ന അഭിസാരികകളും, തന്റെ സേന മുതലായ സകലശക്തികളെയും ആന്തരമായ വിശ്വാസത്തിന്മേൽ കൈവശം കൊടുത്തിരിക്കുന്ന ഭൂപാലന്മാരെ ഗണ്യമാക്കാതെ നടക്കുന്ന സചിവന്മാരും, സ്വഭാൎയ്യയെവിട്ടു പരസ്ത്രീയെ

കാമിക്കുന്ന ദുരാചാരന്മാരും മനഃപൂൎവ്വം പരസ്വാപ ഹരണംചെയ്തു കളവു പറയുന്നവരും തങ്ങൾക്കു ന ന്മ ചെയ്യുന്നവരെ പ്രത്യക്ഷത്തിൽ പുകഴ്ത്തി പരോ ക്ഷത്തിൽ അധിക്ഷേപിക്കുന്നവരുമായ ജനങ്ങളെ തൻെറ പാശത്താൽ ബന്ധിക്കുന്നതാണെന്നു നാലു കാതം വിസ്തീൎണ്ണമുള്ള ആ പട്ടണമെങ്ങും കേൾക്ക ത്തക്കവണ്ണം അത്യുച്ചത്തിൽ വിളിച്ചു പറഞ്ഞു് അ ങ്ങനെയുള്ളവരെ അപ്രകാരംതന്നെ ബന്ധിച്ചു നി ലത്തടിച്ചു കൊന്നു ഭക്ഷിക്കുന്ന ഭൂതത്തിൻെറ വാസ സ്ഥാനമായ ഭൂതചതുഷ്പവും, രാജശിക്ഷാരക്ഷകളിൽ അല്പമായ ഒരു വ്യതിചലനം ഭവിക്കയാകട്ടെ സ്മൃതി പ്രമാണങ്ങളെ അംഗീകരിച്ചു ധൎമ്മതത്വങ്ങളെ പ്ര തിപാദിക്കുന്ന ധൎമ്മാസനസ്ഥന്മാർ മാദ്ധ്യസ്ഥ്യം വെടിഞ്ഞു പക്ഷപാതികളായി വല്ല തീൎപ്പും കല്പിക്ക യാകട്ടെ ചെയ്താൽ ആയതിനെ വാങ്മൂലമല്ലാതെ അശ്രുപൂൎണ്ണങ്ങളായ നയനങ്ങളാൽ വെളിപ്പെടുത്തു ന്ന ദേവിയുടെ അധിഷ്ഠാനമായ ദേവീകോഷ്ഠവുമെ ന്നിങ്ങനെ സൂക്ഷ്മവേദികളാൽ വണങ്ങി വരപ്പെട്ട കോഷ്ഠപഞ്ചകത്തിലും ബലികഴിച്ചു വജ്രകോഷ്ഠത്തി ലിരിക്കും ഉത്സവപ്പെരുമ്പറയെടുത്തു കീഴ്വയററി ലൂടെ കച്ചവാർ കെട്ടിയ വാരണത്തിൻ കഴുത്തി ലേററി ഇളംപ്രായത്തിൽ തൂവെള്ളനിറത്തിൽ ഐ രാവതത്തെ പ്രതിഷ്ഠിച്ചിട്ടുള്ള കോഷ്ഠത്തിൻെറ മു

ന്നിൽചെന്നു മഹോത്സവത്തിൻെറ തുടക്കവും അവസാനവും പറകൊട്ടിയറിയിച്ചു; ഇന്ദ്രൻെറ സാന്നിദ്ധ്യമുള്ള കല്പകകോഷ്ഠത്തിൻെറ മുന്നിൽ അഷ്ടമംഗളത്തോടുകൂടി ഐരാവതത്തിൻെറ രൂപം വരച്ച കൊടി അത്യുന്നതമാമ്മാറുയൎത്തി; മരതകം, വൈരം മുതലായ രത്നങ്ങളെ എല്ലുകാണാതെ എഴുതി മുറിച്ച പടുത്ത പടിയിന്മേൽ ചെമ്പവിഴത്തൂണുകൾ നിറുത്തി നാട്ടിയ കനകത്തിണ്ണകളോടുകൂടി അത്യുന്നതങ്ങളായ സൌധങ്ങളുടെ മുൻപുറങ്ങളെ രത്നനിൎമ്മിതമായ മകരമത്സ്യത്തിൻെറ മുഖത്തിൽ നിന്നു നിൎഗ്ഗളിതങ്ങളെന്നുതോന്നുംവണ്ണം സംയോജിപ്പിച്ചിട്ടുള്ള മുത്തുസരങ്ങളാലും അഷ്ടമംഗളങ്ങ* ളാലും മരതകതോരണങ്ങളാലും സ്വൎണ്ണകുംഭം, ധാന്യങ്ങൾ മുളപ്പിച്ചുവച്ചിട്ടുള്ള മുളക്കലം, പാവവിളക്ക്, സുവൎണ്ണക്കൊടി, വെൺചാമരം, സുഗന്ധചൂൎണ്ണം തുടങ്ങിയവയാലും അലങ്കരിച്ചിരുന്നു.

ഇങ്ങനെ അലങ്കരിക്കപ്പെട്ട വീഥിയിൽ അമാത്യന്മാർ, പുരോഹിതന്മാർ, സേനാപതികൾ, വന്ദികൾ, ചാരണന്മാർ എന്നീ പഞ്ചമഹായോഗത്തോടും മററു പരിവാരങ്ങളോടുംകൂടി കരിതുരഗരഥാരൂഢന്മാരായ രാജകുമാരന്മാരും വൈശ്യകുമാരന്മാരും

* ചാമരം, പൂൎണ്ണകുംഭം, ദൎപ്പണം, അങ്കുശം, മുരജം, ദീപയഷ്ടി, പതാക, ചിത്രീകൃതമത്സ്യദ്വയം.

കത്തൊരുമിച്ച് ഈ ചോഴമഹാമണ്ഡലത്തിൽ ത
ന്റെ കോയ്മക്ക് അഭ്യുദയം വരുവാൻ ജനങ്ങളുടെ
രക്ഷയ്ക്കായി ആയിരത്തെട്ടരചരെ നിയമിച്ചു കാവേ
രിയുടെ പൂന്തേൻ പൊഴിഞ്ഞു വിലസുന്ന സംഗമ
ത്തുറയിൽനിന്നു സുരഭിലവും ശീതലവും ആസ്വാ
ദ്യവുമായ തീർത്ഥത്തെ മററു ഭൂമണ്ഡലങ്ങളും വാന
ലകവും അതിശയിക്കത്തക്കവണ്ണം തങ്ങടെ നരപതി
ചെങ്കോൽ നടത്തി വരുവാൻ പ്രാർത്ഥിച്ചുകൊണ്ടു
സുവർണ്ണകലശങ്ങളിലേന്തി മഹേന്ദ്രന്റെ സാന്നി
ദ്ധ്യം ഈ നഗരത്തിൽത്തന്നെ നിലനിന്നുവരത്തക്ക
വണ്ണം രാജകുമാരന്മാരും വൈശ്യകുമാരന്മാരുംകൂടി
വജ്രായുധത്തിന്ന് അഭിഷേകം ചെയ്തു. അരൂപ
നായ മഹാദേവന്റെ ആലയവും കുങ്കുമാരുണവ
ർണ്ണനായ സ്കന്ദന്റെ അലങ്കാരപ്രാസാദവും ശംഖ
പാണ്ഡുരനായ ബലദേവന്റെ നികേതനവും
നീലമേഘശ്യാമളനായ വിഷ്ണുവിന്റെ നിലയ
വും, മുത്തണിഞ്ഞ വെൺകൊററക്കുട പൂണ്ടിരി
ക്കുന്ന മഹേന്ദ്രന്റെ ആലയവും ശോഭിച്ചിരുന്നു.
ഒരു ഭാഗത്തു പുരാതനനായ ബ്രഹ്മദേവന്റെ മു
ഖോത്ഭൂതങ്ങളും അത്യന്തം മഹനീയങ്ങളുമായ ചതു
ർവ്വേദങ്ങളിൽ വിധിച്ചിട്ടുള്ളപ്രകാരം നടത്തുന്ന യ
ജ്ഞങ്ങളും മറെറാരു ഭാഗത്ത് അഷ്ടവസുക്കൾ, ദ്വാ
ദശാദിത്യന്മാർ, ഏകാദശരുദ്രന്മാർ, അശ്വിനീദേവ

കൾ, ഈ നാലുവക ദേവന്മാരേയും കിന്നരകിംപുരു
ഷാദികളായ അഷ്ടാദശഗണങ്ങളെയും വേർതിരി
ച്ചറിഞ്ഞ് അതാതു സങ്കല്പത്തോടെ ഘോഷിച്ചു
കൊള്ളുന്ന ഉത്സവങ്ങളും, വേറൊരിടത്തു ബുദ്ധാല
യം മുതലായ പാവനസ്ഥലങ്ങളിൽ ശ്ലാഘ്യമാംവ
ണ്ണം അന്നദാനാദികൾ, മഹാത്മാക്കളായ സന്ന്യാ
സിമാർ ചെയ്യുന്ന ധർമ്മതത്വോപദേശം പുരാണപ്ര
സംഗം മുതലായവയും, പിന്നൊരിടത്തു ചർമ്മനി
ർമ്മിതങ്ങളായ മൃദംഗാദികൾ, സിരാനിർമ്മിതങ്ങ
ളായ ഫിഡിൽ മുതലായവ കഴൽ വീണ എന്നീയു
പകരണങ്ങൾകൊണ്ടും കണ്ഠധ്വനികൊണ്ടും എത്ര
യും ശ്രാവ്യമാംവണ്ണം നടക്കുന്ന സംഗീതഗോഷ്ഠിയും
ഇങ്ങനെ നടന്നുകൊണ്ടിരിക്കയാൽ ഇരവുപകൽ ഉ
റക്കമില്ലാതെ കുറുന്തെരുക്കളിലും നെടുന്തെരുവീഥി
കളിലുമുള്ള ജനങ്ങൾ ഉത്സവാസക്തചിത്തന്മാരാ
യി ആഹ്ലാദിച്ചുകൊണ്ടിരിക്കുന്ന ആ മഹാനഗര
ത്തിൽ പ്രിയവല്ലഭന്റെ വിയോഗത്താൽ ഉൽക
ണ്ഠിതയും മനോഹരങ്ങളായ മകരകുണ്ഡലങ്ങളണി
ഞ്ഞവളുമായ (അഖിലക്കും ആമോദം വളക്കത്തക്ക
വണ്ണം മൊട്ടിടേണ്ടതായ കാലത്തു മുതിന്നു വിരിയാ
തെ മനോഹരങ്ങളായ കുടിലപല്ലവങ്ങളിയന്ന) മാ
ധവിയോടുംകൂടെ പൂങ്കാവിൽ പൊലിമപൂണ്ടു നില്ക്കു
ന്ന മുല്ല, മല്ലിക, ഇരുവാക്ഷി, താമര, ചെങ്കഴി

നീർ എന്നി പുഷ്പങ്ങൾ അന്യോന്യം പിണഞ്ഞു
പ്രവൃദ്ധങ്ങളായി കാമത്താലാഹ്ലാദിച്ചു സുഖിച്ചു രു
ചിരസുരഭിലബീജാന്തരിതകുസുമാകീർണ്ണമായ ഉപ
വനത്തിൽ ക്രീഡിപ്പാനുള്ള വാഞ്ഛയാൽ എന്നും
മനോജ്ഞമായിരിക്കുന്ന പകലങ്ങാടിയിലുള്ള പൂക്ക
ടകളിൽ വിലസുന്ന നവപരിമളങ്ങളെ റാകന്റ്
അകിൽ പുക ചാന്തു മുതലായവയുടെ സൌരഭ്യ
ത്തെ അവഗണിച്ചുല്ലസിക്കുന്ന കൂട്ടുകാരോടൊരുമി
ച്ചു കാമകലാസല്ലാപങ്ങളെത്തന്നെ തുടൎന്നുകൊണ്ടു
മുഖവീണവായനക്കാരോടും വൈരികളായ കാമുക
ന്മാരോടും ചേൎന്നു കാമചാരിയായിരിക്കുന്ന കോവല
നെപ്പോലെ വീണാനാദം പുറപ്പെടുവിക്കുന്ന വണ്ടി
നോടും ബാലവസന്തത്തോടുംകൂടി ഈ നഗരത്തിൽ
മന്ദമാരുതൻ ചരിച്ചുകൊണ്ടിരിക്കയിൽ,

1 അരിയൊരു കരുമുകിൽ തലയിലണിഞ്ഞും
ചെറുമുയൽതന്നെ വെടിഞ്ഞു കളഞ്ഞും

2 കരുമീനിണ പൂണ്ടവയുടെ നടുവെ
ഒരു കമിഴ്മലരുടനങ്ങു വരച്ചും

3 വാനിലഹീന്ദ്രവിരോധംമൂലം
വാണീടാൻ ഭയമുള്ളവായതിനാൽ

4 നൂനം പനിമതിബിംബമിദാനീം
ക്ഷോണിയിലടനം ചെയ്തീടുന്നു.

കാമദേവൻ പണ്ടു പരമശിവന്റെ നേത്രാഗ്നി
യിൽ ദഹിച്ചുപോയ തന്റെ അംഗം വീണ്ടും ലഭി

പ്പാനായി ജലസമൃദ്ധിയുള്ളതും വിശാലവുമായ ച ന്ദ്രബിംബമാകുന്ന ഭൂമിയിൽ സാരതരങ്ങളായ കണ ങ്ങളാൽ സംഘടിതമായ അമൃതകലാപ്രദേശത്തു നട്ടു വളൎത്തിയ "മിന്നൽക്കൊടിയിറങ്ങി മന്നിലേക്കു വ രികയോ?" സൎവ്വസമ്പൽസമൃദ്ധമായ ഇപ്പട്ടണത്തിൽ ശ്രീദേവിയുടെ ആഗമനത്തിന്നു കാരണം മഹാമ ഹീവല്ലഭനായ കരികാലചോഴന്നു തന്റെ വിലാസ ത്തെ കാണിപ്പാനായിരിക്കേണമെന്നു കരുതി അഗ്നി പ്രഭമായ ഒരു ചൂളപ്പൂവും പല മുല്ലപ്പൂക്കളും രണ്ടു ക രിങ്കുവലയങ്ങളും ഒരു കുമിഴപ്പൂവും വികസിപ്പിക്കുക യെന്നുള്ള കൃത്രിമവേഷം കൈക്കൊണ്ടു തന്റെ പ്രാ ണസഖിയെ അന്വേഷിപ്പാനായി സരസീരുഹം സ ഞ്ചരിക്കയാണെന്നോ? മുമ്പു ഭയപ്പെട്ടോടിയൊളി ച്ച അന്തകൻ താൻ പുരുഷരൂപത്തോടെ പല സ ത്വങ്ങളേയും ഇരയാക്കുന്നതായാൽ രാജകല്പനയെ ലംഘിച്ച കുററമായിത്തീരുമെന്നു ഭയപ്പെട്ടു് ഒളിവാ യി തന്റെ കൃത്യം നടത്തുവാനുദ്ദേശിച്ചു കടുത്ത മു ഖവും പരുത്ത കണ്ഠവും വെടിഞ്ഞു പുഞ്ചിരി തടവും മുഖവും വീണയോടിടയും മൊഴിയുമായി നാണിച്ചു ചിരിച്ചുകളിച്ചു കാമിനീരൂപധാരിയായി നഗരവീ ഥിയിൽ സഞ്ചരിക്കയാണെന്നു വരുമോ? കാമന്റെ സാമ്രാജ്യമകന്ന മഹാസേനയായ വേശ്യാജനത്തോടെ തിൎത്തു യുദ്ധംചെയ്തു ജയിച്ചിട്ടും അവർ വിട്ടുപോകാ

ണ്ടയാൽ മാർകൊടുത്തു വിലക്കിവിട്ടതുമൂലം അവരു
ടെ കുചകപോലാദ്യംഗങ്ങളിൽ എഴുതിയിരുന്നതും
തങ്ങടെ മാറിടങ്ങളിൽ മുഴുവൻ പതിഞ്ഞതുമായ പ
ത്തിക്കീററാകുന്ന വിരുന്നോടുകൂടി സ്വഗൃഹത്തിൽ
ചെന്ന നായകന്മാരെ ഉടനെ ഉപചരിച്ച് അനുസ
രണപൂർവ്വകം പുല്കിയവരും അരുന്ധതിയെപ്പോലെ
പതിദേവതകളുമായ കുലവധൂക്കളെ ആ വീരപുരു
ഷന്മാർതന്നെ ഈ കാമിനികളുടെ കളി തിരളുന്ന വ
ദനത്തിൽ നീലരത്നനിർമ്മങ്ങളായ ദളങ്ങളിണങ്ങുന്ന
കരിങ്കുവലയങ്ങളെ ദൂരീകരിക്കുന്ന നീലനയനങ്ങളു
ടെ കട ചുമന്നിരിക്കുന്നത് ആ വിരുന്നിനാൽ തീ
ന്നിട്ടില്ലെങ്കിൽ വിശല്യകരണി, സന്താനക്കരണി,
മൃതസഞ്ജീവിനി മുതലായ ദിവ്യൌഷധങ്ങളോടുകൂടി
യ ഈ ഭൂതലത്തിന്നും ഒരൌഷധം തരുവാൻ കഴിവു
ണ്ടാകയില്ലെന്നു തന്നെത്താൻ മനസ്സിൽ നിശ്ചയി
ച്ചു നിസ്സംജ്ഞന്മാരായി ഭയപ്പെട്ടിരിക്കുന്നു. ഇങ്ങനെ
ഉത്സവം നടക്കുമ്പോൾ ആറാട്ടിന്നു തലേദിവസം മ
ധുപൂരി നിറഞ്ഞു ദളങ്ങളുടെ കവിഞ്ഞൊഴുകിത്തര
ളമായ കുമുദംപോലെ കോവലനെ പിരിഞ്ഞു താ
പാർത്തയായി സന്താപാശ്രുക്കൾ പൊഴിച്ചുകൊണ്ടി
രിക്കയാൽ ആനീലമായ കണ്ണകിയുടെ ഇടങ്കണ്ണും
കോവലനോടൊത്തു കാമകലാവിലാസങ്ങളാൽ പ്ര
മോദഭരിതരായി ആനന്ദാശ്രുക്കൾ നിറഞ്ഞിരിക്ക

യാൽ ആരക്തമായ മാധവിയുടെ വലങ്കണ്ണും തുടിച്ചു.

മുൻകാലത്തിൽ കാവിരിപ്പൂമ്പട്ടിനത്തിൻെറ അഭ്യുന്നതിക്കായി പ്രയത്നിച്ചുകൊണ്ടിരുന്ന അഗസ്ത്യമുനിയുടെ ആജ്ഞപ്രകാരം ചെമ്പിയൻ എന്ന ചോഴൻ ഇന്ദ്രനോടപേക്ഷിച്ചനുമതിവാങ്ങി ആ നഗരത്തിൽ നടത്തിവന്നതും പിൻഗാമികളായ രാജാക്കന്മാരാൽ പരമ്പരയായി നടത്തപ്പെട്ടുവരുന്നതും ഇരുപത്തെട്ടുനാൾ കൊണ്ടാടി വരാറുള്ളതുമാണ് ഈ ഇന്ദ്രോത്സവം. *




## ആറാം ഗാഥ.

### സമുദ്രസ്നാനം.

1 രജതഗിരിമുകളിലതി വിപുലതരമാമ്മാറു
രാജിച്ചിട്ടുന്നൊരു വിദ്യാധരാലയേ

---

* ഈ ഉത്സവത്തെ വാല്മീകികാളിദാസാദികളായ കവികളും തങ്ങളുടെ കാവ്യങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. കേരളത്തിലും പണ്ടു നടപ്പുണ്ടായിരുന്നുവെന്നുള്ളതിന്നു ചന്ദ്രോത്സവാദികാവ്യങ്ങൾ സാക്ഷീകരിക്കുന്നു.

2 മധുപൊഴിയുമമിതസുമനികരപരിപൂൎണ്ണമാ-
മാതങ്കഹീനമൃദ്യാനം മനോഹരം.

3 അതിലധികസുഖഗതനുവാം കയലൂൎണ്ണിയേര-
ടാമോദമോന്തു മേവുന്ന വിദ്യാധരൻ

4 മലർവിശിഖനായ മാരൻെറ വക്ഷോത്സവം
മാഴ്കാതെ ഘോഷിപ്പനെന്നു കല്പിച്ചുടൻ

താൻ ഉദ്ദേശിച്ചപ്രകാരം മന്മഥാരാധനരൂപമായ ഈ ഉത്സവത്തെ * വിധിപോലെ നടത്തി ഫാൽഗുനമാസം ഇരുപത്തൊമ്പതാംതിയ്യതി അവസാനിപ്പിക്കുകയും ചെയ്തു. ദക്ഷിണദേശത്തു പ്രസിദ്ധമായ ഒരു വലിയ നഗരത്തിൽ ഇന്ദ്രോത്സവം കൊടിയേറുന്ന നാളിതാണ്. (കാവിരിപ്പൂമ്പട്ടിനത്തിൽ ഈ ചിത്തിരനക്ഷത്രത്തിൽ കൊടിയേറവും ചൈത്രമാസത്തിലെ ചിത്തിരനക്ഷത്രത്തിൽ കൊടിയിറക്കം—ആറാട്ടുമായിട്ടാണ് ഇന്ദ്രോത്സവം നടത്തുമാറുള്ളത്.) അതിനാൽ "അസുരന്മാർ ത്വരിതഗതികളായി കൂട്ടമിട്ടുവന്നു നിറഞ്ഞ് അമരാവതിയെ കാത്തുകൊള്ളുന്ന ശാൎദ്ദൂലവിക്രമനായ മുചുകുന്ദമന്നവനോടു പൊരുതു പരാജിതന്മാരായി ശരണം പ്രാപിച്ചുനില്ക്കുംമദ്ധ്യേ മന്നവൻെറ ഹൃദയത്തിൽ താമസവൃത്തി ബാധിക്കത്തക്കവണ്ണം അവർ പ്രയോഗിച്ച

* ഈ ഉത്സവം ഉത്തരദേശങ്ങളിൽ ഇപ്പോഴും കൊണ്ടാടിവരുന്നുണ്ട്.

അസ്ത്രത്തെ വിലക്കി രക്ഷിക്കയാൽ ഇന്ദ്രശാസനം കയ്യേറ്റ മുചുകുന്ദനോടൊരുമിച്ചു പുകാർനഗരത്തിൽ വന്ന മഹാഭൂതത്തിന്റെ സാന്നിദ്ധ്യമുള്ള നാളങ്ങാടിക്കോഷ്ഠവും * മുൻകാലത്തു കരികാല ചോഴന്റെ പൂർവ്വന്മാർ അസുരസംഹാരംചെയ്തു അമരാവതിയെ രക്ഷിച്ചതിനുവേണ്ടി സന്പ്രീതനായ ഇന്ദ്രനാൽ സമ്മാനിക്കപ്പെട്ടവയും അവരാൽ ഭൂലോകത്തു പുകാർനഗരത്തിൽ പ്രതിഷ്ഠിക്കപ്പെട്ടവയുമായ കോഷ്ഠപഞ്ചകങ്ങളുടെ മഹിമയും, വൈണികാചാര്യനായ നാരദമുനിയുടെ സപ്തതന്ത്രീസമരസമായ വീണാഗാനത്തേയും, പ്രൌഢവേശ്യകളുടെ

---

* ദേവാസുരയുദ്ധത്തിൽ ഇന്ദ്രന്റെ മിത്രമായ മുചുകുന്ദചക്രവർത്തിയുടെ ശരപാതംകൊണ്ടു ശിഥിലിതകളേബരന്മാരായുഴന്നു ശരണംപ്രാപിച്ച ദാനവന്മാരുടെ ചതിയായ താമസാസ്ത്രപ്രയോഗംകൊണ്ടു മുചുകുന്ദൻ തന്റെ കണ്ണും കരളും തമസ്സിനാൽ ബാധിക്കപ്പെട്ടു പൊരുതുവാനാളല്ലാതെ മൌഢ്യമവലംബിച്ചു നിന്നു. അപ്പോൾ ഇന്ദ്രന്റെ ആജ്ഞാകരനായ ഒരു മഹാഭൂതം ആ തമോബാധ നീങ്ങുന്നതിന്നുള്ള ഒരു മന്ത്രം ഉപദേശിച്ചു. അതിനാൽ ബാധയൊഴിഞ്ഞു അസുരസഞ്ചയത്തെ അശേഷവും അമർചെയ്യൊട്ടുക്കി. ഇന്ദ്രൻ ഇതു കണ്ടു സന്തുഷ്ടനായി ആ ഭൂതത്തെ മുചുകുന്ദന്റെ അംഗരക്ഷകനായി നിയമിച്ചയച്ചതിനാൽ ഭൂതം സ്വർല്ലോകം വിട്ടു വന്നു പുകാർനഗരത്തിൽ നാളങ്ങാടിയിൽ ബലിപൂജകളേററു കൊണ്ടിരുന്നു.

പിൻപാട്ടിനേയും തൻെറ നടനത്തേയും ഉവ്വശി, ഇന്ദ്രൻെറ ശ്രോത്രങ്ങൾക്കും നേത്രങ്ങൾക്കും ആനന്ദപ്രദങ്ങളാക്കിത്തീക്കാഞ്ഞതിനാൽ ഇവളെ ഭൂലോകത്തു മനുഷ്യവഗ്ഗത്തിൽ ജനിപ്പാനായി ശപിച്ചതിനാൽ അങ്ങനെ മാധവിയെന്ന പേരോടെ മുമ്പു വന്നു പിറന്ന ഉവ്വശിയുടെ വംശപരമ്പരയിലുളവായ തരുണീമണി മാധ്വിയുടെ നടനവും കാണ്മാനും വാനവർനാഥനെ വണങ്ങുവാനുമായി നമുക്കു പോകേണം"എന്നു അരുണാധരിയായ തൻെറ കാന്തയോടു പറഞ്ഞു. വിദ്യാധരവീരൻ കാന്താസമേതനായ്പുറപ്പെട്ടു. ഉത്തുംഗശൃംഗോപശോഭിതമായ ഹിമാചലത്തേയും വക്രഗതിയായി പ്രവഹിക്കുന്ന ഗംഗാനദിയേയും അവന്തിദേശത്തേയും വിന്ധ്യാദ്രിപരിസരത്തിലുള്ള മഹാരണ്യത്തേയും ശ്രീവെങ്കടഗിരിയേയും നിർഭരമായ സസ്യസമ്പത്തി വിലസുന്ന കാവേരി നാട്ടിനേയും തൻെറ പ്രിയതമക്കു സുവ്യക്തമായി കാട്ടിക്കൊടുത്ത് അവിടെയിറങ്ങി ഓരോ ദേശങ്ങളിലും വാസം ചെയ്തു സുഖമനുഭവിപ്പാൻ വേണ്ടുവോളം നാൾ തങ്ങിയതിന്നുശേഷം പൂഞ്ചോലകൾ നിറഞ്ഞ പുകാർനഗരത്തിൽ വന്നു പൂവ്വോക്തക്രമത്തിൽ ഓരോ സ്ഥാനങ്ങളും അവയ്ക്കുള്ള മഹിമകളും പറഞ്ഞറിയിച്ചുംകൊണ്ട് അതാതു മൂത്തികളെ വണങ്ങി, വിണ്ണവരും പുകഴ്ത്തുന്ന ആ പുരാതനപട്ട

ണത്തിൽ നടക്കുന്ന മഹോത്സവം കാണ്മാനൊരുങ്ങി.

അവിടെ സ്തവത്രൂപമായ വിഷ്ണുഗീതവും

1 മറയവർ പല മഖങ്ങൾ ദീക്ഷിച്ചു
മറകളെ നന്നായുണർന്നുവാഴ്ക.

2 മഹീപനും യജ്ഞവിധികളെ ചെയ്തു
ബഹുകാലം മഹീതലത്തിൽ വാഴ്ക.

3 വണിക്കുകൾ നിജകുലധർമ്മം ചെയ്തു
ജനത്തിനുന്നതി വരുത്തിവാഴ്ക.

4 വിളഞ്ഞുക്കുലങ്ങൾ പതിനെട്ടും വയൽ
നിറഞ്ഞു വേളാളർ തെളിഞ്ഞുവാഴ്ക.

5 നടനങ്ങൾ പല നടത്തിക്കൊൾകവെ
ജനങ്ങൾ തത്സാരമറിഞ്ഞു വാഴ്ക.

6 നെടുമുടിച്ചോഴൻ മഹീവരൻ വീരൻ
നെടുനാളൂഴിയിൽ പുകഴ്ന്നു വാഴ്ക.

ഏതാദൃശങ്ങളായ ആശിസ്സുകളാൽ ബ്രാഹ്മണരേയും ക്ഷത്രിയരേയും വൈശ്യരേയും വേളാളരേയും വാഴ്ത്തുന്ന ചാതുർവ്വർണ്ണ്യഗീതവും

1 അലകടലാത്മജബുദ്ധിയോ-
ടനിശം മാനിച്ചിടുന്ന രജനീശ!
കരുമുയലങ്കയം പ്രാപി-
ച്ചൊരു ദുഗ്ദ്ധാഭം ഭവാൻ വിളങ്ങുന്നു.

2 രജനിയിലുള്ള തമോഭര-
മഖിലം നിജദീപ്തിയാലുടൻ നീക്കി

ഗിരിശജടാമുടിതന്നിലേ-
രണിയാമമലാഭനായ താരേശ!

3 കാർമുകിൽവണ്ണൻതൻമന-
താരതിൽനിന്നങ്ങുദിച്ച കമലിനിയെ
ആമോദിപ്പിക്കും തവ
പാദപേന്ദപം ഭജിച്ചുവാഴുന്നു.

ഈവണ്ണമെല്ലാം *ജീവലോകസുഭഗങ്കരനായ ചന്ദ്രന്റെ സ്തോത്രമായ ഗീതവും പാടി.

അതിന്നുശേഷം അവതാളം നീങ്ങി താളം ശുദ്ധമായിത്തീരത്തക്കവണ്ണം, ദേവകൾ അപേക്ഷിച്ച പ്രകാരം ബഡവാനലനയനനായ പരമപുരുഷൻ ത്രിപുരങ്ങളെ ദഹിപ്പിച്ചപ്പോൾ അതിൽ അസുരന്മാരുടെ ശവഭസ്മപൂർണ്ണമായ ഭൈരവീരംഗ(ശ്മശാന)ത്തിൽ ഉമാദേവിക്കൂടെനിന്നു പാണി, തുക്ക്, ചീര് എന്ന താളങ്ങൾ പിടിച്ചുകൊണ്ടിരിക്കെ, ദേവദേവനായ ത്രിപുരാന്തകൻ തന്റെ വിജയത്താൽ ആനന്ദപരവശനായി കൈകൊട്ടി നിന്നാടിയ * കൊട്ടുകൊട്ടിനൃത്തവുംവേദങ്ങളാകുന്നഅശ്വങ്ങളെ പൂട്ടിയ വാനവരാകുന്ന രഥത്തിൽ കൊടിയുയർത്തി മൂടുപടമിട്ട ചമ്മട്ടിയുമേന്തി നിൽക്കുന്ന സാരഥിയായ ചതുർമ്മുഖൻ കാണത്തക്കവണ്ണം ഭൈരവിയുടെ

* കൊട്ടുകൊട്ടി = അസംഖ്യം അസുരന്മാരെ നിർദ്ദയം ദഹിപ്പിച്ചതിൽ പശ്ചാത്തപിക്കാതെ കൊടിയ മനോവൃത്തി കൊണ്ടു സന്തോഷസൂചകമായി കൈകൊട്ടിയതു്.

രൂപമെടുത്തു ഭസ്മഭൂഷിതസർവ്വാംഗനായ പുരാന്തക നാടിയ പാണ്ഡരംഗനൃത്തവും, കംസൻ ചതിയായി രാമകൃഷ്ണന്മാരെ വധിപ്പാൻ നിർത്തിയിരുന്ന, 'കുവലയാപീഡ'മെന്ന കലയാനയുടെ കൊമ്പു പറിച്ചെടുപ്പാൻവേണ്ടി അഞ്ജനവർണ്ണനാടിയ നൃത്തവും, ബാണാസുരനെ ജയിപ്പാനായി കൃഷ്ണനാടിയ മല്ലനാട്ടവും, കരുങ്കടൽനടുവിൽ ശൂരപത്മാസുരൻ കൈക്കൊണ്ട മായാരൂപത്തെയറിഞ്ഞു് അവനെ അമർചെയ്തു ജയിച്ച സുബ്രഹ്മണ്യമൂർത്തി അവിടെത്തന്നെ ആഴിത്തിരയെ അരങ്ങാക്കി ആടിയ തുടിയും, അസുരന്മാർ അടക്കളത്തിൽ തൻെറ നേരെ പ്രയോഗിച്ച ആയുധങ്ങളൊന്നും ഫലിക്കാതെ അവർ വിഷാദിച്ചു നിൽക്കുമ്പോൾ തൻെറ കുടയെ മുന്നോട്ടു ചരിച്ചുപിടിച്ചു സുബ്രഹ്മണ്യമൂർത്തിയാടിയ കുടക്കൂത്തും, തൻെറ പുത്രിയായ ഉഷയുടെ നിമിത്തം ബാണനാൽ കാരാഗാരത്തിൽ പാർപ്പിക്കപ്പെട്ട പൌത്രനെ വീണ്ടുകൊള്ളുവാൻ അവൻെറ രാജധാനിയായ ശോണപുരവീഥിയിൽ കടന്നുചെന്ന ത്രിവിക്രമനായ ശ്രീകൃഷ്ണമൂർത്തിയുടെ കുടമെടുത്താട്ടവും, തൻെറ പുത്രനായ അനിരുദ്ധൻെറ ബന്ധനം വേർപെടുത്തിക്കൊണ്ടുപോവാൻ ശോണപുരിയിൽ സ്ത്രീത്വവും പുരുഷത്വവും ഒരുപോലെ പ്രകാശിക്കുന്ന രൂപം ധരിച്ച കാമദേവനാടിയ പെടിയാട്ടവും, തൻെറ വൈ

രികളും മായാവികളുമായ അസുരന്മാർ ഏററവും കോപിച്ച പാമ്പ് തേൾ മുതലായ വിഷജന്തുക്കളുടെ രൂപം ധരിച്ച തന്നെ ദംശിപ്പാൻ വരുന്നതായറിഞ്ഞ ദുർഗ്ഗാദേവി മരക്കൊണ്ടുള്ള കാലുകളിന്മേൽ നിന്നെതിർത്തപ്പോഴാടിയ പൊയ്ക്കാലാട്ടവും, ദേവാസുരയുദ്ധത്തിൽ പരാക്രമശാലികളായ ദൈതേയന്മാർ പടക്കോപ്പണിഞ്ഞു പൊരുതി നില്ക്കവെ അവർ മോഹിച്ച വീഴത്തക്കവണ്ണം മലമകളാടിയ മോഹിനിയാട്ടവും, ബാണാസുരരാജധാനിയുടെ വടക്കെക്കോട്ടവാതുക്കൽ ഇന്ദ്രാണി കടച്ചി (പുലച്ചി)യുടെ രൂപം ധരിച്ചാടിയ കടച്ചിയാട്ടവുമായി അവരവക്കനുരൂപങ്ങളായ ആഭരണാദികളണിഞ്ഞും കീഴ് നടപടിയനുസരിച്ചും ഒഴിച്ചുകൂടാത്തവിധം ഓരോ വംശക്കാർ പാരമ്പര്യമനുസരിച്ച നടത്തിവരുന്നതുമായ പതിനൊന്നുവക ആട്ടങ്ങളേയും അതാതിന്നൊത്തവിധമുള്ള ഗാനഭേദങ്ങളേയും ശാസ്ത്രോക്തമായ ഗുണനിരൂപണത്തോടെ കണ്ടറിഞ്ഞുകൊൾക. അന്നു മലർവാടിയിലിരുന്നുകൊണ്ടു ഞാൻ ഭവതിയോടു പറഞ്ഞ മാധവിയുടെ കുലപരമ്പരയിൽ ജാതയായ മാധവി ഇവളാകുന്നു'' എന്നു തന്റെ പ്രിയതമെക്കു കാട്ടിക്കൊടുത്തു; മഹാകുലജാതനായ ആ വിദ്യാധരനും അവളെ കണ്ടു കൌതുഹലംപൂണ്ടു.

സ്വൎല്ലോകവാസികളായ സൎവ്വദേവന്മാരും മാ
നുഷദൃഷ്ടിക്കു ഗോചരമാമ്മാറു സന്നിഹിതന്മാരായി
സന്ദൎശിക്കുമാറുള്ള ഈ മഹോത്സവത്തിൽ മാധവി
യുടെ ആട്ടവും അവളുടെ വേഷവും ആടുമ്പോഴുള്ള
അഴകും കണ്ടു് ഇവർ പരസ്പരമായാടുന്ന വിഷയ
ത്തിൽ മുമ്പു വെറുപ്പോടുകൂടിയ കോവലനും ആന
ന്ദിക്കത്തക്കവണ്ണം, പുഴുകുപുരട്ടിയ പരിമളം വീശു
ന്ന കാൎക്കുന്തലിനെ [1]ദശരകതകവും [2]പഞ്ചസുര
ഭിയും [3]ദ്വാത്രിംശൽ ധൂപകവും ചേൎത്തു തിളപ്പി
ച്ചു പാകംചെയ്തു ശുദ്ധമാക്കിയ ജലത്താൽ ശോധ
നം ചെയ്തു കുളിച്ചതിന്നുശേഷം പരിമളധൂപമേല്പി
ച്ചുലൎത്തി അഞ്ചു ഭാഗമായ്പിരിച്ചു് ഓരോ ഭാഗത്തേ
യും മൃഗമദകൎദ്ദമലേപനംചെയ്തു ശരിപ്പെടുത്തി, ചേ
വടികളിൽ ചെമ്മഞ്ഞിച്ചാറണിഞ്ഞു പേലവങ്ങളാ
യ പാദാംഗുലികളെ അലങ്കരിച്ചു്, കാലിൽ മണി
മയങ്ങളായ പാദസരവും നൂപുരവും പാടകവും യ
ഥായോഗ്യമണിഞ്ഞു്, അരയിൽ നീലപ്പൂഞ്ചേലയുടു
ത്തതിൻമീതെ മുപ്പത്തിരണ്ടു മുഴുത്ത മുത്തുകളിണ
ങ്ങിയ മണിമേഖലയണിഞ്ഞു്, മാണിക്കവളയ
ത്തോടു സുവൎണ്ണശൃംഖലയാലിണക്കപ്പെട്ട മുകുതാ

---

1. മാന്തളിർ, ത്രിഫല, കരിങ്ങാലിക്കാതൽ, ഞാവൽ, നാല്പാമരം.

2. കൊട്ടം, കുന്തുരുക്കം, തകരം, അകിൽ, കടമ്പു്.

3. ഏലം, ഏലവംഗം മുതലായി മുപ്പത്തിരണ്ടു്.

വലയത്താൽ കമനീയമായ തോൾവളയണിഞ്ഞ്, മുഖപ്പിൽ മാണിക്കവും പത്തികളിൽ വൈരങ്ങളും പതിച്ച വിചിത്രാകാരമായ ശിരോലങ്കാരവും കരപല്ലവങ്ങളിൽ സുവർണ്ണരത്നശംഖവിദ്രുമാദിനിർമ്മിതങ്ങളായ കങ്കണങ്ങളിണക്കി അംഗുലികളാൽ വാളമീൻവായ്കണക്കെ വളഞ്ഞു ശോണപ്രഭാപരിലസിതമായി മാണിക്കനിർമ്മിതവും പരിസരങ്ങളെ ചററിത്തിരയുന്ന വൈരപ്രകാശമദ്ധ്യവർത്തിയായ മരതകമണിയോടുകൂടിയതും മററുമായ അംഗുലീയകങ്ങൾ ധരിച്ച്, കഴുത്തിൽ വീരശൃംഖലയും തുടലും നൂലും പിണഞ്ഞുകിടക്കുന്ന മുത്തുമാല മുതലായ മനോജ്ഞവിഭൂഷണങ്ങളണിഞ്ഞും, മേല്പറഞ്ഞ കണ്ഠഭൂഷണങ്ങളുടെ തലകൾ ഒന്നായി ചേർത്തു ഹംസമുഖാകാരമാക്കി നേത്രാദിസ്ഥാനങ്ങളിൽ നവരത്നങ്ങൾ പതിച്ചു കീഴ്പ്പോട്ട് തൂങ്ങിക്കിടക്കുന്നതിനാൽ പിൻകഴുത്തിന്നു കീഴ്ഭാഗം ഏതാനും മറഞ്ഞും, ഇന്ദ്രനീലക്കല്ലുമൂർത്തി ഇടയ്ക്കിടെ വൈരം ചേർത്ത നീലക്കുമ്പ (നീലക്കല്ലിഴച്ച ഒരാഭരണം) ഇഴഞ്ഞ കർണ്ണപാശത്തിൽ ഭംഗിയോടണിഞ്ഞും, ശ്രീദേവിയുടെ സാന്നിദ്ധ്യമുള്ളതാണെന്ന ഭക്തിയോടെ വലമ്പിരിശ്ശംഖവും, പൂരപ്പാള, തെമ്പല്ലി, * വടപല്ലിയെന്നിവ ക്രമത്തിൽ കോർത്തതായ തലക്കോപ്പിനെ കററ

---

* കർണ്ണാഭരണം ആഭരണങ്ങൾ

ക്കാർക്കുന്തലിൽ കൌതുകമായണിഞ്ഞും, സംഭോഗാവസ്ഥയിലുള്ള സുഖത്തേയും വിപ്രലംഭാവസ്ഥയിലുള്ള ദുഃഖത്തേയും പ്രതിബോധിപ്പിച്ചുകൊണ്ടു കോവലനുമായി സംഭാഷണംചെയ്തു ശയ്യാഗൃഹത്തിലിരുന്ന മാധവി പട്ടണത്തിൽ ഇരുപത്തെട്ടു ദിവസത്തെ ഉത്സവം കഴിഞ്ഞ് ഇരുപത്തൊമ്പതാംനാൾ കൊടിയിറക്കി ആറാട്ടും കഴിഞ്ഞു പിറ്റേന്നാൾ നഗരത്തിൽനിന്നും കടൽക്കരയിൽ ചെന്നു സ്ഥലം പിടിപ്പാൻ വിരഞ്ഞുപോകുന്ന നാഗരികന്മാരോടൊന്നിച്ചു കൈത, പുന്ന തുടങ്ങിയുള്ള തരുനികരങ്ങളുടെ കുസുമങ്ങൾ പൊഴിഞ്ഞു ശോഭനമായ ചോലയിലിരുന്നു കടലിൽ നടത്തുന്ന ബോട്ടുകളി മുതലായ വിനോദങ്ങളിൽ ഓരോരുത്തർക്കുമുണ്ടാകുന്ന ജയപരാജയങ്ങളെ കാണ്മാനുള്ള തൻെറ ആഗ്രഹത്തെ പ്രിയതമനോടു പറഞ്ഞു.

മാധവിയുടെ മനോരഥം നിറവേററുവാനായി കോവലനും ഒരുമിച്ചു പുറപ്പെടുവാനൊരുങ്ങി; പൊയ്കകളിൽ താമരമലർമെത്തകളിൽ നിദ്രചെയ്തുകൊണ്ടിരുന്ന നീർപക്ഷികൾ ഉണൎന്ന് ഓരോ ഭാഗത്തേക്കു മാറിപ്പോകുന്നതിനാലുള്ള പുലമ്പൽ കേട്ടുതുടങ്ങി; സരസ്വതീയാമത്തെ സൂചിപ്പിക്കുന്നതായ വാരണങ്ങളുടെ ബൃംഹിതങ്ങൾ ശ്രവിക്കുമാറായി; വെള്ളി (ശുക്രൻ) വിളക്കിൻെറ ദീപ്തിയാൽ അന്ധ്യ

യാമത്തിൽ വ്യാപിച്ചതായ ഇരുളകന്നു; ഈ സമയത്തു് അമൂല്യങ്ങളായ ഭൂഷണങ്ങളോടും കരിമുകിലൊക്കും പൃഥുലതരബാഹുക്കളോടും പൂമാലയണിഞ്ഞു രാജവാഹനമായ ഗോഖരത്തെ ആരൂഢനായ കോമ്പലനോടൊരുമിച്ചു മറിമാൻമിഴിയായ മാധവി കോവാല (കോലാർ)വണ്ടിയിലും കയറി പുറപ്പെട്ടു.

കോടിക്കണക്കിൽ നിരനിരയായി ധനസഞ്ചയം നിക്ഷേപിച്ചിട്ടുള്ള നിരവധി സൌധങ്ങൾ നിറഞ്ഞു പല ശാഖകളോടുകൂടിയ വണിക്പഥത്തിൽ മലരണിയുവാനായി മാണിക്കവിളക്കുകളെടുത്ത വേശ്യകൾ പുഷ്പവും കറുകയും നെല്ലും മംഗലകരമാംവണ്ണം വർഷിച്ചു; ഒരേടത്തും സ്ഥിരവാസം ചെയ്യാതെ ചാഞ്ചല്യമുൾക്കൊണ്ടു ചരിക്കുന്ന മലർമകൾക്കിരിപ്പിടമായ അവിടം കടന്നു കടൽക്കച്ചവടംചെയ്തു കൊണ്ടുവന്ന മുക്താവിദ്രുമശാഖാദികളാൽ സമൃദ്ധമായ നഗരത്തിലൂടെ, കമലാദേവി തങ്ങടെ ദേശങ്ങളിൽനിന്നു കപ്പൽ കയറിപ്പോയതിനാൽ വാസയോഗ്യമല്ലെന്നു കരുതി അവിടം വിട്ടു വന്ന തിരകളടിച്ചു കയററിയ വെൺമണൽ പരന്ന കടൽക്കരയിൽ പല ചരക്കുകൾ പൊലികളാക്കി കൂട്ടിവെച്ചു് ഓരോ ചരക്കുകളേയും കൊടി കാണിച്ചറിയിച്ചുകൊള്ളുന്ന ആപണശ്രേണിയും കട

ന്നു , കുങ്കുമം അലക്തകം മുതലായ വൎണ്ണദ്രവ്യങ്ങളും ചാന്തും പൂവും സുഗന്ധപ്പൊടിയും പലഹാരവൎഗ്ഗങ്ങളും വിൽക്കുന്നവരുടെ വിളക്കുകളും, വിദേശന്മാരായ ഐങ്കുടിക്കമ്മാളർ പണിചെയ്യുന്നിടങ്ങളിലുള്ള വിളക്കുകളും, പിട്ടുവാണിഭക്കാർ പന്തിനിരക്കവെ വെച്ചിരിക്കുന്ന വിളക്കുകളും, അപ്പങ്ങളെ തട്ടുകളിൽ വെച്ചു വാണിഭം ചെയ്യുന്നവരുടെ കുടത്തണ്ടുവിളക്കുകളും, പല പദാൎത്ഥങ്ങളും വിക്രയം ചെയ്യുന്ന മ്ലേച്ഛന്മാരുടെ വാണിഭസ്ഥലങ്ങളിൽവെച്ച വിളക്കുകളും, ഇടസ്സിടെയുള്ള മത്സ്യവ്യാപാരികളുടെ വിളക്കുകളും,കടലിലോടുന്ന കപ്പലുകൾക്കു സങ്കേതം ഗ്രഹിപ്പാനായി മാടങ്ങളിൽ വെച്ചിട്ടുള്ള വിളക്കുകളും, കടലിൽ മീനുകളെ വിലങ്ങനെ ചെന്നു വലവീശി പിടിക്കുന്ന അരയന്മാരുടെ ഓടങ്ങളിലുള്ള വിളക്കുകളും, വേറായ ഭാഷകൾ വഴങ്ങിവരുന്ന ദേശങ്ങളിലെ മ്ലേച്ഛന്മാർ മററുള്ള തുറമുഖങ്ങളിൽ ചെല്ലാതെ പ്രത്യേകസ്ഥലങ്ങളിൽ പനമരംകൊണ്ടു കാലുകൾ നാട്ടിയുണ്ടാക്കിയ മാടത്തിന്മേൽ കളിമണ്ണിട്ടുറപ്പിച്ചു ശരിപ്പെടുത്തിവെച്ചിട്ടുള്ള നാവികസങ്കേതവിളക്കും, അസംഖ്യം ചരക്കുകൾ സംഭരിച്ചിട്ടുള്ള പണ്യശാലകളുടെ കാവൽസ്ഥലങ്ങളിൽ വെച്ചിട്ടുള്ള വിളക്കുകളും, ഇങ്ങനെ അതിരും എണ്ണവുമില്ലാതെ വിളക്കുകൾ തിങ്ങി പരന്നു ശോഭിക്കയാൽ നേരിയ

അരിമാവു പരത്തിയവണ്ണം തിളങ്ങുന്ന മണൽപ്പുറത്ത് ഒരു ചെറിയ വെള്ളക്കടുകുമണിപോലും പതിച്ചിരുന്നാൽ സുവ്യക്തമായി കാണത്തക്കനിലയിലുള്ളതും വിരിഞ്ഞ താമരപ്പൂക്കളാകുന്ന വേലിയോടുകൂടിയതുമായ * മരുതനിലത്തേക്കാൾ മനോഹരമായി കേതകീപരിവൃതമായ നൈതൽനിലത്തിലുള്ള ചോലയിൽ ആ പെൺകൊടി തന്റെ ക്രീഡാസഖികളോടുകൂടെ, പലവക വനദ്രവ്യങ്ങളും കടൽദ്രവ്യങ്ങളും നിരനിരയായി കുമ്പാരംകൂട്ടി ഭംഗിയിൽ ക്രമപ്പെടുത്തിവെച്ചിട്ടുള്ള മരക്കലങ്ങൾ ഓളങ്ങളടിച്ചിളകിക്കൊണ്ടു കിടക്കുന്ന കടൽമുഖദ്വാരങ്ങളിൽ തരുനിര ചൂഴമിടത്തു രാജകുമാരന്മാരും അവരുടെ പരിവാരങ്ങളും, വൈശ്യകുമാരന്മാരും അവരുടെ മററു വകുപ്പുകളിൽപ്പെട്ട തരുണികളും നത്തകികളും ഗായകികളും കൂട്ടംകൂട്ടമായി ചേന്നിട്ടുള്ളേടങ്ങളിലെല്ലാം വിചിത്രാകാരങ്ങളായ രൂപങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു ചുററിത്തിരിയുന്ന വസ്ത്രാദിനിമ്മിതങ്ങളായ കോലങ്ങളും നാനാരൂപങ്ങളായ വേഷങ്ങളും ഭിന്നതരങ്ങളായ മാറെറാലികളും വിണ്ണിലെത്തി

---

* കുറിഞ്ചി, മുല്ല, പാല, മരുതം, നൈതൽ ഇങ്ങനെ പഞ്ചഭൂപ്രകൃതികൾ. കുറിഞ്ചിനിലം=മലംപ്രദേശം; മുല്ലനിലം=വനഭൂമി; പാലനിലം=മരുഭൂമി; മരുതനിലം=വിളഭൂമി; നൈതൽനിലം=മണൽപ്രദേശം.

പാരം പുകാർകൊള്ളുന്ന കരികാലചോഴൻെറ പുത്തു നീരാട്ടം കൊണ്ടാടിയ തലേനാളിലെന്നപോലെ ഈ ഉത്സവസമാപ്തിദിനത്തിലും സ്നാനഘട്ടങ്ങളിൽ അതിശയിക്കത്തക്കവിധത്തിലുള്ള ആഘോഷമുണ്ടായി; കടൽക്കര കുത്തിമറിക്കുന്ന കാവേരിയുടെ സംഗമുഖത്തിലെങ്ങും ഒരു പഴുതില്ലാതെ തിക്കും തിരക്കമായി കൂടിയ ചാതുർവ്വൎണ്യത്തിൻെറയും അനിവാൎയ്യങ്ങളായ കോലാഹലധ്വനികൾ ഒന്നിച്ചുകൂടി മുഴങ്ങിക്കൊണ്ടിരിക്കെ കടലിലുള്ള ഓർനാററം നീക്കത്തക്ക പരിമളഗന്ധം വീശിക്കൊണ്ടു വിടരുന്ന പൂക്കൾ നിറഞ്ഞുള്ള കൈതകൾ നാലുപാടും ചുററി നിബിഡമായി നിൽക്കുന്നതിന്മദ്ധ്യേയുള്ള പുന്നമരത്തണലിൽ നിൎമ്മലമായ മണൽപരപ്പിൽ ചിത്രിതമായ തിരശ്ശീല വളച്ചു മേൽക്കെട്ടിയോടും ഒന്തത്തുണുകളോടുംകൂടി ചമച്ചതായ പള്ളിയറയിൽച്ചെന്നു വിഷാദവശയായ തൻെറ സഖി വസന്തമാലയുടെ കയ്യിൽനിന്നു മനോജ്ഞമായ വീണ വാങ്ങി വിശാലകമലേക്ഷണയായ മാധവി കോവലനോടുംകൂടെയിരുന്നു.

നീരനിധിതീരമമരുന്ന കളുർകൈത-
ക്കോരകമിയന്നു നിശപോക്കിയൊരു ഭൃംഗം
വാർമധു നുകൎന്നു പുലർകാലമതിലപ്പോൾ
ചാരുകിരണപ്രഭമുദിച്ചു ദിനനാഥൻ.



## ഏഴാം ഗാഥ.

---

### ഉദ്യാനഗീതം.

വസന്തമാലയാൽ നൽകപ്പെട്ടതും ചിത്രപടാവൃതയായി ശീഷത്തിൽ മലരണിഞ്ഞു മൈക്കണ്ണാറാം മണിയായ ഒരു മണവാട്ടിയുടെ കോലത്തോടൊത്തു തണ്ടും തലയും ആണിയും ഞെരമ്പുമായ അംഗങ്ങളോടും ചേൎന്നു കുററമററ വീണയെ മാതംഗീദേവിയുടെ സാന്നിദ്ധ്യം കല്പിച്ചു വണങ്ങി വാങ്ങി മരതകമണിമോതിരമണിഞ്ഞ മൃദുലാംഗുലികളാൽ ഓരോ തന്ത്രികളും മീട്ടി ചെവിയോൎത്തു ശ്രുതികൂട്ടിശ്ശരിപ്പെടുത്തി "അങ്ങുന്നു വായിക്കേണ്ടതെന്നു ഞാൻ നിൎബ്ബന്ധിയ്ക്കയില്ല; അവിടത്തെ ഇഷ്ടംപോലെ ആവാം." എന്നു ശ്രുതികൂട്ടിയ വീണ താൻതന്നെ മുമ്പിൽ വായിക്കാതെ പ്രിയതമൻ വായിക്കേണമെന്ന ഉദ്ദേശത്തോടുകൂടി കോവലൻെറ കയ്യിൽ കൊടുത്തു. അവൻ മാധവിക്കു ഹൃദയംഗമമാകുംവണ്ണം അതിൽ ഉദ്യാനഗീതം വായിച്ചുതുടങ്ങി.

# വരിപ്പാട്ടുകൾ.

---

## ഒന്നാം വരി.

('രുഗ്മിണിയോടു ചെന്നു പതുക്കവെ' എന്ന മട്ട്)

1 തിങ്കളൊത്തു വിലസും പൂവെൺകുട
തങ്കും ചോഴമഹീപാലകൻ വീരൻ
ഗംഗയെപ്പുണർന്നാലുമരിശത്താൽ
മങ്ങാതുള്ളൊരു കാവേരി വാഴ്ക നീ.

2 ഗംഗയെപ്പുണർന്നാകിലുമുൾക്കോപം
തങ്ങാതുള്ള നിൻശീലം നിനയ്ക്കുകിൽ
മങ്കമാർക്കുള്ള ചാരിത്ര്യവൈഭവ-
മെന്നറിഞ്ഞു ഞാൻ കാവേരി വാഴ്ക നീ.

3 താരണിക്കുട ചൂടിത്തിറത്തോടെ
പാരിടം കാക്കും മന്നൻ കുമാരിയെ
പാരാതെ പുണർന്നാകിലുമുൾക്കോപം
ചേരാതുള്ളൊരു കാവേരി വാഴ്ക നീ.

4 നാരിമൌലിയെപ്പുൽകീടിലും കോപം
ചേരാതുള്ളൊരു ഭാവം നിനയ്ക്കുകിൽ
ചാരുഭാഷിണിമാർക്കുള്ള ചാരിത്ര്യ-
സാരമാമിതു കാവേരി വാഴ്ക നീ.

5 കർഷകധ്വനിനിർഝരനാദവും
കുളുർനീരാട്ടും ജനൌഘത്തിൻ ഘോഷവും
ഒരുമിച്ചേറ്റം മുഴങ്ങുമാറെന്നുമേ
പരിവാഹിച്ചീടും കാവേരി വാഴ്ക നീ.

6 നീരാട്ടം ജനദ്ധ്വാനം മുഴങ്ങുമാ-
റോരോന്നേവം നടന്നതെല്ലാമിപ്പോൾ
വീരമദ്ദളനിർഘോഷം താവുന്ന
വീരൻ ചോഴമഹീശൻെറ വൈഭവം.

---

## രണ്ടാംവരി.

---

("അംബികാപാദാരവിന്ദ വന്ദനങ്ങൾ ചെയ്തുകൊണ്ടു"
എന്ന മട്ട്)

1 ആക്കമോടമലതള്ളി നീക്കുകയാൽ കരയേറി
വാസ്സൂരൽപൂണ്ടു കൂലത്തിൽപെട്ടും ശംഖങ്ങൾ
പുഷ്കരാക്ഷീജനം തീരമണഞ്ഞു സ്സുമണൽതന്നിൽ
പുക്കു വട്ടംചുഴന്നങ്ങു കളിക്കുന്നേരം
അത്തലത്തിലിഴഞ്ഞോരോ വിഘ്നമേല്പിച്ചതുമൂലം
മുഗ്ദ്ധമാരാമവർക്കേററമത്തലുണ്ടായി.
കെട്ടഴിഞ്ഞ പുരികുന്തൽ ഹസ്തപത്മംകൊണ്ടുതാങ്ങി-
ത്തത്രനന്നായണിഞ്ഞുള്ളൊരുല്പലമാല
പുത്തളിക്കൈവിരൽകൊണ്ടു തട്ടിനീക്കിയെറിയുമ്പോൾ
തത്രതത്ര പതിച്ചീടും ദളങ്ങൾ കണ്ടു
മുഗ്ദ്ധമാകും കടാക്ഷത്തിൻ ഭ്രാന്തിയങ്ങു ഭവിക്കാത്തു-
ള്ളത്തമസ്ത്രീഗണം വാഴും നമ്മുടെ ദേശം.

---

## സ്വാമിനിയുടെ മുന്നിൽ നിൽക്കുന്ന ഒരു തോഴി പാദാംഗുഷ്ഠത്താൽ ഭൂമിയിൽ വരച്ചുകൊണ്ടു പറയുന്ന വിധം

2 അപ്പൊഴുതുൾപ്രിയം കൈക്കൊണ്ടൊഴിതീരത്തിങ്കലുള്ള
പുഷ്പവാടിക്കെൻറപിമ്പേ കാഴ്ചയുംകൊണ്ടു
അപ്പരിചിൽ വന്നിരന്നു മല്പരനായുള്ള കാന്തൻ
ഇപ്പൊഴുതങ്ങു ചേന്നൊററമപേക്ഷിച്ചാലും
അല്പവും കൂസലില്ലാതിങ്ങന്യഭാവം നടിച്ചേവം
നില്പതിന്നു ബന്ധമെന്തെന്നറിഞ്ഞീലയ്യോ
ചന്ദ്രബിംബം ജലത്തിങ്കൽ കാണുമപ്പൊഴതിൻമീതെ
നിന്നെയും ഫുല്ലനീലാബ്ജയുഗളത്തിന്നും
ചന്ദ്രബിംബാസ്യകൾ തൻെറ നയനങ്ങൾക്കുമേ ഭേദം
നൂനമേതും തിരിയാതെയുഴന്നു പാരം
ദീനഭാവം കലന്നുള്ള ദിവിരേഫങ്ങൾ മരുവീടും
സ്ഥാനമല്ലോ പുകാരാഖ്യം നമ്മുടെ ദേശം.

3 അണ്ണവാധീശ്വരൻ നീലത്താർനെടുംകണ്ണിൻെറ ഭംഗി
പിന്നെയും പിന്നെയും മുന്നിൽ പ്രകാശിപ്പിച്ചു
ഭംഗമേതുമണയാതനിയമം പൂണ്ടൊരു പാട്ടിൽ
തങ്ങുമശ്ശോണപത്മത്തിന്നുള്ള ധമ്മത്തെ
തുംഗശോഭാവഹം പിന്നെ പ്രകാശിപ്പിക്കയില്ലെന്നാ-
യെങ്ങിനെ മുഗ്ദ്ധമാർ നമ്മളറിയുന്നയ്യോ!
ശംഖമൊത്തു വിലസുന്നമുത്തുകൾ കാണ്കയാലുള്ളിൽ
തിങ്കളോടൊത്തുള്ള താരവ്യൂഹമെന്നോത്തു
ശങ്കയെന്യെ വിരിഞ്ഞുള്ള കുമുദങ്ങളിണങ്ങീടും
പങ്കഹീനം പുകാരാഖ്യം നമ്മുടെ ദേശം.

---

# മൂന്നാംവരി

**സങ്കേതം പ്രാപിച്ച നായകൻ നായികയുടെ പ്രേമാതിശയം സൂചനകളാലറിഞ്ഞുംകൊണ്ടു പറയുംവിധം.**

(കറച്ചിന്തിൻ മട്ടു)

1 വാരിധിതീരത്തിലിഴഞ്ഞേറിയൊരുശംഖം
പാരമമ്മണലുഴുത പാട്ടുകാണുമ്പോലെ
ഭാരമാന്നു പൂക്കൾതിങ്ങും ചാരുപുന്നാഗത്തിൻ
താരുതിന്നു മധുവാന്നീടുന്ന ചോല തന്നിൽ
താരകാധീശപുരനാകമാനനമിന്നങ്ങും
ചാരുവാകം കയലൊണ്ണിൻ മൂലമുണ്ടായ്വന്ന
സാരമാമൌഷധംകൊണ്ടും വേർപെടാതരോഗം
തീരുമോ ചുണങ്ങണിയും പോർമുലകൊണ്ടെന്ന്യേ.

(നിഷ്ഠുരമായ വാഗ്ദാനവൈപരീത്യം)

2 വണ്ടണിക്കാർകുഴലാളും വാമമിഴിമൌലി
ഖണ്ഡമായൊരാമിഷമുണക്കുവാനായ് ചിക്കി
പക്ഷികൾ വന്നുടൻ കൊത്തിക്കൊണ്ടുപോകായ്വാനായ്
രക്ഷചെയ്യും വ്യാജംപൂണ്ടു തത്ര വാണുകയ്യിൽ
ചിത്രമായുലന്ന മയിൽക്കൊന്നതൻനറുംപൂ-
ക്കൊത്തുമേന്തിമണംകോലും മാമലർ പൂങ്കാവിൽ
പൂക്കളുള്ളം കോമരമാമെന്നതറിഞ്ഞീല.
ഇക്കണക്കറിഞ്ഞെന്നാകിൽ തത്രപൊകാനൂനം

3 മുക്കുവച്ചേരിയിൽ വലയിട്ടുടൻ പിടിച്ചു
വില്ക്കുവാനുള്ളൊരു മത്സ്യമങ്ങുണക്കുവാനായ്
ഒക്കമൊരുവടിവാന്നു നൽത്തളിൽക്കരത്തിൽ
പൂക്കുലയുമേന്തിച്ചാരുദീൎഘനേത്രത്തോടും
ഉൗക്കനാമന്തകൻ മലർകാവിൽ വാഴുമെന്നാ-
ര്യോത്തതില്ലിങ്ങറിഞ്ഞാകിൽ തത്ര പോകാനൂനം

# നാലാംവരി.

ഏകാന്തത്തിൽ സന്ധിച്ച നായികയോടു
നായകൻ പറയുന്നു.

1 മീനെഴുതി വില്ലെഴുതി കാർമുകിലെഴുതി-
കാമനുള്ള പട്ടതാവും താനെഴുതിത്തീർത്തോ
രോമനവദനം കളിർതിങ്കളെന്നോ കണ്ടു.
സോമനോ കണ്ടാലും മത്സ്യജീവികൾ വാണീടും
ചേരിതന്മേൽ വിലസുന്നോരന്തരിക്ഷം തന്നിൽ
ഏറിവാണുകൊണ്ടീടുന്നു രാഹുഭീതിമൂലം.

2 ശംഖനാദം കേട്ടങ്ങിരപാടുമുച്ചലിക്കും
പങ്കമകന്നുള്ള വേലോടങ്ങളിടുംഭാവം
തങ്കിടും മിഴിയോ കൊടുംകാലനെന്നു കാണ്മൂ
കാലനെന്നു കാണ്മു കടൽവാണിഭക്കാർവാഴും
ചേലെഴുന്ന നഗരത്തിൽ വന്നുദിച്ചുകൊണ്ട
നീലവേണി മണിയാകും ഭാമിനിയാൾതന്നെ.

3 ദുർമ്മണം കലന്ന മീനുണക്കുവാനായ് ചിക്കി
അങ്ങണത്തുള്ളൊരു പക്ഷിസഞ്ചയമകററി
കാണികൾ കഴൽവളക്കും കോമരമിതാമോ
കോമരമിതായീടുമടമ്പുകൾ നിറഞ്ഞ
കാനലിൽ പൂവണിമൃദുവേണിയണിഞ്ഞീടും
കാമിനീവടിവിയന്നുകൊണ്ടതെന്നു നൂനം.

## അഞ്ചാംവരി.

### നായകൻ തോഴന്റെ ചോദ്യത്തിന്ന് അറിയുംവണ്ണം ഉത്തരം പറഞ്ഞത്.

("ജയ ജയ ഭഗവതിമായേ—.ദേവി" എന്നമട്ടു)

1 ഉപവനമിയലും പൂനിരയും—പുതു
മണമിയലും മണൽ തറയും
അഭിനവമധുവോലും മൊഴിയും—പാരം
കഠിനതരമാം മുലയിണയും
പനിമതിനിഭമോമന്മുഖവും—വില്ലിൻ
വളവേലുന്നൊരു ചില്ലിയുഗവും
എഴുതുവാനരുതാതൊരരയു—മെനി
ക്കവശത പിണയിച്ചുള്ളവയാം

2 അലയടിച്ചണയുന്ന കടവും—തരി
മണൽപരന്നിയലുന്നൊരിടവും
നറുമണമെഴും പുതുമലരും—തരു
നിരതിങ്ങും മലർവാടീതടവും
സുരഭിലമൃദുകചഭരവും—പനി
മതിയൊടിടവും ചാരുമുഖവും
കയലിണതൊഴും മിഴിയുഗവു—മെനി
ക്കവശതപിണയിച്ചുള്ളവയാം.

3 വരകംബുഗുണം വാഴും തുറയും—പാരം
മണമിളകിന മലർവനവും
പരിചൊടു വിരിയും പൂനിരയു—മവൾ
തനിയെ കടികൊണ്ടുള്ളൊരിടവും

വിളങ്ങും മന്ദഹാസത്തിൻ നിലയും—തിങ്ക
ളുടിയിണതൊഴുതീടും മുഖവും
പൊലിവേറുമിളമുലയിണയു—മേനി
ക്കവശതചിന്നയിച്ചുള്ളവയാം.

—০০০—

## ആറാം വരി.

ദീൎഘവിരഹത്താൽ വ്യാജസംഭോഗകാമനായ നായകൻ തന്റെ അസഹിഷ്ണുതയെ പറഞ്ഞതു്.

1 കടലിൽ ജീവജാലത്തിൻവിലയം—ചെയ്യു
പുലരുന്നില്ലയോ തവ ജനകൻ
ഉടൽ വൃകീട്ടുടൻ ജീവനിധനം—ചെയ്യു
വിലസീടുന്നിതു നീയുമതിനാൽ
ഗുരുതരമണിമുലയിണതൻ—ഭാരം
പെരുകിനിന്നിടക്കാടൽ പെരുകി
അരിയൊരാമ്പ് ഭയമെന്റെ ചുമലിൽ—വെച്ചു
ങ്ങതിനെ കാക്കണമെന്നായറിക.

2 കടിലക്കണ്ണിണങ്ങീടും വലയാൽ—ജീവൻ
കവരുന്നു തവ താതൻ നിയതം
നെടുതാം കണ്ണിണയാകും വലയാൽ—ജീവൻ
കവരുന്നു ഭവതിയുമതിനാൽ
തടമുലയിണകോലും കൊടുതാ—യുള്ള
ഭരമേല്പാനരുതാതെയുഴലും
ഇടിമിന്നൽക്കിണയാകുമിടയാൽ—ചെററും
വിലയംവന്നു പോകാതെന്നറിക.

3 കടലൂടെ പടകൊടിപ്പതിനാൽ—ജീവ
തതിയെ സംഹരിപ്പു നിൻ ജനകൻ
കുടിലഭ്രൂയുഗളത്താലതുപോൽ—ജീവ
തതിയെസ്സംഹരിപ്പൂ നീ നിയതം.
കൂട്ടംതൻപെരുമയുമന്യൻ—പെട്ടം
പാട്ടംനീയറിവീലാ ചെറുതും
മാടൊക്കും മുലതൻെറ ഭാരം—കൊണ്ടു
വാട്ടം മദ്ധ്യദേശത്തെ കാണുക.

— —

## സങ്കേതത്തിൽ നായികയെ പുണൎന്നു പിരിയുമ്പോൾ വിയോഗം സഹിപ്പാൻ കഴിയാത്ത നായകൻ തന്നെത്താൻ പറയുന്നത്.

("ഹര ഹര ഹര ശിവ ശിവ ശിവ" എന്ന [അന്നനട] മട്ട്)

1 പവിഴമാം നല്ലൊരുലക്കകൊണ്ടു
ധവളമുത്തോലും കുരുവാൾ ചെങ്കണ്ണു,
ധവളമുത്തോലും കുരുവാൾ ചെങ്കണ്ണും
കുവലയമല്ല മഹാഘോരംഘോരം.

2 മണമെഴും പുന്നത്തണലിലന്നങ്ങൾ
വണങ്ങും യാനത്താൽ വിളങ്ങും ശോണാക്ഷി
വണങ്ങും യാനത്താൽ വിളങ്ങും ശോണാക്ഷി
പിണങ്ങി ബാധിക്കും യമൻ യമൻ നൂനം.

3. ഘനമധുവോലും കുവലയമേന്തി
ഉണങ്ങൽ കൊത്തുവാനണയുമണ്ഡജ-
ഗണത്തെ ദൂരവെ യകററും ശോണാക്ഷി
ഉണങ്ങൾ കൊത്തുവാനണയുമണ്ഡജ
ഗണത്തെ ദൂരവേയകററുംശോണാക്ഷി
തിളങ്ങും വേലല്ല മഹാഘോരം ഘോരം.

തന്നിൽ കാമം പൂൎണ്ണമായി ഭവിച്ചിട്ടില്ലാത്ത ഒരു യു
വതിയോടു താപാൎത്തനായ യുവാവു പറയുന്നതു്.

കവിവരർ കഥിച്ചുള്ള സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി
കവിവരർ കഥിച്ചുള്ള സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി
അലകടൽചുഴന്നീടുമൂഴിമേവുന്നോരെ
യാകവെവെന്നു ക്രീഡിപ്പോൾക്കപിന്നിലായ്
കുതുകമൊടുപോകുന്ന സാധുവാമന്നമെ
കേൾവിയുള്ളാനടയ്ക്കൊക്കുമോ നിൻഗതി.

അവിടെ മാനേലുംകണ്ണിയായ മാധവി ഇങ്ങിനെ കോവലൻ പാടിയ ഉദ്യാനഗീതശ്രവണത്താൽ ഇവന്നു തന്നിൽ പ്രേമമില്ലെന്നും ഹൃദയത്തിൽ വേരൂന്നിയ ഏതോ ഒരു വിഷയത്താൽ അവശനായി തീൎന്നിരിക്കുന്നുവെന്നും ബോധിപ്പാൻ കഴിഞ്ഞുവെന്നിരിക്കിലും ഭാവവിലാസചാതുൎയ്യത്താൽ വൈമനസ്യം പ്രകാശിപ്പിക്കാതെ പ്രമുദിതഭാവം നടിച്ചു കൊണ്ടു പാടവത്തോടെ കോവലൻെറ പക്കൽനിന്നു വീണവാങ്ങി തനിക്കു യാതൊരു സങ്കല്പവുമില്ലെന്നിരിക്കിലും അവൻ ഒരു സങ്കല്പം വെച്ചുപാടിയതിന്നു പ്രതിവാക്യമായി താനും ഏതോ ഒരു സങ്കല്പം ചെയ്തവളെന്നവണ്ണം ഇരിപ്പിടത്തിന്നധിഷ്ഠാനദേവതയായ വരുണൻ വിസ്മയിക്കയും ഭൂവാസികളെപ്പേരും ആനന്ദിക്കയും ചെയ്യത്തക്കവിധം വീണയ്ക്കിണങ്ങുന്ന കണ്ഠസ്വനത്താൽ കാനൽവരിപ്പാട്ടു (ഉദ്യാനഗീതം) ആരംഭിക്കയും ചെയ്തു.

## ഒന്നാംവരി.

---

(കുറച്ചിന്തിൻ മട്ടു)

1 ഭംഗസഞ്ചയങ്ങളാകും കങ്കണങ്ങളാർത്തും
തങ്കമണിപൊല്പൂവാട കൊണ്ടുടൻ മറഞ്ഞും
വങ്കരുമീൻനയനങ്ങൾ ചഞ്ചലത്വമാർന്നും
പങ്കഹീനം പുലർന്നോവം വാഴ്കനീ കാവേരി.
വങ്കരുമീൻനയനങ്ങൾ ചഞ്ചലത്വമാർന്നും
പങ്കഹീനം വാഴ്വതെല്ലാം തന്വി നിൻകണവൻ.
ഭംഗമെന്യേ ധരിത്രിയെ കാത്തുകൊൾകയാലെ
എന്നറിഞ്ഞീടുന്നേനെന്നും വാഴ്കനീ കാവേരി.

2 താരുതിരും ചോലതന്നിൽ കേകികളാടുമ്പോൾ
ചാരുതരം കോകിലങ്ങൾ ഗീതവും മുഴക്കി
ചേലെഴും നറുമ്പൂമാല ചാലവെയണിഞ്ഞും
മേളമായ്സഞ്ചാരം ചെയ്യോൾ വാഴ്കനീ കാവേരി.
ചേലെഴും നറുമ്പൂമാല ചാലവെയണിഞ്ഞും
മേളമായ്നടന്നതെല്ലാം ചോഴമന്നൻ തന്റെ
കേളിയാർന്നു വിളങ്ങുന്ന വേലിനുള്ള വീര്യം
മൂലമെന്നറിഞ്ഞേനല്ലോ വാഴ്കനീ കാവേരി.

3 കേളിയുള്ള മന്നവന്റെ ചോളനാടു വാഴ്ക
ബാലകന്മാരെ വളക്കും മാതൃഭാവംപൂണ്ടു
ക്ഷോണിതന്നിൽ ക്ഷേമംചെയ്പ്പാൻ കൂടുമൊരുവാഞ്ഛ
താണുപോയിടാതെ ചെറ്റും വാഴ്കനീ കാവേരി.
ക്ഷോണിതന്നിൽ ക്ഷേമംചെയ്പ്പാൻ കൂടുമൊരുവാഞ്ഛ
താണുപോകാതിരിപ്പതു ജീവജാലമെല്ലാം
ഭേദമെന്യേ കണ്ടു ധർമ്മചക്രമാളും നാഥൻ
ബുദ്ധദേവൻ കാരുണ്യത്താൽ വാഴ്കനീ കാവേരി.

## രണ്ടാംവരി.

1 ഇന്ദുബിംബമുഖിതന്റെ ചോരിവായ്പൊഴിക്കും
മന്ദഹാസാഭയ്ക്കിതൊട്ടും ചേൎച്ചയില്ലെന്നാലും
വാങ്ങുവിൻ മുത്തെന്നു തന്നെ താൻവിളിച്ചുചൊല്ലും
തുംഗമാം സമ്മോഹം പൂണ്ട പുരുഷനെപോലെ
വൻതിരകോലും വാരാശി വെണ്മകലൎന്നോരം
ചന്തമുള്ളമുക്താജാലം വാണിഭം പോലേകി
ഗന്ധമേറും പൂങ്കാവിൽ പൂമഞ്ജരികൾവാങ്ങി
പിന്തിരിയും പുകാരമാം നമ്മുടെ നഗരം.

### ഒരു തോഴി പറയുന്ന വിധം.

2 നീതിപോലെ വേട്ടുള്ളോരുകാതരാക്ഷിമാരെ
സാദരം വാരാശിതീരപത്തനത്തിൽ വൈശ്യർ
തൂമലൎക്കുവളയപ്പിച്ചോമനിപ്പതോൎത്താൽ
കാമിനിമാരാകും നമ്മളെന്തറിയുന്നയ്യോ
നന്മലർ നിറഞ്ഞീടുന്ന പുന്നമരക്കൊമ്പിൽ
അന്നമേറിയിരിപ്പൊന്നു കണ്ടുകൊൾകയാലെ
ചന്ദ്രനും താരങ്ങളുമെന്നോൎത്തു കൈരവങ്ങൾ
കന്ദളിക്കും പുകാരല്ലോ നമ്മുടെ നഗരം.

3 ഭുക്തിചെയ്യോർ തമ്മെവെല്ലും മൃത്യുതുല്യമായും
ഭുക്തമങ്ങൊളിക്കാതെയുമുള്ള ഭൈഷജ്യം താൻ
പത്തനത്തിലില്ലായ്കയാലുഗ്രമാകും രോഗം
പ്രാപ്യമാം വിധിവശത്താൽ മാനിനിമാൎക്കെന്നു
മുഗ്ദ്ധമാരാമിജ്ജനങ്ങളെങ്ങറിയുന്നയ്യോ
ഓളമേറിക്കളിയാടും രേഖകളഴിക്കെ
ബാലികമാർ കരതാരിൽ തൂമണലും വാരി

സോമനിഷിണങ്ങും നെട്ടംപൂണ്ണണങ്ങുംവണ്ണം.
ആഴിനീരയന്നുപൊങ്ങും മംഗകടൽ തൂപ്പാൻ
ഉദ്യമിക്കം പൂകാരല്ലൊ നമ്മുടെ നഗരം.

---

## മൂന്നാം വരി.

---

### അറിവില്ലെന്നു ഗൌരവപ്പെടുത്തിപ്പറഞ്ഞു ശ്ലേശത്തെ ബലപ്പെടുത്തുന്നത്.

("കാട്ടുംമൃഗങ്ങളെ തേടി നരപതി" എന്നമട്ട്)

1 അയ്യൊടിണയെ പുണന്നുകൊണ്ടാടിന-
ല്ലിമ്പം കലന്നുള്ള ഞെണ്ടിനേയും
പൊങ്ങുമിളന്തൈകൾ തിങ്ങുംപൂഞ്ചോലയിൽ
തങ്ങുന്നൊരെന്നെയും കണ്ടുകൊണ്ടു
ഒന്നും നിനയാതെ പോയ മണാളം-
മന്നവൻ തന്നുടെ വൃത്താന്തങ്ങൾ
മിന്നുംകരനിരയാളെ മനക്കാമ്പി-
ലൊന്നുമിദാനീമറിഞ്ഞതില്ലെ.

### കാമപാരവശ്യത്താൽ മുൻകരുതൽ മറന്നു പറയുന്നത്.

2 പാരമഴൽപൂണ്ടു യാമിനിയുംപോക്കി
പോരുന്നോരെൻ കണ്ണിണകൾപോലെ
ആടലശേഷമണയാതുറക്കം കൊ-
ണ്ടാടിസ്സുഖമിയന്നീടുകയാൽ
മാധുര്യമോലും മധുവുണ്ണുമെൻപ്രഭോ
നീർമനിയന്ന കിനാവുതന്നിൽ

കഞ്ജായതാക്ഷിയാൾ പൂങ്കാവിലെങ്ങാനും
വന്നുള്ളവണ്ണമറിഞ്ഞിതോ നീ.

3 അണ്ഡജവേഗമാമശ്വം നയിക്കുന്ന
സ്യന്ദനചക്രംപോം മാർഗ്ഗമെല്ലാം
തണ്ണീരാറ്വുനീ മണ്ണിലവിപ്പിച്ചു
പിന്നെയതിനു മറെറന്തു ചെയ്വൂ
തണ്ണീരാറ്വുനീ മണ്ണിലവിപ്പിച്ചു
നമ്മോടും നിന്നെ ഗുണദോഷിക്കും
ഇങ്ങുള്ളവരോടും ചേന്നൊനല്ലെന്നുള്ളിൽ
നന്നായറിക മറെറന്തു ചെയ്വൂ.

4 എന്നുടെ നായകനേറും നെടുംതേരിൽ
പന്ഥാവിനുനമണയുംവണ്ണം
പൊങ്ങുമുറവെ! കളത്തൊരുപൂങ്കാവേ!
തങ്ങളിലാടുമരയന്നമെ!
തണ്ണീർവിലസും പടിത്തുറയെ! നിങ്ങൾ
നന്നല്ലിതെന്നു കഥിച്ചുവല്ലോ.

5. എന്നുടെ നായകൻ തന്റെ വിശാലവു-
മുന്നതവുമായ സ്യന്ദനത്തിൽ
പന്ഥാവിനുനം വരുത്തിച്ചമച്ചുനീ
സന്തതം വാഴ്ക സിന്ധുതോയം.
പന്ഥാവിനുനം വരുത്തിച്ചമച്ചുനീ
എന്നല്ല നമ്മോടു ഹാർദ്ദഭാവം
ഹന്ത അടിക്കുന്നു ചിന്തിക്കിലില്ലേതും
സന്തതം വാഴ്ക സിന്ധുതോയം.

---

## നാലാംവരി.

### വിശാലമായ അറിവു കുറഞ്ഞതിനാൽ നിലവിട്ടു പറഞ്ഞതു്.

("വൈരസേനിയും ഭാര്യയുമായ്" എന്ന മട്ടു്)

1. മുത്തുമാലയണിഞ്ഞു മോടിയിൽ
വിദ്രുമമാകും ചേല ചാർത്തി
സത്വരം വയൽതോറുമൂർമ്മിക-
ളൊത്തു വാരിധിയുല്ലസിക്കവേ.
പുന്നാഗവനം തന്നിൽ പൂവമ്പൻ
തന്നുടെ കണകൊണ്ട പുണ്ണുകൾ
എന്നുടെ തനുമൂടുന്നാകയാൽ
എന്നമ്മെ ഞാനുമെന്തു ചെയ്യേണ്ടു.

2. മുത്താകും പുതുപ്പുഞ്ചിരി തൂകി
വിദ്രുമമാകും വായ്തുറന്നും
ദാശന്മാർ വല വീശുമ്പോൾ തിര-
യേശും വാരിധിയുല്ലസിക്കവെ.
കോടക്കാറൊളിമേനിയാൾ തന്റെ
കോലം കൊൾവാൻ വിധിച്ച ദൈവം
ഉന്നയമിതിൻ മൂലമേതൊന്നാ-
ണെന്നമ്മെ ഞാനുമെന്തുചെയ്യേണ്ടു.

3. ഉഷ്മണം പാരമുള്ളതു തീർപ്പാൻ
നന്മലർവാടി തന്നിൽ പുക്ക
പൂമണം പൂണ്ടലവും വൻതിര
താവും വാരിധിയുല്ലസിക്കവെ
നാനാരൂപത്താലേതെന്നില്ലാതെ
കാണും രോഗം കലർന്ന കാമിനി

ഖിന്നയായി വിലാപിക്കുന്നതിൽ
എന്നമ്മെ ഞാനുമെന്തു ചെയ്യേണ്ടൂ.

## സന്ധ്യാസമയം കണ്ടു സഹിയാഞ്ഞ നായിക സഖിയോടു പറയുന്നത്.

4. അല്പമായിരുളല്പതിക്കവെ
ചിത്രഭാനുവുമസ്തമിച്ചു.
വിപ്രലംഭം സഹിക്കവയ്യാതെ
ബാഷ്പപൂരം പൊഴിയുന്നല്ലൊ.
താരണിക്കുഴലാളെ ധാത്രിയിൽ
ആരാണുള്ളം കുളുർത്തീടുന്നോർ.
നാലുപാടും പരത്തി വഹ്നിയെ
ആലസ്യം നല്കും സന്ധ്യവന്നു.

5. വാസരാധിപനസ്തമിച്ചിതു
ക്രൂരിരുളും പരന്നിതെങ്ങും
നേരിൽ പൂനിരനീർ വഴിയുന്ന
ഘോരമാം വ്രണംപോലെ കാൺമൂ.
ഇന്ദുസന്നിഭമുഖി! നമ്മെവിട്ടുള്ളോർ
തന്നെയെങ്ങാനുമുണ്ടോ കണ്ടു.
തിങ്കളെ വിട്ടു ഭാനുവോടൊത്തു
സങ്കടമേകും സന്ധ്യയും വന്നു.

6. അണ്ഡജസ്വനം കേൾക്കുമാറില്ല
മന്ദമന്ദം മറഞ്ഞു ഭാസ്വാൻ
വെണ്ണിലാവേറുമല്ലൽ നൽകവെ
കണ്ണീരേറെപ്പോലെ വാർന്നീടുന്നു

തൂമലർ തൂകും കാർകുഴലാളെ
കാമമേറോരിങ്ങാരാനുണ്ടോ
ഘോരമാമ്മാറെൻ ജീവൻ കൊള്ളുവാൻ
പോരുമാറുള്ള സന്ധ്യ വന്നു.

---

## അഞ്ചാംവരി.

### എളിതാണെന്നു പറഞ്ഞു സങ്കടത്തെ വലുതാക്കുന്നത്.

("രുഗ്മിണിയോടു ചെന്നു പളുക്കവെ" എന്ന മട്ട്)

1. കൈതവേലി കടന്നുവന്നൊന്നുടെ
ക്രീഡനീക്കിക്കളഞ്ഞു ഗമിച്ചോരാൾ
ക്രീഡനീക്കികളഞ്ഞായാളെന്നുടെ
ആശയം വിട്ടകലുമാളല്ലയ്യോ.

2. പൂവനത്തിന്റെ വേലി കടന്നിങ്ങു
നീയരുൾകെന്നു ചൊല്ലിനിന്നുള്ളോരാൾ
നീയരുൾകെന്നു ചൊല്ലിനിന്നായാളെൻ
മാനേലുന്ന കടാക്ഷം മറന്നിടാ

3. അന്നം തൻപിയോടാടുന്നതു കണ്ടി-
ട്ടെന്നെ നോക്കിക്കൊണ്ടങ്ങൊരാൾ നിന്നിതു
എന്നെ നോക്കിക്കൊണ്ടങ്ങു നിന്നാളെന്റെ
പൊൻചുണങ്ങുപോലെന്നെ പിരിഞ്ഞിടാ.

## ആറാംവരി.

---

### കാമപാരവശ്യത്താൽ മുൻകരുതൽ മറന്നു പറയുന്നത്.

1. പോരാശ്ശ ഝാലേ! പോരാശ്ശെൻ പൂങ്കാവിൽ
പോരാശ്ശ ബാലേ! പോരാശ്ശെൻ പൂങ്കാവിൽ
വാരിധിച്ചൂഴ്മൂഴിക്കധിപതൻറ
നേരെ ചൊല്ലരുതാടൽ പിണഞ്ഞതു
പോരാശ്ശ ബാലേ! പോരാശ്ശെൻ പൂങ്കാവിൽ.



1. ഏവം പാടിയതിന്നുമേൽ പിന്നെയും
സാവധാനം മൃദുലാംഗുലികളാൽ
കോമളശ്രുതിഗീതം മനോഹരം
കാമിനീമണിയാളും തുടർന്നതെ.

### സായങ്കാലത്തെക്കണ്ട് നായിക പറഞ്ഞത്.

2. തന്നെ വിട്ടുപിരിഞ്ഞവനമ്പൊടു
ചൊന്ന വാക്യത്തെ വിശ്വസിച്ചുംകൊണ്ടു
തന്നെത്താനഴൽപൂണ്ടു മരുവുന്നോർ
നമ്മുടെ ജീവൻ കൊള്ളുന്നു സന്ധ്യേ! നീ
പ്രാണഹാരകൻ നീയുമുൾത്താപത്തെ
താനകറ്റാത്ത നാഥനുമാകിലോ
ഏതുമൊന്നുമറിയാതമന്നനു
ബാധയെന്തു കഥിക്കുക സന്ധ്യേ! നീ.

3. ഏണനേർമിഴിമാക്കഴലേകിയും
ഭാനുബിംബം പതിക്കമാറാക്കിയും
മാനവർതൻ നയനങ്ങൾ ചിമ്മിച്ചും
വാനിൽ സന്ധ്യേ! നീ വന്നു ഭയങ്കരം.
സന്ധ്യയായ് നീയെൻ കാന്തനവനാകിൽ
ചന്തമൂഴിക്കു സന്ധ്യേ! നീ വാഴുക.

വരവു ദീർഘിച്ചേടത്ത് നായിക കാത്തിരുന്നു
തനിയെ പറഞ്ഞത്.

1. തീച്ചോരിഞ്ഞുകൊണ്ടാടൽ വിളയിച്ച-
ങ്ങേറം ഭീകരമാമുന്നു സന്ധ്യയും
ശങ്ക ചെറുമണയാതവിശ്വാസ-
മങ്കുരിക്കും പ്രശാന്തമാം ഭാവത്തിൽ
മാമലക്കാവിൽ ചെന്നൊരു മിത്ഥ്യയാ-
മാമഹിതം വാഗ്ദാനം പൊറുക്കെന്നു
വാരിധിപതെ!, താവകമാംപദ-
വാരിജമിതാ വീണുവണങ്ങുന്നേൻ.

---

ഇങ്ങനെ മാധവിയുടെ ഗാനം കേൾക്കയാൽ കോവലൻ, "ഞാൻ കാനൽവരിപ്പാട്ടു പാടിയപ്പോൾ, നാനാരൂപങ്ങളായ അനൃതവചനങ്ങളെ പ്രയോഗിക്കുന്ന മായാകാരിണിയായ ഇവൾ അന്യാസക്തചിത്തയായി പാടിയതാണ്" എന്നു നി

ശ്ചയിച്ച വിണാഗാനത്തെ നിമിത്തീകരിച്ചുള്ള തന്റെ വിധിവൈപരീത്യത്താൽ തന്നിൽ പ്രിയമിയലും മതിനേർമുഖിയാളെ മനസ്സിൽനിന്നൊഴിച്ച നിശാവസാനവേളയിൽ എഴുന്നേററു പോയതിന്നു ശേഷം മാധവി മധുവൃതിരും മലർവാടിയിൽനിന്നു നിശ്ചേതനയായി നിജമന്ദിരമുററംപ്പൂക്ക വസിക്കുകയും ചെയ്തു.

ക്ഷോണീന്ദ്രവൃന്ദമഖിലം പദപങ്കജത്തിൽ
താണാദരേണ പണിയുന്നൊരു ദീപ്തിശാലി
ചോളാധിപൻ കുടയുയർന്നിഫചക്രവാള-
ശൈലാന്തരത്തിലിതമാന്നു വസിച്ചിടേണം.

---

## എട്ടാം ഗാഥ.

### വസന്തകാലം.

കിഴക്കും പടിഞ്ഞാറും വിശാലമായ സമുദ്രവും തെക്ക കന്യാകുമാരിയാറും വടക്ക വെങ്കിടഗിരിയും * അതിരുകളായി ചേര ചോള പാണ്ഡ്യഭൂപാല

* ആദ്ദിമതമിഴ്സ്സംഘകാലത്തു പാണ്ഡ്യരാജ്യത്തിന്റെ തെക്കേഖണ്ഡത്തിനു വടക്കേ അതിരായ പറുളിയാററിന്നും കുമാരിയാററിന്നും മദ്ധ്യേ പശ്ചിമതീരത്തിലുണ്ടായിരുന്ന തെങ്കുനാ

ന്മാർ വാഴുന്നതും ശീതളസലിലസമൃദ്ധിയോടെ വി
ളങ്ങുന്നതുമായ തമിഴ്നാട്ടിൽ മധുര, ഉറയൂർ, വ
ഞ്ചി, പുകാർ എന്നീ നാലുനഗരങ്ങൾക്കും നാഥനാ
യി മലയമാരുതനാകുന്ന രഥം, കിളിയാകുന്ന തുര
ഗം, സന്ധ്യയാകുന്ന ഗജം, സ്ത്രീജനമാകുന്ന പദാ
തി ഇങ്ങിനെ ചതുരംഗസേനയോടുംകൂടി പുകാരിൽ
വാണരുളി പുകഴാന്ന മന്മഥമഹീപതിക്കു പ്രീതിയും
പ്രമോദവും നൽകുന്ന വസന്തമാകുന്ന യുവരാജാവു
സന്നിഹിതനായി. മലയാചലവാസിയായ അഗ
സ്ത്യമാമുനിയാലയയ്ക്കപ്പെട്ട മന്ദമാരുതനാകുന്ന ദൂ
തൻ അറിവു കൊടുത്തപ്രകാരം "കാമന്റെ സൈ
നികന്മാരെല്ലാം പടക്കോപ്പണിഞ്ഞ് (സ്ത്രീകൾ വ
സന്തകാലോചിതങ്ങളായ വസ്ത്രാദ്യങ്ങളണിഞ്ഞ്)

---

ടേഴും, മധുരനാടേഴും, മുൻപാലനാടേഴും, പിൻപാലനാടേഴും
കുൻറനാടേഴും, കുണകാരനാടേഴും, കുറുമ്പനനാടേഴും കൂടി സ
മ്പത്സമൃദ്ധിയുള്ള നാല്പത്തൊമ്പതു നാടുകളും, കുമരി, കൊല്ലം,
മുതലായ മലനാടുകളും, കാടും, പുഴയും, പതിയും, കുമരിമല
യുടെ വടക്കെ താഴ്വരയും കടലെടുത്തുപോകയും അതോടുകൂ
ടി ആ തമിഴ്സ്സംഘവും നാമാവശേഷമായ്പ്പോകയും ചെയ്തു.
അതിന്നു മുമ്പ് തമിഴ്നാട്ടിന്റെ അതിരുകൾ, 'കുണക്കടൽ, കു
മരി, കുടകു, വെങ്കടം'—കിഴക്കു പൂർവ്വസമുദ്രവും, തെക്കു കുമരി
നാടും, പടിഞ്ഞാറു കുടകും, വടക്കു വെങ്കിടഗിരിയുമായിരുന്നു.
ഈ ഗ്രന്ഥനിർമ്മാണവും ഇതിലെ ഇതിവൃത്തവും അന്തിമതമി
ഴ്സ്സംഘകാലത്തായതിനാൽ ഗ്രന്ഥകാരൻ തമിഴ്നാട്ടിന്റെ
അന്നത്തെ സീമകളെ അംഗീകരിച്ചതാകുന്നു.

സന്നദ്ധരായിരിപ്പിൻ" എന്നുള്ള അത്ഥം ധ്വനിക്ക ത്തക്കവണ്ണം കുസുമിതലതകളാൽ നിബിഡിതമാ യ ഉപവനമാകുന്ന കൈനിലയിലിരിക്കും കുയിലാകു ന്ന കാഹളീയോധൻ സൈനികന്മാക്കു സാങ്കേതിക മായ വിജ്ഞാപനം നൽകി. കടലിൽ നീരാടുവാൻ പോയസമയം പൂമടൽ വിരിഞ്ഞു (തെങ്ങ്, കൈ ത, മുതലായ താലവഗ്ഗങ്ങളുടെ പൂക്കലമടൽ വിരി ഞ്ഞു്) സുരഭിലമായ ആരാമത്തിൽ വെച്ചുണ്ടായ കോവലൻെറ വിയോഗംമൂലം ഏകാകിനിയായി ത ൻെറ സദനത്തിലേക്കു തിരിച്ച മാധവി വീണ്ടും നാ യകൻെറ സംഗമത്തെ കാംക്ഷിച്ചുകൊണ്ടു വസന്ത കാലോചിതവസതിയായി വാനോടു മുട്ടിനിൽക്കു ന്ന മണിമേടയുടെ മേൽത്തട്ടിലുള്ള ചന്ദ്രശാലയുടെ ഒരു വശത്തിലിരിക്കയായിരുന്നു. മനോഹരഭൂഷണ വിഭൂഷിതയായ അവൾ മുത്തും ചന്ദനവും ഇക്കാല ത്തു താൻ നിയമേന ഉപയോഗിച്ചു വരുന്നതാക യാൽ മുൻ ഹേമന്തത്തിൽ കുങ്കുമത്താൽ അലങ്കരി ക്കപ്പെട്ട ഉരസ്ഥലത്തിൽ ആ മുത്തും ചന്ദനവുംത ന്നെ അണിഞ്ഞു. ഒയ്മ്പതു വക ആസനങ്ങളിൽ ക ടുവിലത്തെതായ പത്മാസനത്തിലിരുന്നു ശ്രുതിപ്പിഴ യില്ലാതെ ശരിപ്പെടുത്തി വെച്ചിട്ടുള്ള വീണ കയ്യി ലെടുത്തു് ആദ്യം കണ്ണത്താലും പിന്നെ വീണയാലു മായി ക്രമത്തിൽ മധുരമാംവണ്ണം ഗാനംചെയ്തു തു ടങ്ങി.

ഇങ്ങനെ ഹൃദയംഗമങ്ങളായ ഗാനവിശേഷങ്ങ
ളിൽ ലയിച്ചു വിവശയായ മാധവി ചെറിയ ശര
ത്താൽ വലിയ ഭൂഭാഗത്തെ നിശ്ശേഷം അടക്കി ഏ
കശാസനത്തിന്മേൽ വാഴുന്ന മദനമഹീപതിയുടെ
ആജ്ഞെക്കു വശംവദയാകേണ്ടിവന്നതിനാൽ 'തിരു
വാജ്ഞെക്കെതിർവായില്ല' എന്ന ബോധത്തോടെ ചെ
മ്പകം, ചെങ്കഴുനീർ, മുല്ല, മല്ലിക തുടങ്ങിയുള്ള നറു
മ്പൂക്കളാലിടതൂത്തു കെട്ടിയ പരിമളമിളിതമായ മാ
ല്യത്തിൽ തൊടുത്തു നീണ്ടു നിൽക്കുന്ന കേതകീപ
ത്രപുടത്തിൽ മറെറാരു ദളത്തിൻെറ അഗ്രം ചെമ്പ
ഞ്ഞിക്കുഴമ്പിൽ മുക്കി ഇങ്ങിനെ എഴുതിത്തുടങ്ങി.
"ലോകത്തിൽ നാനാതരം ജീവികളേയും തങ്ങടെ കാ
മിക്കുന്ന തുണകളോടു സംയോജിപ്പിക്കുന്നതു സര
സനായ വസന്തമാകുന്ന യുവരാജാവാണ്; ആക
യാൽ നീതി നിറവേററത്തക്കവണ്ണം കാര്യം നടത്തു
ന്നതല്ല; ഇനി സന്ധ്യാകാലത്തിൽ ജാതമാകുന്ന വി
രഹവേദനയ്ക്കുപുറമെ തല്ക്കാലത്തിൽ വന്നുദയം
ചെയ്ത വെണ്മതിയാകുന്ന സമ്പന്നനും തല്ക്കാലം
തേജസ്വിയായിരുന്നാലും ജന്മനാ അംഗഭംഗത്തോ
ടു കൂടിയവനാകുന്നു; അതിനാൽ സംയുക്തന്മാർ വി
യുക്തന്മാരായാലും ജഡന്മാർ വിസ്മരിച്ചാലും നറുംപൂ
വമ്പിനാൽ സുഖഭോക്താവായ ജീവിയെ കൂട്ടിയി
ണക്കുന്നതു് അവരുടെ ആധുനികകൃത്യമല്ല; ഇതറി

ഞ്ഞുകൊള്ളേണ്ടതാണ്." എന്ന് ഒരേപക്ഷമായി ഉൽഘോഷിച്ചുകൊണ്ടിരിക്കുന്ന ചതുഃഷഷ്ടി കലക ടേയും രചനാഗുണങ്ങാക്കനുരൂപമാംവണ്ണം ഉച്ച രിപ്പാൻ കഴിയാതെ ആ വക സുഭാഷിതങ്ങളെ ബാ ലന്മാരെന്നപോലെ നാവിൽ വഴങ്ങാത്തവിധം ചൊല്ലിക്കൊണ്ടേ എഴുതി ഉൽക്കണ്ഠയെ ഉദ്ദീപിപ്പി ക്കുന്നതായ സായങ്കാലത്തിൽതന്നെ. വസന്തമാല യെ വരുത്തി "ഈ മാലയിലെഴുതിയതിന്റെ താല്പ ര്യമെല്ലാം വേണ്ടുംവണ്ണം കോവലനെ പറഞ്ഞറിവി ച്ച് ഇപ്പോാതന്നെ ഇവിടെക്കു കൂട്ടിക്കൊണ്ടു വരി ക"യെന്നു പറഞ്ഞയച്ചു.

വസന്തമാല ഇങ്ങനെ മാധവിയുടെ വാക്കിനാൽ മാലവാങ്ങി കുലസംജ്ഞങ്ങളായ നെല്ല്, പുല്ല്, വ രക്, തിന, ചാമ, ചോളം, തുവര, കോറ എന്നി ത്യാദി ധാന്യസഞ്ചയം സമൃദ്ധമായ്വിളയുന്ന ഭൂമിയു ടെ സ്വാമിയായ കോവലനെ കണ്ട് ആ മാല കൊ ടുത്തപ്പോാ, "തിലകവും അളകവും നറുത്തുകറുത്ത വില്ലും, കരിങ്കുവലയപ്പൂവും കുമിഴും കോവപ്പഴവും ചേന്ന മുഖത്തിനാൽ അഭിമുഖമായ്നിന്നു സ്ത്രീസഹ ജമായ വിധത്തിൽ മദകലമാംവണ്ണം പ്രേമം ഭാവി ച്ചുകൊണ്ടുള്ള നാട്യവും, കാർ ചുമന്നു കുഴഞ്ഞ കിരണ ങ്ങാ പൊഴിക്കും പനിമതിയിൽ കയലുകാ നടമാ ടിക്കളിക്കുന്നതോടുകൂടി മധുതടവിയ പവിഴം തുറന്ന്

ളെിതിരളുന്ന മുത്തിനൊത്ത പുഞ്ചിരിപ്പൂതൂമ തൂകി ചൊല്ലു കേട്ടു വരികയും പോകയും ചെയ്യുന്ന നീലായതാക്ഷിയുടെ കോലവും, എൻെറ വിയോഗംമൂലം നിശാഗമനത്താൽ വിരഹതാപവിവശയായി എൻെറ ചിന്താപാരവശ്യമറിഞ്ഞു കിളിക്കൊത്തമൊഴിയും അന്നത്തിന്നൊത്ത നടയും കളിയാട്ടം മയിലിന്നൊത്ത മുടിയും മറച്ചു വേലൊത്ത മിഴികളായ നിജതോഴികളുടെ കോലത്തെ കയ്ക്കൊണ്ടു താനേകാകിനിയായ്പുന്നു നിന്നു നടിച്ച നാട്യവും, അണികളണിയുവാനരുതാതവണ്ണം തൻമദ്ധ്യയായ അവൾ, ചിലമ്പൊലിയും മേഖലാകലകലധ്വനിയും മുഴങ്ങുമാറു് എന്നിൽ ആസക്തയെന്നപോലെ വന്നു നോക്കിയ നോക്കിനാൽ, തൻെറ വിരഹത്താൽ അവശനായ എൻെറ താപത്തെയറിഞ്ഞും എൻെറ അരികിൽ വന്നണയാതെ അകന്നുനിന്നു നടിച്ച നാട്യവും, പുരികുഴലും പൂമാലയും, പൂന്തേൻതടവിയ കുറുനിരയും മുത്തുമാലയണിഞ്ഞ മുലത്തടവും മിന്നലിന്നൊത്ത മദ്ധ്യപ്രദേശത്തിന്നു വഹിയാത്ത ഭാരമാണെന്നു ഭാവിച്ചുംകൊണ്ടു് എൻെറ സന്നിധാനം പ്രാപിക്കാതെ പുറമേ വന്നുനിന്നു സഖികളുടെ ഉപദേശപ്രകാരം ചില സമാധാനവാക്യങ്ങൾ ചൊല്ലിയതിന്നു, സംഭോഗകാമനായ എൻെറ വിപ്രലംഭസൂചകങ്ങളായ പ്രതിവചനങ്ങൾ കേട്ടു അവസ്ഥീരത്ഥം

കല്പിച്ച മനോജ്ഞമായ കുന്തളത്തോടും മങ്ങിമയങ്ങിയ തനുവല്ലിയോടും കൂടിയ അവൾ കലഹിച്ചു പിരിഞ്ഞുപോകുന്നതായി ഭാവിച്ചുപോയ നാട്യവും, ഞാൻ പിരിഞ്ഞിരിക്കും കാലത്തിൽ തനിക്കസഹ്യമായ വിരഹതാപം നേരിട്ടിരിക്കുന്നതായി ഭാവിച്ച് എന്റെ പ്രണയവചനങ്ങൾക്കു തന്റെ അതിയായ പരിതാപഭരത്തെ പ്രകാശിപ്പിച്ചുംകൊണ്ടു വിവശയായ്നിന്നു തേങ്ങിത്തേങ്ങി ഉത്തരം പറഞ്ഞ നാട്യവും, വണ്ടാർകുഴലിയായ അവൾ രാത്രികാലത്തിൽ മോഹിതയായി കണ്ടവരോടെല്ലാം തന്റെ വിരഹതാപത്തെ പറഞ്ഞറിവിച്ചതായ നാട്യവും, അടുത്തടുത്തു ബോധം മറഞ്ഞു വീഴുമ്പോൾ അടുത്തുള്ളവർ അപ്പപ്പോൾ എടുത്താശ്വസിപ്പിച്ചുംകൊണ്ടിരുന്നതായ നാട്യവുമായി ഈ നാട്യഭേദങ്ങളെട്ടും ആ സുന്ദരി ഒരു നാടകവേശ്യയായതിനാൽ അവൾക്കനുരൂപമായിട്ടുള്ളതാണ്." എന്നു പറഞ്ഞു മാധവി മനോഹരമാംവണ്ണം കൈതപ്പൂവിതളിൽ കുറിച്ചയച്ച കാമപത്രത്തെ കോവലൻ നിരസിച്ചതിനാൽ വസന്തമാല മങ്ങിയ മനസ്സോടും, വാടിയ മുഖത്തോടും, ത്വരിതഗതിയായിച്ചെന്നു മാധവിയോട്, "അദ്ദേഹം ഈ രാത്രിയിൽതന്നെ വരുവാനിടയുണ്ട്; അങ്ങിനെ അല്ലെന്നിരിക്കിൽ നാളെ കാലത്തു കാണാമല്ലോ." എന്നു പറഞ്ഞ മാത്രയിൽ അവൾ താനിരിക്കുന്ന പൂമെത്തമേൽതന്നെ മോഹിച്ചു വീണു കണ്ണടയ്ക്കുകയും ചെയ്തു.

---

## ഒമ്പതാം ഗാഥ.

---

### സ്വപ്നവൃത്താന്തകഥനം.

---

തന്വംഗിമാരെല്ലാം സായങ്കാലമായപ്പോൾ വിശാലങ്ങളായ സദനങ്ങളിലെങ്ങും നറുമല്ലപ്പൂതൂമലരും തൂവി ഗൃഹദേവതയെ വണങ്ങി മണിവിളക്കം കയ്യിലെടുത്തു രാത്രികാലത്തിൽ കാന്തനോടൊത്തു രമിപ്പാൻതക്കവണ്ണമുള്ള കോപ്പുകളണിഞ്ഞുതുടങ്ങി. മുന്നൊരുനാൾ മാലതിയെന്ന ഒരു ബ്രാഹ്മണി സപത്നിയുടെ പുത്രന്നു തൻെറ മുലപ്പാൽ ശംഖിലെടുത്തു കൊടുത്തപ്പോൾ അതു നാസികയിൽ കയറി അവളുടെ കയ്യിൽ കിടന്നുതന്നെ കുട്ടി കാലഗതിയെ പ്രാപിച്ചു. അപ്പോൾ ബ്രാഹ്മണി ഭർത്താവും സപത്നിയും നിരപരാധിയായ തൻെറ മേൽ കുററാരോപണം ചെയ്യുന്നതല്ലാതെ പരമാത്ഥമറിയുന്നതല്ലാസ്സയാൽ എന്തു ചെയ്യേണ്ടുവെന്ന ചിന്താമഗ്നയായി ശിശുവിനെ എടുത്തുകൊണ്ടു കല്പതരുകോഷ്ഠം, ഐരാവതകോഷ്ഠം, ബലദേവകോഷ്ഠം, സൂര്യകോഷ്ഠം, കൈലാസകോഷ്ഠം, സുബ്രഹ്മണ്യകോഷ്ഠം, വജ്രായുധകോഷ്ഠം, ശാലിവാഹനകോഷ്ഠം, അർഹതകോഷ്ഠം, ചന്ദ്രകോഷ്ഠം, എന്നിക്കോഷ്ഠങ്ങളിലെല്ലാം ചെന്ന് ഓരോ ദേവത

കളോടും പ്രത്യേകം തൻെറ സങ്കടം തീൎത്തുതരുവാൻ അപേക്ഷിച്ചതിൽ ആരും അപ്രകാരം ചെയ്യാഞ്ഞതിനാൽ ചാത്തനെന്ന പാഷണ്ഡഭൈരവൻെറ സന്നിധിയിൽ ചെന്നു പാട്ടുകിടന്നു. അവിടെ ശ്മശാനകോഷ്ഠത്തിൽ പ്രേതാശിനിയായ ഢാകിനിയെന്ന പിശാചി ക്രൂരിരുൾകൊണ്ടു നിശീഥത്തിൽ ഏകാകിനിയായ ആ തരുണിയെ അപഹസിച്ചുകൊണ്ട്, "നിരപരാധിനിയായ ബ്രാഹ്മണി! കേൾക്ക. ജന്മാന്തരത്തിൽ തപംചെയ്യാതവൎക്ക ദേവന്മാരും വരംകൊടുക്കമാറില്ല; ഇത് അസത്യമല്ല; സത്യംതന്നെയാണ്." എന്നു പറഞ്ഞ് ആ ശവശരീരത്തെ കാണിപ്പാൻ പറയുകയും ഉടൻ അതിനെ അവളിൽനിന്നപഹരിച്ചു തൻെറ കക്ഷിയിലിടുകയും ചെയ്തു. ഇതു കണ്ട് ഇടിനിനാദം കേട്ട ഭുജംഗിയെപ്പോലെ നടുങ്ങി മനംകലങ്ങി മുറയിടുന്ന മാനേലുംമിഴിയോടു ചാത്തൻ, "അമ്മേ! നീ മടങ്ങിപ്പോയ്ക്കോൾക. നിൻെറ മാൎഗ്ഗത്തിൽ ഇതാ ആ ബാലൻ ജീവിച്ചുകിടക്കുന്നു. നീ പരിതപിക്കേണ്ട." എന്നു പറഞ്ഞു താൻതന്നെ ആ ശിശുവിൻെറ രൂപം കയ്ക്കൊണ്ടുകിടന്നു. ബ്രാഹ്മണി ആ മായാകുമാരനെ എടുത്തു മാറോടണച്ചു തഴുവി സ്വപുത്രനെന്നുതന്നെ വിശ്വസിച്ചുകൊണ്ടു സാക്ഷാൽ മാതാവിൻെറ കയ്യിൽ കൊണ്ടുചെന്നു കൊടുക്കുകയും

ചെയ്തു. ഈ ദിവ്യകുമാരൻ ഉഭയവംശപാരമ്പയ്യത്തെ അനുസരിച്ച വേദവേദാംഗവേദിയായ പിതാവിൻെറ കുലസന്താനമായി പിന്നീടുന്നു ചൌളോപനയനസംസ്കാരാനന്തരം വേദവേദാംഗാദിവിദ്യാവിശാരദനെന്നു വിഖ്യാതി സമ്പാദിച്ചു; ദേവന്തിയെന്ന കന്യകയെ വേട്ടു. മാതാപിതാക്കളുടെ മരണാനന്തരം പൈതൃകകായ്യങ്ങളെല്ലാം നടത്തി, ച്ച ഗൃഹസ്ഥധമ്മോചിതമായ ധനധാന്യാദിസമ്പത്തിയിൽ ബദ്ധശ്രദ്ധനായി എട്ടു സംവത്സരക്കാലം ഭായ്യാസമേതനായി ഗൃഹസ്ഥാശ്രമത്തിൽ വാണു; തൻെറ ദിവ്യദേഹകാന്തി പത്നിയുടെ നയനങ്ങൾക്കസഹ്യമാവാത്തവിധത്തിൽ അടക്കിവെച്ചുകൊണ്ടിരുന്നതിന്നുശേഷം ഒരുനാൾ, എന്നും ജരാനരയില്ലാതെ യൌവനദശയിൽതന്നെ ഇരിക്കുന്ന തൻെറ മനോഹരരൂപം അവൾക്കു പ്രത്യക്ഷമാക്കി, അവളുടെ ഇംഗിതമനുസരിച്ചു, "നീ എൻെറ കോഷ്ഠത്തിലേക്കു വരിക; ഞാൻ മററുള്ളവരുടെ ദൃഷ്ടിയിൽ ഒരു തീത്ഥവാസിയായ്യാകുന്നു" എന്നു പറഞ്ഞ് അവിടം വിട്ടുപോയി. ഇങ്ങിനെ ഭർത്തൃവിയുക്തയായ ദേവന്തി അദ്ദേഹത്തിൻെറ അരുളപ്പാടിനെ ഹൃദയത്തിലുറപ്പിച്ചു തീത്ഥാടനത്തിന്നു പോയ തൻെറ പതി വീണ്ടും വന്നു തന്നോടുകൂടി ഗൃഹസ്ഥധമ്മത്തിൽ ആസക്തനായിരിക്കത്തക്കവണ്ണം

വരം തരേണമെന്നു ചാത്തൻെറ സന്നിധിയിൽ അപേക്ഷിപ്പാൻ പോവുകയാണെന്ന വ്യാജത്തിന്മേൽ ഭൈരവകോഷ്ഠത്തിൽ ചെന്നു നിത്യം ഭജിച്ചു കൊണ്ടിരിക്കെ ഒരുനാൾ അന്യൂനഗുണസമ്പന്നയായ നാരീമണി കണ്ണകീദേവി കണവൻെറ വിയോഗത്താൽ കരളുരുകിവാഴുന്നതിനെ നിനച്ചു പശ്ചാത്താപത്തോടെ അവൾക്കു ഭർത്തൃസമാഗമം ഭവിക്കേണമെന്നു പ്രാർത്ഥിച്ചു കറുക മുതലായവകൊണ്ടു കോഷ്ഠത്തെ ആരാധിച്ചതിനുശേഷം കണ്ണകിയുടെ വസതിയിൽ ചെന്നു്, അവളോടു്, "നീ കണവനോടിണങ്ങിയിരിക്കും" എന്നാശീർവ്വദിക്കയും ചെയ്തു. അപ്പോൾ കണ്ണകി, "പ്രിയസഖി! നിൻെറ ആശീർവ്വാദംപോലെ ഭവിക്കുമെങ്കിലും എനിക്കതിൽ ശങ്ക ജനിക്കുന്നു. എന്തെന്നാൽ ഇന്നലെ രാത്രി സ്വപ്നത്തിൽ എൻെറ നായകൻ എന്നെ അംഗീകരിച്ചു മനംചേൎന്നിരിക്കെ ഞങ്ങളിരുപേരും ഒരു മഹാനഗരത്തിൽ ചെന്നു; അവിടെ പൊയ്യേളിട്ടം പോലെ ഞങ്ങൾക്കനുരൂപമല്ലാത്ത ഒരു വ്യാജവൃത്താന്തം എനിക്കറിവാനിടയായി; അതനുസരിച്ച് എൻെറ വല്ലഭന്നു് ഒരാപത്തു പിണഞ്ഞതായി മററു ചിലർ പറഞ്ഞതിനാൽ അതു സഹിക്കാതെ എനിക്കു വിഹിതമല്ലാത്തവിധം ആ നാട്ടിലെ അരചൻെറ മുമ്പിൽ ചെല്ലുകയും അദ്ദേഹത്തോടു കാൎയ്യ

ങ്ങൾ പറകയും ചെയ്തു; ആ നാടുവാഴിക്കും നാട്ടി നും നാശം നേരിട്ടു. എങ്കിലും ദുസ്വപ്നമാകയാൽ അപ്പുറം നിന്നോടു പറയുന്നില്ല. ഇങ്ങിനെ ദുഷ്കർമ്മ ഫലമനുഭവിപ്പാനാളായ ഞാൻ ഭർത്തൃസമേതം ല ഭിച്ച ഉത്തമപദവിയെ നീ കേൾക്കുന്നതായാൽ ചി രിച്ചുപോകും" എന്നു പറഞ്ഞു. അപ്പോൾ ദേവ ന്തി, "തോഴി! നീ കണ്ട കിനാവിനെ നിനച്ചു ഖേ ദം വേണ്ടാ; അവൻ നിന്നെ വെറുക്കകയും ഉണ്ടാ യിട്ടില്ല. നിൻെറ കണവൻനിമിത്തം നിന്നക്കൊ രു വ്രതഭംഗം വന്നിട്ടുണ്ട്.; തന്നിമിത്തമുള്ള പാ പം അല്പമല്ല. ഈ ദോഷവും നീങ്ങുവാനായി കാ വേരി സമുദ്രസംഗമംചെയ്യുന്ന സ്ഥാനത്തിന്നട ത്തായി പുഷ്പങ്ങൾ പൊഴിഞ്ഞു പരിലസിക്കുന്ന കടൽക്കരപ്പൂഞ്ചോലയിൽ സോമകുണ്ഡം, സൂര്യകു ണ്ഡം എന്ന നാമധേയങ്ങളോടുകൂടിയ രണ്ടു * ത ടാകങ്ങളുണ്ട്; അവയിൽ സ്നാനംചെയ്തു മന്മഥ കോഷ്ഠത്തിൽ ചെന്നു ദർശനംചെയ്യുന്നവക്ക് ജീവ കാലമെല്ലാം ഭർത്തൃവിയോഗംവരാതെ വാണിരു ന്ന് ഐഹികഭോഗങ്ങൾ ഭുജിച്ചു സുഖിച്ചിരിക്കാം; മേൽജന്മത്തിലും ഭോഗഭൂമിയിൽ ചെന്നു ജനിച്ചു ഭ ത്താവിനോടു പിരിയാതെ ദീർഘകാലം സുഖിച്ചി

* ഇവ തിരുവേലങ്കാട്ടിലുള്ള സോമതീർത്ഥവും സൂര്യതീ ർത്ഥവുമാണെന്നു വൃദ്ധന്മാർ പറയുന്നു.

രിപ്പാൻ കഴിയും. അതിനാൽ നമുക്കും ഒരിക്കൽ ആ തീൎത്ഥത്തിൽ സ്നാനംചെയ്യേണ്ടതാണ്." എന്നു പറഞ്ഞതിന്നു കണ്ണകി, "അങ്ങനെ ദേവനെ തൊഴുന്നതു ഞങ്ങൾക്കു വിഹിതമല്ല; പതിവ്രതമാൎക്കു പതിയല്ലൊ ദൈവം"എന്നുത്തരം പറഞ്ഞു. ഇങ്ങനെ അവർ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതിന്നിടയിൽ ഒരു ബാല്യക്കാരത്തി വന്ന്, "രാജകുമാരനെപ്പോലുള്ള നമ്മുടെ ഗൃഹസ്വാമി കോവലൻ അതാ പടിപ്പുര കടന്നുവരുന്നു." എന്നറിവിച്ചു. കണ്ണകി തൻെറ മലിനമായ വസ്ത്രം മാററുവാനായി അകത്തേക്കു കടക്കുമ്പോഴെക്കും കോവലൻ മനോഹരമായ ശയനഗൃഹത്തിൽ കടന്നുചെന്ന് അവിടെ തൻെറ പ്രിയയുടെ മെലിവാൎന്ന മേനിയും അഴലാൎന്നൊരുള്ളവും കണ്ട് സൎവ്വത്തിലും മിഥ്യയെ സത്യമാക്കി കഴിഞ്ഞുവരുന്ന വേശ്യയോടുള്ള സംഗമത്തിനാൽ തൻെറ പൂൎവ്വന്മാർ നേടിവെച്ചിരുന്ന അപരിമിതമായ ധനസഞ്ചയം അവൾമൂലം ധ്വംസനംചെയ്തു നിൎദ്ധനനായിത്തീൎന്നു തനിക്കു ലജ്ജാവഹമായിരിക്കുന്ന വിവരം അവളോടു പറഞ്ഞു. ഇങ്ങനെ പ്രിയതമൻെറ പാരവശ്യം കണ്ടു കണ്ണകി കനിവോടെ മുഖപ്രസാദം പൂണ്ടു പുഞ്ചിരി തൂകി ഒരു ജോടി ചിലമ്പുള്ളതെടുത്തുകൊൾവാൻ പറഞ്ഞു. ഇതു കേട്ടു കോവലൻ അവളോടു, "പ്രിയേ! നീ പ

റയുംപ്രകാരം ഈ ചിലമ്പിന്നു കിട്ടുന്ന വില ഒരു മൂലധനമാക്കിവെച്ച് കച്ചവടം ചെയ്തു ഞാൻ മുമ്പു നിന്നോടു വാങ്ങിച്ചിലവഴിച്ചതായ ആഭരണങ്ങളേയും മററുള്ള ധനനിവഹത്തേയും സമ്പാദിച്ചുവേപ്പാൻ ഞാൻ ഒരുങ്ങിയിരിക്കുന്നു; വ്യാപാരംചെയ്യേണ്ടത് അതിമാത്രം പ്രഖ്യാതിപൊങ്ങുന്ന മധുരാനഗരത്തിൽ വേണമെന്നാണു കരുതുന്നത്; അതിന്നു നീയും എന്നോടുകൂടെ പോരേണം" എന്നു പറഞ്ഞുറച്ച്, താൻ ജന്മാന്തരത്തിൽ ചെയ്ത ദുഷ്കൎമ്മമാകുന്ന മൃത്യുവിൻെറ പ്രേരണക്കു വശംവദനായി മുൻനിശ്ചയപ്രകാരം അടുത്ത അരുണോദയത്തിന്നുമുമ്പുതന്നെ യാത്രപുറപ്പെടുവാൻ സന്നദ്ധനായി.

---

## പത്താം ഗാഥ.

---

### നാട്ടുപുറക്കാഴ്ച.

---

വൈശാഖമാസം ഇരുപത്തൊമ്പതാംതിയ്യതി കുജവാരവും കേട്ടനക്ഷത്രവും ശുക്ലപക്ഷചതുൎദ്ദശിയും നാശയോഗവും കൂടിയ രാത്രി നാലാംയാമത്തിൽ ചന്ദ്രാസ്തമയം കഴിഞ്ഞു സൂൎയ്യോദയത്തിന്നു മുമ്പായുള്ള കൂരിരുളിൽ പൂൎവ്വകൎമ്മപ്രേരണയാൽ

കോവലനും കണ്ണകിയും യാത്ര പുറപ്പെട്ടു. അവർ വളർത്തിയ ആട്ടിൻകുട്ടിയും എരുമക്കുട്ടിയും അരയന്നവും ഭിന്നവർഗ്ഗമായിരുന്നാലും ഒരേവർഗ്ഗത്തിൽപെട്ട ജീവികളെപ്പോലെ ഒരുമിച്ചുവന്നു പിന്തുടരും ചുററിനിൽക്കുന്നതും താഴോട്ടുകൂടിയതും വിശാലവുമായ പടിപ്പുരവാതിൽ കടന്ന്, ഉടനെയുള്ള അനന്തശായിയായി മണിവർണ്ണനെന്ന നാമത്തോടെ സന്നിധാനംചെയ്യുന്ന വിഷ്ണുഭഗവാൻെറ ആലയത്തെ വലംവെച്ച്, അഞ്ചു വലിയ ശാഖകളോടും മുദലങ്ങളായ പത്രങ്ങളോടുംകൂടിയ മഹാബോധിവൃക്ഷമൂലത്തിലെഴുന്നരുളിയ ധർമ്മകർത്താവായ ബുദ്ധദേവനരുളിച്ചെയ്ത ആഗമത്തെ ആകാശചാരികൾ മറഞ്ഞിരുന്നോതി എവർക്കും അർത്ഥം ഗ്രഹിപ്പിക്കുന്നതും ഇന്ദ്രനാൽ മനസ്സുകൊണ്ടു നിർമ്മിക്കപ്പെട്ടതുമായ ഇന്ദ്രവിഹാരമേഴും കടന്ന്, മത്സ്യമാംസാദി ദുർഗ്ഗന്ധപദാർത്ഥങ്ങളെ ഭക്ഷിക്കാതെയും അസത്യവാദം ചെയ്കയില്ലെന്നുള്ള വ്രതത്തോടെയും കാമാദി ചിത്തവൃത്തികളേഴിനേയും ഉപേക്ഷിച്ചു സ്മൃതി മുതലായ ശാസ്ത്രങ്ങളെ ആരാഞ്ഞറിഞ്ഞു പഞ്ചേന്ദ്രിയങ്ങളടക്കി ലോകതത്വമറിഞ്ഞ മഹാത്മാക്കൾ നിറഞ്ഞുവിലസുന്ന ദേവാലയത്തിൽ ബുദ്ധൻ, സിദ്ധൻ, ഉപാദ്ധ്യായൻ, ആചാര്യൻ, ഭക്തന്മാർ ഈ പഞ്ചപരമേഷ്ഠികളുടേയും മന്ദിരങ്ങളിൽനിന്നു വ

ടുന്ന മാൎഗ്ഗങ്ങൾക്കു കേന്ദ്രസ്ഥാനവും അതിവിശാല വുമായ അങ്കണത്തിൽ പുഷ്പിതമായ അശോകമര ത്തിൻെറ അതിമനോജ്ഞമായ നിഴലിൽ വിഷു വൽപുണ്യകാലങ്ങളിലും, അയനപുണ്യകാലങ്ങളി ലും, ഉത്സവാഘോഷങ്ങളിലും ആകാശചാരികൾ വരുവാനിടയുണ്ടെന്നു കണ്ടു, ശ്രമണന്മാർ പണി ചെയ്യിച്ചിട്ടുള്ളതും ഒളി തിരളുന്നതുമായ കൽത്തള ത്തെ പ്രദക്ഷിണംചെയ്തു, എവൎക്കും ഗതാഗതം ചെ യ്യത്തക്കതും നദിയുടെ അറുതിയായ ഒരു പൎവ്വത ത്തെയെന്നപോലെ നഗരവീഥിയുടെ അറുതിയായ പുരഗോപുരത്തെ മററു യാത്രക്കാരോടൊരുമിച്ചുകട ന്ന്, അനംഗന്നു വസന്തത്തോടുകൂടി മലയമാരുത നേയും സമരസഹകാരിയാക്കിച്ചെപ്പാനിണങ്ങുന്ന വിധം നാനാതരം പുഷ്പങ്ങൾ നിറഞ്ഞു വിലസുന്ന വിടപികളിടതിങ്ങി നിബിഡച്ഛായമായ ലവന്തി കയെന്ന വസന്തോദ്യാനത്തിൻെറ പ്രാകാരത്തിന്ന രികെ പോയി, ഇരുപുറത്തും പൂങ്കാവോടുകൂടി വി ശാലമായി, ജനങ്ങൾ പ്രാതസ്സ്നാനത്തിന്നു പോകു ന്ന, നിരത്തിന്നരികെ കാവേരിക്കരയിൽ 'തിരുമുഖ ത്തുറ'യെന്ന ഘട്ടം അവസാനിക്കുന്ന കോട്ടവാതിൽ കടന്നു, പശ്ചിമാഭിമുഖമായി കാവേരിയുടെ ഉന്നത മായ ഉത്തരതീരത്തിലുള്ള ഇളംപൂങ്കാവും കടന്നു, ഒ രുകാതം വഴി യാത്ര ചെയ്തു, 'കവുന്തിയടികൾ' എ

ന്ന പ്രസിദ്ധയായ ഒരു ജൈനതാപസിയുടെ പള്ളിക്കു സമീപമുള്ള ഒരിളമരച്ചോലയിൽ ചെന്നുചേൎന്നു. അപ്പോഴേക്കും കോമളാംഗിയായ കണ്ണകിയുടെ അടിയും ഇടയും വല്ലാതെ തളൎന്നു, നെടുവീൎപ്പോടെ ഒരു കുട്ടി പറയുന്നവണ്ണം ദന്തകാന്തി വീശിക്കൊണ്ട് അസ്പഷ്ടമായി, "മധുരയെന്ന പുരാതനപുരി ഏതാണ്" എന്നു ചോദിച്ചതിന്നു, "നീ ചോദിച്ച മധുര നമ്മുടെ നാട്ടിൽനിന്ന് ആറഞ്ചു കാതം അകലത്തിലുള്ളതാണ്" എന്ന് അഴൽപെരുകി ചിരിച്ചുകൊണ്ടു പറഞ്ഞു, കോവലൻ അവളോടുകൂടി ചെന്നു തപോധനമദ്ധ്യസ്ഥിതയായ കവുന്തിയടികളെ കണ്ടു കൈ തൊഴുതു കാലിണ വണങ്ങി.

താപസി—രൂപഗുണവും കുലമഹിമയും അനുസരണശീലവും ബുദ്ധാഗമോക്തങ്ങളായ വ്രതാനുഷ്ഠാനങ്ങളും ചേൎന്നിട്ടുള്ള നിങ്ങൾ ദുഷ്കൎമ്മികളെപ്പോലെ സ്വസ്ഥാനംവിട്ടു വന്നതിന്റെ ഉദ്ദേശമെന്ത്?

കോവലൻ—അല്ലയോ തപോധനെ! ഈ ചോദ്യത്തിന്നുത്തരമില്ല; എങ്കിലും ഞാൻ ഒന്നു കരുതീട്ടുണ്ട്; അതെന്തെന്നാൽ പുരാതനനഗരിയായ മധുരയിൽ ചെന്നു ഞാനുദ്ദേശിച്ചിട്ടുള്ളേടത്തോളം ദ്രവ്യം സമ്പാദിക്കണമെന്നാണ്.

താപസി—ഇതാണുദ്ദേശമെന്നുവരികിൽ ഇവളുടെ

മൃദുപദം കാഠിന്യബാധയോടു പരാജയം പ്രാപി ക്കം; അതിനാൽ നാട്ടുപ്രദേശങ്ങളും കാട്ടുപ്രദേശ ങ്ങളും കടന്നു പോകുന്ന വിഷയത്തിൽ ഇവളുടെ സൌകുമാര്യം വഴിപ്പെടുന്നതല്ല; ഇനി വിധി ഏ തുപ്രകാരമെന്നാക്കറിയാം. അത്രയുമല്ല, ഒരു കു ലവധുവിൻെറ നിലയ്ക്കും ഇവളെ ഒരുമിച്ചു കൊ ണ്ടുപോകുന്നതു യോഗ്യമല്ല; ഇനി പോകരുതെ ന്നു ഞാൻ വിലക്കുന്നതായാൽ അതു നിങ്ങൾക്കം ഗീകരിപ്പാൻ കഴിവില്ലാതേയും വന്നിരിക്കുന്നു. ക രതലാമലകംപോലെ പരോക്ഷതത്വങ്ങളറിഞ്ഞു വശ്യവാക്കുകളായ ബുധവരന്മാരാൽ രചിക്കപ്പെ ട്ട ശാസ്ത്രങ്ങളെ കേട്ടറിഞ്ഞു് അറിവു സമ്പാദിപ്പാ നായി തമിഴുനാട്ടിൽ കീർത്തിപ്പെട്ടു വിലസുന്ന തെക്കൻ മധുരാപുരിക്കു പോവാൻ മുമ്പേതന്നെ കരുതിയിരിക്കുന്നപ്രകാരം ഞാൻ പോകുന്നുണ്ടു്; നിങ്ങളും വരുവിൻ.

കോവലൻ—സ്വാമിനി! അവിടെക്കു വന്ദനം. ഭവ തി ഇങ്ങനെ അരുളിച്ചെയ്യുന്നതായാൽ ഈ അ ബലയെ സംബന്ധിച്ചേടത്തോളമുള്ള ആയാ സമെല്ലാം എന്നിൽ നിന്നൊഴിഞ്ഞിരിക്കുന്നുവ ല്ലോ.

താപസി—കോവല! നാം നിശ്ചയിച്ചിട്ടുള്ള ഈ യാ ത്രയിൽ പലേടത്തും പല കഷ്ടങ്ങളും നേരിടുവാ

നിടയുണ്ട്; അവയൊന്നും നിണക്കറിവില്ല; അതിനാൽ ഞാൻ പറയാം; കേട്ടുകൊണ്ടാലും. സൂര്യരശ്മി കണ്ണുകൊണ്ടു കാണ്മാൻപോലും അശക്തയായ ഈ കോമളാംഗിയേയുംകൊണ്ടു നാം പുഷ്പസമൃദ്ധിയുള്ള തണ്ടുലഗ്രാമത്തിലൂടെ പോകേണ്ടിവരുന്നതായാൽ അവിടെ നിലം പിളരുംവണ്ണം ആഴത്തിലിറങ്ങി വളരുന്ന വള്ളിക്കിഴങ്ങുകൾ പുഴക്കിയെടുത്ത കുഴികളെ ചമ്പകമരങ്ങളിൽനിന്നു കൊഴിഞ്ഞു തേനൊലുന്ന പൂക്കൾ മൂടി പടുകുഴിപ്പെട്ടു കിടക്കുന്നതറിഞ്ഞു നടക്കാത്തജനങ്ങൾക്കു മരണതുല്യമായ ദുഃഖംകൂടെ അനുഭവിക്കേണ്ടിവരും; അങ്ങനെയുള്ള പടുകുഴികളെ കണ്ടറിഞ്ഞു് ഒതുങ്ങി മാറിപ്പോകുന്നവരുടെ ദേഹത്തിൽ അളിയപ്പഴുത്തു വിണ്ടുതേനൊഴുകിക്കൊണ്ടു താഴ്ന്ന കൊമ്പുകളിൽ തൂങ്ങുന്ന പനസഫലങ്ങൾ ശത്രുത്വം ഭാവിച്ചുകൊണ്ടെന്നപോലെ അംഗങ്ങളിലിടിക്കുകയും ചെയ്യും. അല്ലാതെ വെളിപ്രദേശത്തിലൂടെപോകുന്നതായാൽ അവിടെ മഞ്ഞൾ ഇഞ്ചി മുതലായവ നട്ടിരിക്കുന്ന തോട്ടങ്ങളിൽ ആ ചെടികൾ തമ്മിൽ പിണഞ്ഞുകിടക്കുകയും ഇടച്ചാലുകളിൽ ചക്കക്കുരുക്കൾ ചിന്നിക്കിടക്കുകയാൽ ഇവളുടെ മൃദുപാദങ്ങളെ വേദനപ്പെടുത്തുകയും ചെയ്യും. ഇങ്ങനെ മരച്ചോലകളും തോട്ടങ്ങളുമായി

കിടക്കുന്ന മേട്ടപ്പുറം വഴിക്കല്ലാതെ താഴ്ന്നപ്പുറമായ വയൽമാൎഗ്ഗമായി പോകുന്നതായാൽ അവിടെ വിരിഞ്ഞ പൂക്കളുടെ പരിമളം വീശുന്ന തടാകങ്ങളിൽ വാസംചെയ്യുന്ന നീർനായ്ക്കൾ ഇരതേടി നടക്കുന്നതും വാള, മനഞ്ഞു മുതലായ നീണ്ട മത്സ്യങ്ങൾ വിലങ്ങിട്ടു പായുന്നതും ഇവൾക്കു ഭയം ജനിപ്പിക്കും; അത്രയുമല്ല, അവിടെ കരിമ്പിൻതോട്ടങ്ങളല്ലാതെ മററു കാടുകളൊന്നുമില്ലായ്കയാൽ കരിമ്പുകളിൽ വെച്ചിട്ടുള്ള തേൻകൂടുകൾ തടികൾ തമ്മിൽ മുട്ടിയുടഞ്ഞു ചോൎന്നൊഴുകി അടുത്തുള്ള പൊയ്കയിലെ ശുദ്ധജലത്തോടു ചേരും; ഇവൾ ഇതറിയാതെ ദാഹം സഹിക്കവയ്യാതെ വരുമ്പോൾ മധുമിശ്രമായ ആ ജലം അഞ്ജലിയിലേന്തിക്കുടിച്ചുവെന്നു വരാം; ഇതു ധൎമ്മശാസ്ത്രവിരുദ്ധമാകുന്നു; വയലിൽ വേലക്കാർ കളകൾ പറിച്ചു വരമ്പിലിടുന്ന കൂട്ടത്തിൽ സുലഭമായ്ക്കിടക്കുന്ന കരിങ്കുവലയപ്പൂക്കളെ വിട്ടുപോകാതെ മധുപാനം ചെയ്തു മയങ്ങിക്കിടക്കുന്ന മധുപങ്ങളെ യാത്രാക്ലേശം ഹേതുവാൽ പ്രമാദംകൊണ്ടു ചവിട്ടിയെന്നും വരാം. അലകളിളകിക്കൊണ്ടൊഴുകുന്ന പെരുവായ്ചാലിന്നടുത്ത കരവഴിയെ പോകണമെന്നു വന്നാൽ കരയ്ക്കരികെ ജലത്തിൽ ജീവിക്കുന്നവയും കൌതുകമുള്ള പുള്ളികളോടും വരകളോടും കൂടി

യവയുമായ ഞെണ്ടുകളും ശംഖങ്ങളും ഉള്ള വഴി സൂക്ഷിച്ചറിയാതെ സാധാരണമായി നടക്കുന്നതുകൊണ്ടു നമ്മുടെ കാലടികഠം തട്ടി അവസ്ഥ വേദന പററുന്നതായാൽ പ്രാണിഹിംസാരൂപമായ ആ പാപം നമുക്കു വഹിക്കത്തക്കതാണോ? മുൻ വിവരിച്ചപ്രകാരമുള്ള തോട്ടങ്ങളും വയലുകളുമായ്ക്കിടക്കുന്ന പ്രദേശങ്ങളല്ലാതെ മററു വിധം ഭൂമികഠം നമുക്കു യാത്രചെയ്യേണ്ടും ദേശങ്ങളിലില്ലായ്കയാൽ നീ, നിന്നിൽ പ്രിയപ്പെട്ടു വന്നിട്ടുള്ളവളോടുകൂടെ ഏതാതു പ്രദേശങ്ങളെ ആരാഞ്ഞറിഞ്ഞു് അവിടങ്ങഠം അപായകരങ്ങളായിത്തീരാത്തവിധം സൂക്ഷിച്ചുകൊള്ളേണ്ടതാണു്.

ഇപ്രകാരമെല്ലാമരുഠംചെയ്തു കവുന്തി അടികഠം ഭിക്ഷാകപാലവും തോളുറിയും പീലിക്കെട്ടും കയ്യിലെടുത്തു, "പഞ്ചമന്ത്രം (അ. സി. അ. ഉ. സാ) തന്നെ നമുക്കു വഴിയിൽ തുണക്കട്ടെ" എന്നു പ്രാത്ഥിച്ചു്, അവരോടു ചേൎന്നു യാത്രതുടൎന്നു. ശനി ഇടവ ചിങ്ങമീനരാശികളിൽനിന്നു മാറുമ്പോഴും ധൂമകേതുവുദിക്കുമ്പോഴും ശുക്രൻ ദക്ഷിണദിക്കിലുദിക്കുമ്പോഴും കാററുവീശുന്ന കുടകുമലയുടെ ശിഖരത്തിന്മേൽ ഘോരമായ ഇടിമുഴങ്ങിക്കാർമേഘം പരന്നുണ്ടാകുന്ന കാലവൎഷത്തിന്റെ സമൃദ്ധിയാൽ ആ മലയിൽനിന്നുത്ഭവിച്ചു നാനാവന്യപദാൎത്ഥങ്ങളോടു

കൂടി ത്വരിതഗതിയായി ഒഴുകിവരുന്ന കാവേരീജലം, നദീമുഖം കുത്തിപ്പിളക്കുന്ന കടൽവെള്ളപ്പൊക്കത്തിൻെറ നിരോധനത്താൽ കരകവിഞ്ഞൊഴുകുന്ന പുതുവെള്ളത്തിൻെറ ധ്വനിക്കും പുറമെ വയലിൽ ചെന്നെൽക്കണ്ടങ്ങളാലും കരിമ്പിൻതോട്ടങ്ങളാലും ചുററപ്പെട്ട അനൂപങ്ങളിലുള്ള കമലിനികളിൽ വാങ്കോഴി, നാര, അരയന്നം, കൊററി, കാട്ടുകോഴി, നീക്കാക്ക, മരക്കാക്ക മുതലായവയുടെ നിനാദങ്ങൾ പോക്കളത്തിലെന്നപോലെ ഏകീകരിച്ചുള്ള ഘോഷവും, വിളയിടാതെ ചേറുപടിഞ്ഞുകിടക്കുന്ന കുഴിയിലിറങ്ങിക്കിടക്കുന്ന ചുവന്ന കണ്ണുകളോടുകൂടിയ എരുമ കയറിച്ചെന്നു, രോമങ്ങൾ അധികമുള്ളതിനാലും ഉടൽ തേച്ചുകഴുകീട്ടില്ലാത്തതിനാലും ഉണ്ടായ ചൊറിച്ചിൽ പോക്കുവാനായി മുതുകിനെ ഉരസിയതിനാൽ പിരികളുററു ചരിഞ്ഞതും അധികം നെല്ലു നിറച്ചിട്ടുള്ളതുമായ * പിരിക്കൂട്ടിൽനിന്നു ചോന്നു

* തമിഴനാടുകളിലുള്ള കൎഷകന്മാർ വയലിൽതന്നെ ഒരു ഭാഗത്തു് അടിയിൽ വയ്ക്കോൽ നിരത്തി അതിന്മേൽ നെല്പൊലി കൂട്ടി പൊലിക്കുപുറമെ വയ്ക്കോൽപ്പിരി ചുററി ക്രമത്തിൽ ഉയൎത്തി ഉൾഭാഗത്തു് ഇടയ്ക്കിടയ്ക്കു നെല്ലിട്ടു നികത്തി വേണ്ടുവോളം വലിപ്പത്തിൽ ഒരു വല്ലത്തിൻെറ ആകൃതിയിലാക്കി മുകൾഭാഗം കൂരപോലെ വയ്ക്കോൽ മേഞ്ഞു നിറുത്തും; ഇങ്ങിനെ ധാന്യങ്ങൾ സൂക്ഷിക്കുക പതിവുണ്ടു്; ഇതാണു പിരിക്കൂടു്.

വീഴുന്ന പലജാതി നെല്ലുകൾ ചാമരനിരപോലെ വിളഞ്ഞുകിടക്കുന്ന ചമ്പാൻനെല്ലുതിരുകളുടെ നെറുകയിൽ വീഴുന്നതു കണ്ടു, പള്ളന്മാരും വേളാളന്മാരും കൂക്കിവിളിക്കുന്നതിൻെറ മാറെറാലിയും, പ്രാതഃകാലത്തിൽ നറുമ്പൂനീക്കി കോതിക്കെട്ടിയ മുടിയിന്മേൽ പറമ്പിൽനിന്നു പറിച്ചുകെട്ടിയ ഞാററുമുടിക്കെട്ടിനെ ഞെരുങ്ങിച്ചുമന്നുകൊണ്ടു വരുന്ന വളയണിഞ്ഞ കൈകളും, മാറുതിങ്ങും മുലകളും, ചേറണിഞ്ഞ കോലവുമായി ചെങ്കയല്ക്കണ്ണും മുല്ലമൊഴിയും ചേൎന്നു മനോഹരാംഗികളായ പുലയപ്പെണ്ണുങ്ങൾ അമിതമായി മദ്യപാനംചെയ്തു മതിമറന്നു പാടുന്ന പുതുപ്പാട്ടുകളും, ചെന്നെൽക്കതിരും കറുകയും കരിങ്കുവലയപ്പൂവും കലൎന്നു കെട്ടിയ മാല കലപ്പയിലണിഞ്ഞു ഭൂമിയെ രണ്ടായി പിളൎപ്പാനൊരുങ്ങുകയാണോ എന്നു തോന്നുംവണ്ണം കാളകളെ പൂട്ടി വയലിലുഴുന്നവരുടെ മംഗളകരമായ ഉഴപ്പാട്ടും, കൊയ്തു കൂട്ടിവെച്ചിട്ടുള്ള കററകളെ മെതിച്ചെടുക്കുന്നവരുടെ മെതിപ്പാട്ടും, കണ്ണാംതെളിഞ്ഞ അളവുകാർ തട്ടാരിപറകൊണ്ടു ചൊടിയോടെ നെല്ലളക്കുമ്പോഴുള്ള പൊലിപ്പാട്ടും കേട്ടുകൊണ്ടു നദീതീരത്തിലൂടെ പോകുന്നതായാൽ അതിൽ മനസ്സുപതിയുന്നതുകൊണ്ട് ആൎക്കും അദ്ധ്വശ്രമം അറിവാനിടവരുന്നതല്ല.

പുലിക്കൊടിയുയൎന്ന തേരുടയവനായ കരികാലചോഴപ്പെരുമാളുടെ കോയ്മയ്ക്കെന്നപോലെ മഴയ്ക്കും

കാരണഭൂതമായ അഗ്നി, വേദിയരാൽ ആരാധിക്ക
പ്പെട്ടകയാൽ ഹോമധൂമം ഉയൻപരന്ന മഞ്ഞുമൂടി
യ മലപോലെ പരിലസിക്കുന്ന യജ്ഞശാലകളാൽ
ഭവ്യങ്ങളായ ഭൂദേവന്മാരുടെ വസതികൾക്കും പുറ
മെ ദരിദ്രന്മാരുടെ രക്ഷയ്ക്കും മഹീന്ദ്രന്മാരുടെ വാഴ്ച
യ്ക്കും അടിസ്ഥാനമായ കൃഷിത്തൊഴിൽ നടത്തിവരു
ന്ന കാവേരീപുത്രന്മാരുടെ (ഗംഗാപുത്രന്മാരെന്ന
പോലെ—വേളാളന്മാർ) പ്രബലങ്ങളായ പുരാതന
പൂരങ്ങളും, കരിമ്പിൻനീരെടുത്തു കാച്ചിക്കുറുക്കുന്ന
ആലകളിൽനിന്നു പൊങ്ങുന്ന പുക ആകാശത്തിൽ
പരക്കുകയാൽ പർവ്വതമൂർദ്ധാവിൽ മേഘം പടിഞ്ഞതു
പോലെ കാണപ്പെടുന്ന നാട്ടുപുറത്തുള്ള ഗ്രാമങ്ങ
ളും, അവിടവിടെയായുണ്ടുകൊണ്ടു നടന്നു നാളൊ
ന്നുക്ക് ഒരുകാതം വരിദൂരത്തിലധികം പോവാൻ ക
ഴിയാതെ ഓരോ ദിക്കിലായി പലനാൾ തങ്ങിപ്പോ
കുമ്പോൾ ഒരുദിവസം ആററിൻകരയ്ക്കടുത്ത പ്രദേശ
ത്തിൽ അനന്യസാധാരണമായവിധത്തിൽ പരുമു
ള്ളുകൊണ്ടുള്ള വേലിക്കകമെ തരുനിര തഴച്ചുനിൽ
ക്കുന്ന ചോലയിൽ ദേവന്മാരുടെ സാന്നിദ്ധ്യമുണ്ടാ
കത്തക്കവണ്ണം പൂച്ചെടികളും വള്ളികളും നിറഞ്ഞ
ഒരു ഭാഗത്തു, പട്ടണത്തിലുള്ള പെരുമന്നിൽ അ
ശോകതരുതലത്തിൽ ധർമ്മതല്പരന്മാരാൽ പണിചെ
യ്യിക്കപ്പെട്ടിട്ടുള്ള ശിലാതലത്തിന്മേലിരുന്നരുളിയ മ

ഹാപുരുഷനാൽ രചിക്കപ്പെട്ട സഹജാതിശയം, കമ്മക്ഷയാതിശയം, ദൈവികാതിശയമെന്ന മൂന്നതിശയങ്ങളിൽനിന്നും വ്യതിചലിക്കാത്ത ആഗമങ്ങളുടെ മഹിമയും തത്വങ്ങളുമടങ്ങിയ ധമ്മപ്രമാണങ്ങളെ എവരും കേൾക്കത്തക്കവണ്ണം അരുളിച്ചെയ്യുന്ന രണ്ടു ചാരണന്മാർ (ശ്രമണമുനികൾ) പട്ടണം വിട്ടിവിടെയെഴുന്നരുളിയിരിക്കുന്നതായറിഞ്ഞപ്പോൾ, "പൂവ്വജന്മാജ്ജിതകമ്മങ്ങളെല്ലാം നശിച്ചുപോകേണമെന്ന കരുതലോടുകൂടി ഇവർ വന്നിരിക്കയാണ്" എന്നറിഞ്ഞിട്ടുള്ള കവുന്തിയടികളോടുകൂടി ചെന്നു കണ്ണകിയും കോവലനും അവരുടെ കാല്ക്കൽ സാഷ്ടാംഗം നമസ്കരിച്ചു. ഇവർ ഇവിടെ വന്നതിനാലുള്ള ഭവിഷ്യത്തിനെ തൻെറ പ്രസന്നമായ ഭൂതകാലജ്ഞാനത്താൽ ഗ്രഹിച്ചുവെങ്കിലും മദമാത്സര്യാദികൾ നീങ്ങിയ ഗംഭീരപുരുഷനാകയാൽ ഇവക്കു നേരിടുവാൻ പോകുന്ന ദുഃഖത്തെക്കുറിച്ചു താൻ അശേഷം ക്ലേശിക്കാതെ അവരിലൊരു ചാരണൻ പറഞ്ഞു:—"തപോനിധിയായ കവുന്തി! ആരാലും തടുപ്പാൻ കഴിയാത്തവിധത്തിൽ അനുഭവത്തിന്നടുത്തിരിക്കുന്ന ദുഷ്കമ്മഗതി നോക്കുക. വിളനിലത്തിൽ വിതച്ച വിത്തുപോലെ ഫലിച്ചു പ്രത്യക്ഷത്തിൽ സൽകമ്മഫലമനുഭവിക്കുംകാലത്ത് അതും തടുക്കാവുന്നതല്ല. അതുപോലെ ഇതും ഒഴിക്കാവുന്നതല്ല. കൊടു

കാററടിക്കുന്ന വിശാലമായ ഒരു മൈതാനത്തിൽ വെച്ച വിളക്കുപോലെ ഉടലിൽ നില്ക്കുന്ന ജീവനും മാഞ്ഞുപോകുന്നതല്ലാതെ ബന്ധിച്ചു നില്ക്കയില്ല—സർവ്വജ്ഞൻ, ധർമ്മശീലൻ, ജ്ഞാനാതീതൻ, നിശ്ചലൻ, * ജിനേന്ദ്രൻ, സിദ്ധൻ, × ഭഗവാൻ, ധർമ്മോല്പാദകൻ, ദേവദേവൻ, ധർമ്മരൂപൻ, നിത്യൻ, ശുദ്ധൻ, പുരാതനൻ, പണ്ഡിതൻ, നിരഹങ്കാരൻ, ആദിദേവൻ, ശിവലോകനായകൻ, പരമൻ, ഗുണാത്മകൻ, പരമചിദ്രൂപൻ, തത്വാത്മകൻ, നിർവ്വൃതൻ, ചാരണൻ, കാരണൻ, സിദ്ധൻ, സർവ്വോത്തമൻ, പ്രഭു, തേജോരൂപൻ, സർവ്വവ്യാപി, ഗുരുമൂർത്തി, ഗുണരൂപി, അസ്മൽസ്വാമി, പൂർണ്ണകീർത്തനൻ, ഗുണസമ്പന്നൻ, ശങ്കരൻ, ഈശൻ, ശംഭു,

---

* ജ്ഞാനാവരണീയം, ദർശനാവരണീയം, വേദനീയം, മോഹനീയം, ആയുഷ്യം, കാമം, ഗോത്രം, അന്തരായം—എന്നീ അഷ്ടകർമ്മങ്ങളേയും ജയിച്ചവൻ.

× മതിജ്ഞാനം, ശ്രുതജ്ഞാനം, അവധിജ്ഞാനം (പൂർവ്വജന്മബോധം) മനഃപര്യായജ്ഞാനം (തന്റെയും മററുള്ളവരുടെയും പൂർവ്വജന്മജ്ഞാനം) കേവലജ്ഞാനം (ത്രികാലജ്ഞാനം) എന്നീ പഞ്ചജ്ഞാനങ്ങളുള്ളവൻ.

ചതുർമ്മുഖൻ,* അംഗാഗമകർത്ത്, അർഘ്യൻ, ശിവ പരമൂർത്തി, കർത്താവ്, ∴ അഷ്ടഗുണസമ്പന്നൻ, അ ഭേദ്യപുരാതനതത്വം, ദിവ്യൻ, + ആഗമാദ്യൻ, സ്വ യംപ്രകാശൻ ഇങ്ങിനെ 47 നാമങ്ങളോടുകൂടിയ വനാൽ അരുളിച്ചെയ്യപ്പെട്ട ആഗമതത്വജ്ഞാനപ്ര കാശം സിദ്ധിക്കാത്ത യാതൊരുത്തർക്കും ജനനത്രുപ മായ നിലവറക്കണ്ടിൽനിന്നു കരേറുവാൻ കഴിയുന്ന തല്ല."

ഇങ്ങനെ മഹിതവും സാരഗർഭ്ഭവുമായ ചാര ണൻെറ ഉപദേശങ്ങൾ കേട്ടു തപോധനയായ കവു ന്തി കൈകൂപ്പിനിന്നുകൊണ്ടു പറഞ്ഞു:—"കാമനെ ജയിച്ച മഹാത്മാവിൻെറ ജ്ഞാനപ്രതിപാദകങ്ങ ളായ പരിശുദ്ധവാക്യങ്ങളിലല്ലാതെ മറെറാന്നിലും ഞാൻ ചെവികൊടുക്കുന്നതല്ല; മാരജിത്തിൻെറ

---

* അംഗാഗമം 12. ആചാരാംഗം, സൂത്രകൃദംഗം, സ്ഥാ നാംഗം, സമവായാംഗം, വ്യാഖ്യാപ്രജ്ഞപ്ത്യംഗം, ജ്ഞാതൃക താംഗം, ഉപാസകാദ്ധ്യയനാംഗം, അന്തകൃദ്ദശാംഗം, അനു ത്തരോപാധികദശാംഗം, പ്രശ്നവ്യാകരണാംഗം, വിപാകസൂ ത്രാംഗം, ദൃഷ്ടിവാതാംഗം.

∴ അഷ്ടഗുണങ്ങൾ --1. അനന്തജ്ഞാനം, 2. അനന്തവീ ര്യം, 3. അനന്തദർശനം, 4. അനന്തസുഖം, 5. നിർന്നാമം, 6. നിർഗ്ഗോത്രം, 7. നിരായുഷ്യം, 8. നിഷ്കളം.

+ ആഗമങ്ങൾ 3. അംഗാഗമം, പൂർവ്വാഗമം, ബഹുശ്രു ത്യാഗമം.

ആയിരത്തെട്ട നാമങ്ങളെ ഉച്ചരിക്കുന്നതിലല്ലാതെ മററൊന്നിലും എൻെറ നാവു പ്രവൎത്തിക്കയില്ല; ജിതേന്ദ്രിയനായ അദ്ദേഹത്തിൻെറ പാദങ്ങളെയല്ലാതെ മററൊന്നിനെയും എൻെറ നയനങ്ങളെ തുറപ്പിച്ചാലും ഞാൻ കാണുന്നതല്ല; അനുഗ്രഹരൂപമായി ധൎമ്മനിഷ്ഠത്വം ലഭിച്ച ആ പുണ്യാത്മാവിൻെറ തിരുമേനിയെ ഉദ്ദേശിച്ചല്ലാതെ മററൊന്നിനെ ഉദ്ദേശിച്ചും എൻെറ നിരൎത്ഥമായ അംഗം ഭൂമിയിൽ പതിക്കുകയില്ല; ആൎഹതന്മാൎക്ക ധൎമ്മോപദേശം ചെയ്യുന്ന ആ ജ്ഞാനിയെ അധികരിച്ചല്ലാതെ മററാരെയും അധികരിച്ച് എൻെറ കരങ്ങൾ കൂമ്പുന്നതല്ല; നല്ലൃക്കളിന്മേലുണ്ടാവുന്ന തല്പദമലരല്ലാതെ മററൊന്നും എൻെറ ശിരസ്സിനെ അലങ്കരിക്കുന്നതല്ല; ആനന്ദപൎയ്യവസായിയും അനന്തസുഖദായകവുമായ ആ ദേവൻെറ ആഗമവാക്യസാരങ്ങളെയല്ലാതേ മററൊന്നിനെയും എൻെറ ഹൃദയം ഉൾക്കൊള്ളുന്നതല്ല.” എന്നിങ്ങനെ പുകഴ്ത്തിപ്പറഞ്ഞു. അപ്പോൾ ചാരണൻ ആ കൽത്തളത്തിൽനിന്നു ഒരു മുഴം മേലോട്ടു പൊങ്ങി ഭൂസ്പൎശംവിട്ടു നിന്നുകൊണ്ടു കവുന്തിക്കു ജനനമരണബന്ധം നീങ്ങുവാൻ ആശീൎവ്വദിച്ചുകൊണ്ട് അവിടെയുള്ള ഗുഹാമാൎഗ്ഗത്തൂടെ പോവാൻ ത്വരിക്കുകയും കവുന്തി അങ്ങനെ ഭവിക്കുമാറാകേണമെന്നു പ്രാൎത്ഥിച്ചു വണങ്ങുകയും ചെയ്തു.

പിന്നെ കണ്ണകിയും കോവലനും കവുന്തിയടികളുമൊന്നിച്ച് ഇരുകരയിലും മുകിൽനിരയണിഞ്ഞു നില്ക്കുന്ന മരച്ചോലകളോടുകൂടിയ കാവേരി മഹാനദിയുടെ വടക്കേക്കരയിൽനിന്ന് ഓടംകയറി തെക്കേക്കരയിൽ വന്നിറങ്ങി, നറുമലരുതിർന്നു പരന്നു കിടക്കുന്ന ഒരു പൂഞ്ചോലയിൽ ചെന്നിരുന്നു. അപ്പോൾ കാമാർത്തയും നവോഢയുമായ ഗണികയും ഒരു വിടനുംകൂടി അവിടെ വന്നു കണ്ണകിയേയും കോവലനേയും കണ്ട് ഇവരാരെന്നറിവാനാഗ്രഹത്തോടെ അടികളോടു ചോദിച്ചു. "ഉപവാസാദിവ്രതങ്ങളാൽ മെലിഞ്ഞ ശരീരവും ഉഗ്രമായ തപസ്സും ചേർന്നുകാണുന്ന താപസി! കാമനും രതിയുംപോലെ കാണപ്പെടുന്ന ഇവർ ആരാണെന്നറിഞ്ഞാൽ കൊള്ളാം."

താപസി—ഇവർ എൻെറ മക്കളാണ്; കാമനും രതിയുമല്ല; മനുഷ്യശരീരികളാണ്; യാത്രാക്ലേശം മൂലം അവശരായിരിക്കയാണ്. അവരുടെ അരികിൽ ചെന്ന് അസഹ്യപ്പെടുത്താതെ ഒഴിഞ്ഞു പോവിൻ.

ഗണികാവിടന്മാർ—ശാസ്ത്രാർത്ഥസാരങ്ങളറിഞ്ഞതാപസി! "ഏകോദരജാതന്മാരായ സ്ത്രീപുരുഷന്മാർ ഭാര്യാഭർത്തൃത്വം കൈക്കൊണ്ടു വാണിരിക്കാം" എന്നുള്ളതു നിങ്ങൾ പഠിച്ച ശാസ്ത്രങ്ങളിലെങ്ങാനും പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ പറഞ്ഞാലും.

ഇങ്ങനെ പറഞ്ഞ ധിക്കാരവാക്കു കേട്ടതിനാൽ കണ്ണകി നടുങ്ങി ചെവി പൊത്തി, "പൂത്തു നിൽക്കുന്ന ലതയ്യൊക്കുന്ന എന്റെ മകളെ നിന്ദിച്ചതിനാൽ ഇവർ പെരുമുൾച്ചെടികൾ നിറഞ്ഞ കാട്ടിൽ അലഞ്ഞുനടക്കുന്നകുറുനരികളായ്പ്പോകട്ടെ." എന്നുള്ള കവുന്തിയടികളുടെ ശാപം തപോബലത്താൽ തൽക്ഷണംതന്നെ അവരെ ബാധിക്കയും ശാപവൃത്താന്തം ഗ്രഹിക്കാത്ത ആ ദമ്പതികൾ കുറുനരികളായിത്തീൎന്നു നെട്ടതായ ശബ്ദത്തിൽ കൂക്കിവിളിക്കുകയും ചെയ്തു കേട്ടു കണ്ണകി നടുങ്ങി അടികളുടെ സന്നിധിയിൽ ചെന്നപേക്ഷിച്ചു.

കണ്ണകി—സ്വധൎമ്മജ്ഞാനഹീനന്മാർ വിഹിതമല്ലാത്തതു പറഞ്ഞാലും അവർ അറിവില്ലാതെ പറഞ്ഞുപോയതാണെന്നു മേലെയുള്ളവർ തങ്ങടെ ജ്ഞാനത്താലറിയേണ്ടതാണ്; തപോനിധിയായ ഭവതിയുടെ മുമ്പിൽ അപരാധമാചരിച്ച ഇവൎക്ക് ഈ അവസ്ഥയിൽനിന്ന് മോചനം കിട്ടുവാനുള്ള കാലം നിൎണ്ണയിച്ചു ശാപമോക്ഷം നൽകേണമെ.

അടികൾ—അഹങ്കാരത്താൽ ദുഃഖം നേരിടുമെന്നറിയാതെ ദുൎഭാഷണംചെയ്കയാൽ ഇപ്പോൾ നികൃഷ്ടജന്മം സിദ്ധിച്ചിട്ടുള്ള ഈ ഭാൎയ്യാപതികൾ ഉറ

യ്യൂർകോട്ടയുടെ മതിലിന്നു പുറമെയുള്ള ദുർഗ്ഗമമാ
യ മുൾക്കാട്ടിൽ ചുററിയലഞ്ഞു പന്ത്രണ്ടു സംവ
ത്സരം കഷ്ടപ്പെട്ടുകഴിഞ്ഞതിന്നുശേഷം സ്വസ്വ
രൂപത്തെ പ്രാപിക്കുന്നതാണ്.

ഇങ്ങനെ ശാപമോക്ഷവും കൊടുത്തു് അടി
കളും കണ്ണകീദേവിയും കണവനുംകൂടി * 'കോഴി'
യെന്ന പേർ സിദ്ധിച്ചിട്ടുള്ളതും പുറച്ചേരിയോടുകൂടി
യതും 'പെരുനൽകിള്ളി'' എന്ന ചോഴൻ വാഴുന്ന
തുമായ ഉറയ്യൂർനഗരത്തിൽ ചെന്നു.

## കാണ്ഡപരിശിഷ്ടം.

കിരീടാധിപതികളായ ചോളപാണ്ഡ്യചേര
ഭൂപാലന്മാരിൽ ഭുജബലംകൊണ്ടു പേർ പുകഴ്ന്ന
ചോഴമന്നവന്മാരുടെ ധർമ്മസ്ഥാപനശീലവും അ
പ്രതിദ്വന്ദ്വമായ പരാക്രമവും പരിശ്രമശീലവും രാ
ജ്യത്തിൽ നിരന്തരമായ അഭ്യുന്നതിയും നാനാരൂപ
ങ്ങളായ ഉത്സവാഡംബരങ്ങളും അതാതു സന്ദർഭങ്ങ
ളിൽ അമരന്മാരുടെ സമാഗമവും യോഗക്ഷേമ

* മുൻകാലത്തിൽ ഒരു കോഴി മുറംപോലെ വലിപ്പ
മുള്ള ചെവിയോടുകൂടിയ മത്തഗജത്തെ അമർചെയ്തു ജയിച്ച
ദേശം.

ങ്ങൾക്കു ഭംഗം ഭവിക്കാതെ ധനധാന്യസമ്പത്തി ക ളെല്ലാമുണ്ടുള്ള കുടികളുടെ വാഴ്ചയും ആഹാരപദാർത്ഥ ങ്ങളുടെ പൊലിമയും ദിവ്യനദിയായ കാവേരിയുടെ പരിപാവനമായ മഹിമയും മേഘങ്ങൾ യഥാകാ ലം ഉളവാക്കുന്ന വൃഷ്ടിയും, രംഗങ്ങളും ഭരതനാട്യ വും എട്ടു വരിക്കൂത്തുകളും ഏഴു കാനൽവരിയും വീ ണാഗാനവും മറ്റു കലകളും സർവ്വവിഭൂതികളും അ താതുനിലയിൽ അനുകരണീയമാംവണ്ണം യഥാക്ര മം ഏകോപിച്ചു വിലസുന്ന പുകാർകാണ്ഡം പരി സമാപ്തമായി.



## മധുരക്കാണ്ഡം.

---

## പതിനൊന്നാം ഗാഥ.

---

### അരണ്യദൎശനം.

കവുന്തിയും കണ്ണകിയും കോവലനും വൈകു ന്നേരം ഉറയൂരിൽ ചെന്നു തങ്ങി പിറേറന്നാൾ,

ഇന്ദുബിംബത്രയം മേന്മേലടുക്കിത്തീൎത്തതുപോലെ
തിണ്ണമങ്ങുവിളങ്ങും മുക്കുടയും മേലുയൎത്തിട്ടു
ചണ്ഡഭാനുച്ഛവിപൂണ്ടു ചാരുസൂനസ്തബകങ്ങ-
ളെണ്ണമെന്ന്യേ നിരന്നുള്ളോരശോകത്തിൻ തണൽതന്നിൽ
വന്ദ്യനായിട്ടുറയൂരിൽ മരുവുമാദ്യന്തഹീനൻ
ധന്യനാമാഹ്തൻതന്നെ ചെന്നുടൻ വന്ദനംചെയ്തു.

ആ വിഹാരത്തിലുള്ള സന്ന്യാസികൾക്കെല്ലാം മുഖ്യ സ്ഥാനമായ സംഗമുഖക്കരയിലുള്ള വിശാലമായ ചോലയിൽ വെച്ചു, തനിക്കു മുൻ ശിലാതലത്തിലി രുന്നരുളിയ ചാരണൻ ഉപദേശിച്ച വാക്യങ്ങളെ കവുന്തിയടികൾ അവിടെയുള്ളവൎക്കായി ഉപന്യസി ച്ചു; അന്ന് ആ വിഹാരത്തിൽ വാസംചെയ്യുന്നവ രും ഗൃഹസ്ഥാശ്രമികളുമായ ജൈനന്മാരെ പിരി ഞ്ഞു മറെറാരിടത്തിൽ ചെന്നു പാൎത്തു. ദക്ഷിണദി ക്കിലേക്കു യാത്രചെയ്വാനായി രാത്രി വെളുപ്പാൻ പ

ത്തുനാഴിക ഉള്ളപ്പോൾ ഉറയൂർവിട്ടു പുറപ്പെട്ടു; ആദിത്യൻ ആദിയിൽ പൂർവ്വദിക്കിനെ പ്രകാശിപ്പിച്ചു, പിന്നെ താനും ഉദയാത്രൂഢനായി; ജലസമൃദ്ധിയോടുകൂടി നെല്ലു വളൎന്നു നില്ക്കുന്ന വയലും അതിന്നരികെ ഒരു തടാകവും ഇളഞ്ചോലയും കണ്ടു, ആ ചോലയിലുള്ള മണ്ഡപത്തിൽ ചെന്നിരുന്നു. അപ്പോൾ അവിടെ വന്ന വിശിഷ്ടനായ ഒരു വൃദ്ധബ്രാഹ്മണൻ ഇപ്രകാരം ആശീൎവ്വാദംചെയ്തു. "രാജാധിരാജനായി പേർപുകഴ്ന്ന നമ്മുടെ മന്നവൻ വാണിരിക്കട്ടെ; മുമ്പൊരു കാലത്തു തന്റെ പ്രതാപത്തെ മററുള്ള മന്നവന്മാൎക്കു പ്രത്യക്ഷപ്പെടുത്തിക്കാണിപ്പാനായി കാൽകൊണ്ടു ചവിട്ടുകയും വേലെറിഞ്ഞു വററിക്കുകയും ചെയ്തു പഴംപക വീട്ടുവാനായി പിന്നൊരു കാലത്തു തെക്കൻ ദിക്കിലുള്ള പററുളിയാററൊടുകൂടി കുമരിക്കോട്ടിനെയും അതിന്റെ അയൽപക്കമുള്ള മലകളേയും കടൽ കോപിച്ചെടുത്തു പോയതിനാൽ അതിന്നു പകരമായി ഉത്തരദിക്കിലുള്ള ഗംഗാനദിയേയും ഹിമവൽപൎവ്വതത്തെയും കൈവശപ്പെടുത്തി ദക്ഷിണദേശാധിപത്യം വഹിച്ച പാണ്ഡ്യഭൂപൻ ജയിക്കുമാറാകട്ടെ; ചന്ദ്രവംശത്തിന്റെ ഉന്നതിക്കായി ഇന്ദ്രൻ ധരിച്ചിരുന്ന അനൎഘമായ ഹാരത്തെ തന്റെ മാറിലണിഞ്ഞു വിളങ്ങിയ പാണ്ഡ്യരാജൻ വാഴ്ക.. ഞങ്ങടെ സ്വാമി

യായ ഇന്ദ്രൻ അണിയുന്ന മകുടവലയത്തെ മുടിയിൽ ധരിച്ചതിനാലുണ്ടായ ഈൎഷ്യനിമിത്തം തൻെറ നാട്ടിൽ വൎഷിക്കാതിരുന്ന മേഘങ്ങളെ ബന്ധനത്തിലാക്കി യഥാകാലം വൎഷിപ്പിച്ചു കൃഷിക്കു യാതൊരു കോട്ടവും തട്ടാതെ നാട്ടിൻെറ ഫലപുഷ്ടിയെ നിറവേററിയ ഉഗ്രവൎമ്മപാണ്ഡ്യമഹാരാജാവു ജയിക്കട്ടെ.'' എന്നിങ്ങനെ ബ്രാഹ്മണവാക്യം കേൾക്കയാൽ അദ്ദേഹത്തോടു കോവലൻ ചോദിച്ചു:—

ഹേ ബ്രാഹ്മണ! ഭവാൻെറ ദേശമേതു്? ഇവിടെ വരുവാൻ കാരണമെന്തു്?

ബ്രാഹ്മണൻ പറഞ്ഞു:—"പൊന്മയവും ഉന്നതവുമായ ഒരു പൎവ്വതത്തിന്മേൽ നീലമേഘം പാൎശ്വഭാഗങ്ങളിലേക്കു കവിയാതെ പടിഞ്ഞു നിന്നാൽ അതിനൊക്കുംവിധം വിടൎത്തിയ തൻെറ ആയിരം ഫണങ്ങളെ ഉയൎത്തിയ ആദിശേഷനാകുന്ന പൎയ്യങ്കത്തിന്മേൽ പള്ളികൊണ്ടു സൎവ്വദേവതാഗണസേവ്യമാനനായി അലകളിളകുന്ന കാവേരിയാററിൻെറ തുരുത്തിൽ ഇന്ദിരയുടെ അധിവാസത്താൽ സുന്ദരമായ വക്ഷസ്ഥലത്തോടുകൂടിയ ശ്രീരംഗനാഥനേയും, കൊടിവഴിത്തീൎത്ഥം മുതലായ അനേകം അരുവിയാറുകളുടെ ഉല്പത്തിസ്ഥാനമായ വേങ്കിടഗിരിയുടെ മൂൎദ്ധാവിൽ സൂൎയ്യചന്ദ്രന്മാർ ഇരുപുറത്തും പ്രകാശിച്ചു നില്ക്കുന്നതിന്നിടയിൽ ഒരു മഹാനീലമേഘം മി

ന്നലാകുന്ന പുതിയ വസ്ത്രം ധരിച്ച് ഇന്ദ്രധനുസ്സാകു ന്ന പാമ്പണിഞ്ഞു നില്ക്കുമ്പോലെ ശത്രുജിത്തായ ചക്രത്തേയും ശംഖത്തേയും ദക്ഷിണവാമകരങ്ങളി ലേന്തി മനോഹരമായ മുക്താഹാരം മാറിടത്തിൽ പൂണ്ട പരിമൃദുലപീതാംബരധാരിയും പങ്കേരുഹാക്ഷ നുമായി വേങ്കടഗിരിയെന്ന തിരുപ്പതിയിൽ വാണ രുളുന്ന വിശപത്രുപി വേങ്കിടാചലപതിയേയും കനി ഞ്ഞു കണ്ടു കണ്ണിനു സാഫല്യം ലഭിപ്പാൻ കരൾ കവിഞ്ഞുള്ള കാംക്ഷയോടെ ഇവിടേക്കു വന്നതാണ്. എന്റെ ജന്മഭൂമി അങ്ങു കുടകുമലയ്ക്കു സമീപത്തിലു ള്ള മോങ്കാവു" എന്ന ദേശമാണ്. അത്രയുമല്ല ദ ക്ഷിണദേശാധിപനായ പാണ്ഡ്യഭൂപന്റെ മഹിമ യും ദാനധമ്മാദികളും ഞാൻ കേട്ടിരിക്കുന്നു. എന്നു തന്നെയല്ല കൺകുളിക്കത്തക്കവണ്ണം കാണ്മാനും ക ഴിവുണ്ടായിട്ടുണ്ടു. അതിനാൽ അദ്ദേഹത്തെ ശ്ലാഘി ക്കുന്നതാണ്."

കോവലൻ—വേദജ്ഞനും അഗ്നിഹോത്രിയുമായ വിപ്രോത്തമ! അതങ്ങനെയിരിക്കട്ടെ; മധുരാപു രിക്കു പോവാൻ നല്ല മാർഗ്ഗമേതെന്നു ഞങ്ങളോടു പറഞ്ഞാൽക്കൊള്ളാം.

ബ്രാഹ്മണൻ—സ്വാത്ഥത്തെ മാത്രമല്ലാതെ പ്രജക ളുടെ ക്ഷേമത്തെ ലേശംപോലും ഗണിക്കാത്ത അമാത്യന്മാരെപ്പോലെതന്നെ നാട്ടിലെ നീതി

ന്യായങ്ങളെ യഥായോഗ്യം നടത്തിവരാതെ രാജാവും ധൂർത്തനായിത്തീർന്നതിനാൽ അരാജകമായ രാജ്യംപോലെ കടുവേനലാകുന്ന അനുകൂലസചിവനോടുകൂടി കഠോരകിരണനാകുന്ന സൂര്യനാലും മുല്ല (വനഭൂമി) കുറിഞ്ഞി (മലവാരം) എന്നീ രണ്ടു തരം ഭൂമികളും ആതപഭാരം സഹിയാതെ സഹജമായ രാമണീയകം കുറഞ്ഞു സ്വഭാവം മാറി തദ്ദേശവാസികൾക്കെല്ലാം അസഹ്യമായ ആമയത്തെ ഉളവാക്കുന്ന പാല (മരുഭൂമി) നിലത്തിൻെറ നിലയെ വഹിക്കുന്ന ഇക്കാലത്തിൽ നിങ്ങൾ ഈ തന്വംഗിയോടൊരുമിച്ചു യാത്രയ്ക്കൊരുങ്ങി വന്നുവല്ലോ; എങ്കിലും ഞാൻ നിങ്ങൾക്കു പോകേണ്ടും മാർഗ്ഗത്തെ പറഞ്ഞുതരാം. പാറകളും കുന്നുകളും നെടുതായി വളഞ്ഞ വഴികളും ഇടിഞ്ഞു തൂന്നു കിടക്കുന്ന കുളങ്ങളും നിറഞ്ഞുള്ള വലിയ ചുരം കടന്നു കൊടുമ്പാളൂർ, നെടുംകുളം എന്ന രണ്ടു ദേശങ്ങൾക്കും പൊതുവെയുള്ള ഏരിക്കര കടന്നു ചെന്നാൽ ചന്ദ്രകലാധരനായ ശിവൻ കയ്യിലേന്തിയ ശൂലത്തിൻെറ അകന്ന മുനകൾപോലെ അവ്യക്തങ്ങളായ മൂന്നു വഴികൾ തിരിഞ്ഞു പോകും. അവിടെ പടന്ന കൊമ്പുകളോടുകൂടിയ വെൺകടമ്പുകളും, ശാഖാഗ്രങ്ങൾവാടിനില്ക്കുന്ന മാവുകളും, തോൽമൊരിഞ്ഞിട്ടുള്ള വാകമരങ്ങ

ളും, ഉണങ്ങിവീണ മുളകളും, ഉണങ്ങിച്ചുരുണ്ടു കിടക്കുന്ന ചെടികളും, മാനുകൾ ദാഹംകൊണ്ടു വലഞ്ഞു ദീനസ്വരം പുറപ്പെടുവിച്ചു നില്ക്കുന്ന കാടുകളും, അടുത്തുള്ള മറവരുടെ ചേരിയും കാണപ്പെടുന്ന ഈ വഴിയൂടെ കടന്നു പോവാൻ വിഷമിക്കും. ഈ ഭാഗം കടന്നു പോയാൽ പിന്നെ മലഞ്ചരുവിൽ നെൽകൃഷിയും, മററു വിളവുകളും, മുറിപ്പാൻതക്ക മൂപ്പു ചെന്ന കരിമ്പും, കൊയ്യുമാറായ തിനയും, വിശാലമായ പറമ്പിൽ വിളഞ്ഞു കിടക്കുന്ന വരകും, വെള്ളുള്ളിയും, മഞ്ഞളും, വള്ളിക്കുടിലുകളും, കുലകൾ തൂങ്ങി നിൽക്കുന്ന മലവാഴകളും, കവുങ്ങും തെങ്ങും പിലാവും മാവും നാലു ഭാഗത്തും തഴച്ചു വളൎന്നു നില്ക്കുന്നതും 'ചെറുമല' എന്ന പേരോടുകൂടിയതുമായ പാണ്ഡ്യന്റെ മലന്തോട്ടം പ്രകാശിച്ചുകാണാം; ആ മലയെ വലതു ഭാഗത്താക്കി ഇടത്തേ തിരിഞ്ഞു നേരേ നടന്നു മധുരാപുരിയിൽ ചെല്ലുവിൻ. ആ വഴിയേ ചെന്നാൽ ഇടതു ഭാഗത്തു വണ്ടുകൾ മനോജ്ഞമായി ഗാനംചെയ്തുകൊണ്ടു സഞ്ചരിക്കുന്ന താഴ്വരയോടും താഴ്ന്ന വയലുകളോടും കുളൎമ്മയുള്ള കുസുമവനങ്ങളോടുംകൂടിയ ഇടയ്ക്കിടേയുള്ള പല പുരങ്ങളും കാട്ടുവഴികളും കടന്നു അഴകർ മലയിൽ ചെന്നാൽ ശ്രമപരിഹാരത്തിന്നു യോഗ്യ

മായ ഗുഹാമന്ദിരമുണ്ട്; അതിന്നകത്ത് അമര ന്മാരാൽ വന്ദിക്കപ്പെടുകയും സവ്വജനങ്ങൾക്കും വിസ്മയത്തെ ജനിപ്പിക്കയും ചെയ്യുന്ന മാഹാത്മ്യ മേറിയ 'പുണ്യശരവണം', 'ഭവകാരണി', 'ഇ ഷ്ടസിദ്ധി' എന്ന പ്രസിദ്ധിയോടെ അടുത്തടുത്തു തൊട്ടുതൊട്ടു കിടക്കുന്ന പുരാതനങ്ങളായ മൂന്നു പൊയ്കകളുണ്ട്; ഇവയിൽ പുണ്യശരവണപ്പൊ യ്കയിൽ സ്നാനംചെയ്യുന്നവക്ക് ഐന്ദ്രവ്യാകര ണത്തിൽ വ്യുല്പത്തിയുണ്ടാകും; ഭവകാരണിയിൽ സ്നാനംചെയ്യുന്നവക്ക് പൂവ്വജന്മജ്ഞാനമുണ്ടാ കും; ഇഷ്ടസിദ്ധിയിൽ സ്നാനംചെയ്യുന്നവക്ക് സ വ്വാഭീഷ്ടങ്ങളും സാധിക്കും; അത്യുന്നതമായ ആ മലയുടെ മുകളിൽ സാന്നിദ്ധ്യംചെയ്തരുന്ന ത്രി വിക്രമമൂത്തിയുടെ ചേവടികളെ വണങ്ങി ദ്ധ്യാ നിച്ചു കീത്തനംചെയ്തു ഗിരിയെ മൂന്നു വലംവെ ക്കുന്നതായാൽ പാതളഗംഗയ്ക്കുപരിഭാഗമായി നില്ക്കുന്ന ഭൂപൃഷ്ടത്തെ പിളക്കുകയാണെന്നു തോ ന്നും വിധം പ്രവാഹവേഗത്താൽ ഇടിഞ്ഞു താ ഴ്ന്ന് അഗാധമായ 'ചിലമ്പാറി'ൻെറ (നൂപുര ഗംഗാ) തീരത്തിൽ പുഷ്പങ്ങൾ നിറഞ്ഞു വിലസു ന്ന കണ്ണികാരതരുമൂലത്തിൽ സുവണ്ണലതയ്ക്കും മി ന്നൽ പിണരിന്നും സമാനമായ തനുവോടും മുകി ലിന്നു കിടയായ മുടിയോടും വളഞ്ഞ തോൾവള്ള

യണിഞ്ഞ ഭുജവല്ലിയോടും കൂടിയ ഒരു തരുണീമണിയെ കാണാം. അവൾ അവിടെ ചെല്ലുന്നവരോട് "ഐഹികസുഖസാധനമേത്? പാരത്രികസുഖസാധനമേത്? ശാശ്വതവും ഏകവും അഭംഗുരവും നിത്യാനന്ദരൂപവുമായ സുഖസാധനമേത്? അതുകൾ ഇന്നിന്നവയെന്നു നിങ്ങൾ തന്നെ പറയുവിൻ; (ഉത്തരം—ഐഹികസുഖം കീർത്തി, പാരത്രികസുഖം പുണ്യം, ശാശ്വതമായ സുഖം മോക്ഷം) ഞാൻ ഈ താഴ്‌വരയിൽ വാസം ചെയ്യുന്നതിനാൽ 'വരോത്തമ' എന്നു വിളിക്കപ്പെടുന്നു; എൻെറ ചോദ്യത്തിന്ന് ആരെങ്കിലും സമാധാനം നൽകുന്നതായാൽ ഞാൻ അവരുടെ കൈങ്കര്യം കൈക്കൊള്ളുന്നതാണ്; നിങ്ങൾ അതിന്നുത്തരം പറയുന്നതായാൽ ഇപ്പോൾത്തന്നെ ഈ ബിലദ്വാരത്തിൻെറ വാതിൽ തുറന്നു തരുന്നുണ്ട്" എന്നു പറയും. ഉത്തരം പറഞ്ഞാൽ കതകു തുറന്നു വഴിയിന്നതെന്നു കാണിക്കും; ആ ദീർഘമായ മാർഗ്ഗത്തിൽ ഇടയ്ക്കിടെ പല കവാടങ്ങളുമുണ്ട്; അവയെല്ലാം കടന്നു ചെന്നാൽ ഇരട്ടവാതിലുള്ള ഒരു ദ്വാരം കാണും; അതിന്നു മേലേ കയറിക്കടന്നു ചെന്നാൽ ചിത്രത്തിലെഴുതിയ രൂപംപോലെയുള്ള ഒരു സുന്ദരി പ്രത്യക്ഷമായി, "അനന്തമായ ആനന്ദമേത്?

ഇതിന്നു നിങ്ങൾ ഉത്തരം പറയുന്നതായാൽ ഈ മൂന്നു തീൎത്ഥങ്ങളിൽനിന്നും നിങ്ങൾ ഇച്ഛിക്കുന്ന കാൎയ്യം ലഭിക്കും" എന്നു പറയും. ചോദ്യത്തിന്ന് അറിവില്ലായ്കയാൽ നിങ്ങൾ ഉത്തരം പറഞ്ഞില്ലെന്നിരിക്കിലും നിങ്ങളെ കഷ്ടപ്പെടുത്തുകയില്ല; നിങ്ങൾക്കു പോകേണ്ടതായ വഴിക്കുതന്നെ അയക്കും; ഉത്തരം പറയുന്നവരുണ്ടെങ്കിൽ അവരെ മുൻപുപറഞ്ഞ പൊയ്കകളിൽ കൂട്ടിക്കൊണ്ടു ചെന്ന് അവയുടെ മാഹാത്മ്യം പറഞ്ഞറിയിക്കും. ഓതുവാനും ഉണരുവാനും അശക്യമായി വേദോക്തങ്ങളും അഞ്ചും ആറും അക്ഷരങ്ങളോടുകൂടിയവയുമായ പഞ്ചാക്ഷരം, ഷഡക്ഷരം, എന്നീ മന്ത്രങ്ങളെ ഏകഭാവനയോടെ ധ്യാനിക്കയും ജപിക്കയും ചെയ്ത് ആ മൂന്നു പൊയ്കകളിൽ താനുദ്ദേശിക്കുന്ന ഒന്നിൽ സ്നാനംചെയ്താൽ അതിന്റെ ഫലം തപോബലംകൊണ്ടും സാധിക്കത്തക്കതല്ല. ഈ സ്നാനഫലത്തെ ഇച്ഛിക്കുന്നില്ലാത്തപക്ഷം അതിനെ വിട്ട് ആ പൎവ്വതമൂൎദ്ധാവിൽ കുടികൊള്ളുന്ന ദേവന്റെ മഹനീയങ്ങളായപാദകമലങ്ങളെ ധ്യാനിപ്പിൻ! അങ്ങനെ ചെയ്താൽ തൽക്ഷണം ഗരുഡധ്വജനായ അദ്ദേഹം പ്രത്യക്ഷനായി ജനനമരണരൂപമായ ദുഃഖത്തിൽനിന്നു നിങ്ങളെ ഉദ്ധാരണംചെയ്യും; പിന്നെ പരമപദം പ്രാപിക്കാമെന്നുള്ള സന്തോഷത്തോടുകൂടി

സർവ്വധാമമധുരയായ മധുരാനഗരിയെ പ്രാപിക്കു വിൻ; പ്രത്യക്ഷത്തിൽ കാണ്മാൻ കഴിയുന്ന ആ ബിലത്തിൻെറ മഹിമ ഇപ്രകാരമാണ്.

മററുള്ള രണ്ടു മാർഗ്ഗങ്ങളിലൂടെ പോവാനിച്ഛിക്കുകയാണെങ്കിൽ അവയിൽ നടുവേയുള്ളതാണ് ഉത്തമം. ആ വഴിക്കു നല്ല തോട്ടങ്ങളോടുകൂടിയ ഗ്രാമങ്ങളും ഇടയ്ക്കിടെയുള്ള കാടുകളും കടന്നാൽ ഒരു ദുർഘടമാർഗ്ഗത്തിലെത്തും; അവിടെ ഉപദ്രവിയായ ഒരു ദേവത പ്രത്യക്ഷമായി ഭയപ്പാടുണ്ടാകാത്ത വിധത്തിൽ വഴിയാത്രക്കാരെ തടഞ്ഞുനിൎത്തും; അതിനെ അകററിപ്പോകുന്നതായാൽ ആ പെരുവഴിയേ പോകുന്നവരേയെല്ലാം നോക്കിക്കൊണ്ടുതന്നെ അവിടെ കിടക്കുകയും ചെയ്യും. നിങ്ങൾക്കു പോകേണ്ടുംവഴിയെസ്സംബന്ധിച്ച വിവരങ്ങൾ ഇങ്ങനെയെല്ലാമാണ്; അതിനാൽ നിങ്ങൾ പൊയ്ക്കൊൾവിൻ; ഞാനും ഉദ്ദേശിച്ചപ്രകാരം വേങ്കടേശനെ വന്ദിപ്പാൻ പോകുന്നു."

ഇങ്ങനെ ബ്രാഹ്മണോത്തമനിൽനിന്നു മാർഗ്ഗവിവേചനം കേട്ടു കവുന്തിയടികൾ അൎത്ഥഗൎഭിതമാംവണ്ണം പറഞ്ഞു.

അടികൾ — ധൎമ്മനിഷ്ഠനായ മഹീസുര! അമരന്മാരുടെ ശാസിതാവായ ഇന്ദ്രനാൽ രചിക്കപ്പെട്ട വ്യാകരണം ഞങ്ങടെ ബുദ്ധദേവനരുളിച്ചെയ്ത പര

മാഗമങ്ങളിൽ കാണുന്നില്ലയോ? അതുള്ളതിനാൽ നിങ്ങളുടെ പുണ്യശ്രവണത്തെ പ്രാപിക്കേണമെന്നില്ല; പിന്നെ ജന്മാന്തരകൃതങ്ങളെല്ലാം ഈ ജന്മത്തിൽ അറിയുന്നില്ലയോ? അതിനാൽ നിങ്ങളുടെ ഭവകാരണിയെയും ആശ്രയിക്കേണമെന്നില്ല; അഹിംസയും സത്യവും അതിലംഘിക്കാതെ കഴിയുന്നവക്ക് കൈവന്നു കൂടാത്ത കാൎയ്യങ്ങളൊന്നുമില്ല; അതിനാൽ നിങ്ങൾ ഉദ്ദേശിക്കുന്നപ്രകാരത്തിൽ ഇഷ്ടസിദ്ധി ഭവിക്കേണമെന്നില്ല; ഇങ്ങനെയുള്ള ഫലസിദ്ധിക്കായി ബിലം പ്രവേശിക്കുകയെന്നുള്ളത് ഞങ്ങൾക്കു വേണ്ടുന്നതല്ല; നിങ്ങൾ ഇച്ഛിച്ചുവന്ന ദേവനെ കൈവണങ്ങുവാൻ നിങ്ങൾ പൊയ്ക്കൊൾക. ഞങ്ങടെ അഭീഷ്ടത്തെ അടിസ്ഥാനമാക്കി, ഞങ്ങളും പോയ്ക്കൊള്ളാം.

ഇങ്ങനെ ആ ബ്രാഹ്മണനോടു സന്ദൎഭോചിതമായി പറഞ്ഞതിന്നുശേഷം അടികൾ ധൎമ്മനിഷ്ഠനായ കോവലനോടും പത്നിയോടുംകൂടി അന്നേ ദിവസം തക്കതായ ഒരിടത്തു വിശ്രമിച്ചു.

പിറെറന്നാൾ അവിടെനിന്നു പുറപ്പെട്ടു യാത്ര ചെയ്യുമ്പോൾ കവുന്തിയടികളും കണ്ണകിയും അദ്ധ്വശ്രമത്താൽ വഴിക്കരികെ ഒരിടത്തിരുന്നു; കോവലൻ മുൻപറഞ്ഞപ്രകാരം മൂന്നായി പിരിയുന്ന മാൎഗ്ഗങ്ങളിൽ നടുവിലത്തെ വഴിയിൽനിന്നു പു

റപ്പെട്ടു് അതിന്നരികെ പോകുന്ന വഴിയിൽക്കൂടെ ഒരു സരസ്സിൻെറ തീരത്തിൽചെന്നു പിപാസയോടെ പടവിൽ ഇറങ്ങി നിന്നു. അപ്പോൾ ബ്രാഹ്മണൻ പറഞ്ഞ വനദേവത കോവലൻെറ പേരിൽ തനിക്കുണ്ടായ രാഗഭാരത്താൽ അവൻെറ അരികിൽ ചെന്നുചേരുവാനുള്ള മോഹത്താൽ മാധവിയുടെ മേൽ ഇവന്നുള്ള അനുരാഗം നിമിത്തം തൻെറ പേരിൽ പ്രീതിയുണ്ടാകുമെന്നു കരുതി അവളുടെ സഖിയായ വസന്തമാലയുടെ വടിവുകയ്ക്കൊണ്ടു കോവലൻെറ മുമ്പിൽ പ്രകാശിച്ചു, കാററിനാൽ ഒരു പൂങ്കൊടിയെന്നപോലെ (?) പൊടുന്നനവെ അവൻെറ അടിയിണയിൽ വീണു വണങ്ങി കള്ളക്കണ്ണീർ പൊഴിച്ചു മാധവിയുടെ പക്ഷം പിടിച്ചു പറഞ്ഞു തുടങ്ങി.

വനദേവത—"നറുമലർ മാലയിലുള്ള കേതകീപത്രത്തിൽ ഞാനെഴുതിയ സന്ദേശത്തിൽ ഒരു തെററും സംഭവിച്ചിട്ടില്ല; നീ പറഞ്ഞ വാക്കിൽ വല്ല തെററും സംഭവിച്ചിരിക്കാം; അതിനാലല്ലേ കോവലൻ എന്നെ കൊടുതായ ദുഃഖത്തിന്നു പാത്രമാക്കിയതു്" എന്നു പറഞ്ഞു മാധവി ശോകപരവശയായ് വീണു വിലപിച്ചു; "മുനികളും പണ്ഡിതന്മാരും പഠിപ്പില്ലാതെ തന്നെ നന്മതിന്മകളെ അറിയുന്നവരും സന്താപകാരിണിയായ

പിശാചികയാണിതെന്നു കല്പിച്ച മുഖദശനംചെ യ്യാതെ അകന്നു പോകുന്ന വേശ്യാജനത്തിൻെറ വൃ ത്തി നികൃഷ്ടമാണ്” എന്നു തന്നെ നിന്ദിച്ച നയന ങ്ങളിൽനിന്നു മൌക്തികാസാരനിഭങ്ങളായ ബാഷ്പ ധാരകഠം പൊഴിച്ച്, ആമോദംപൂണ്ടു മുലത്തട ത്തിലണിഞ്ഞിരിക്കുന്നതും വെണ്ണിലാവുപൊഴിച്ചു വിലസുന്നതുമായ മുക്താസരത്തെ അറുത്തെറിഞ്ഞ് അവിരക്തയായ എന്നെയും വിരക്തയാക്കിത്തീ ത്തു; അതിനാൽ നിങ്ങഠം മധുരാപുരിയിലേക്കായി പോന്നതിനെ മാഗ്ഗമദ്ധ്യത്തിൽവെച്ചു കണ്ടവരിൽ നിന്നറിവായതുമൂലം വ്യാപാരികളോടു ചേന്നുവന്ന് ഇവിടെ ഏകാകിനിയായുഴലേണ്ടിവന്നു; ഇതിന്നു സമുചിതനായ ഭവാനരുളിച്ചെയ്യുന്ന ആശ്വാസവ ചനമെന്ത്?” എന്നു ചോദിച്ചു. ഇങ്ങനെ യക്ഷി യുടെ നാട്യം കണ്ട കോവലൻ, “മതിമോഹമുളവാ ക്കുന്ന ഒരു ദേവത ഈ വങ്കാട്ടിലുണ്ട്” എന്ന് ആ ബ്രാഹ്മണൻ പറഞ്ഞിരുന്നതിനെ ഓത്തു മായാകാ യ്യങ്ങളിൽ ദേവയോനികളിപ്പെട്ടവളാണിവളെ ന്നു ദേവമാനുഷഭേദത്തെ ഗ്രഹിപ്പാൻ തക്കവണ്ണം തനിക്കുള്ള മന്ത്രസിദ്ധികൊണ്ടറിഞ്ഞു പിന്നെ ‘അ ന്തരി’ മന്ത്രം ജപിച്ചതിനാൽ അവഠം നടുങ്ങി, “ഞാൻ ഈ വനത്തിൽ സഞ്ചാരം ചെയ്യുന്ന യ ക്ഷിയാണ്; നിന്നിൽ കാമമുദിച്ചതിനാൽ അരികി

ലണഞ്ഞു മോഹനോപായം പ്രയോഗിച്ചതാണ്; ഞാൻ ചെയ്ത ഈ അപരാധം നിന്റെ കുഡുംബിനിയോടും കവുന്തിയടികളോടും പറയാതിരിക്കണം" എന്നു പറഞ്ഞു മറഞ്ഞു പോയി.

അതിന്നുശേഷം കോവലൻ ആ പൊയ്കയിൽ നിന്നു ശീതലമായ ജലം താമരയിലയിൽ കോരി എടുത്തുകൊണ്ടുചെന്നു പിപാസാർദ്ദിതയായ പത്നിക്കു കൊടുത്തു ദാഹം ശമിപ്പിച്ചു താനും ആശ്വസിച്ചു. ആദിത്യകിരണങ്ങൾ അന്തരിക്ഷത്തിൽ അത്യുഗ്രമായി ജ്വലിച്ചു തുടങ്ങിയതിനാൽ മരുഭൂമിയുടെ നിലയിലിരിക്കുന്ന ഈ വനമാർഗ്ഗത്തിൽ ഇനി വഴിയാത്ര സാദ്ധ്യമല്ലെന്നു നിശ്ചയിച്ച് അവർ മൂന്നുപേരും വഴിയറിയാത്തതും അപായകരവുമായ ആ വനത്തിൽ വാടാക്കുറുഞ്ഞി, വെൺകടമ്പ്, കണ്ണികാരം എന്നുള്ള വിടപികൾ ഇടതിങ്ങി നില്ക്കുന്ന ചോലയാൽ ചൂഴപ്പെട്ട ഒരു പതിയിൽ, പെരുവഴി പോകുന്നവരുടെ കൈമുതലാകുന്ന വളത്തെയല്ലാതെ വഷമാകുന്ന വളത്തെ ഇച്ഛിക്കാതെ ചാപോപജീവനംതന്നെ കൃഷിയാക്കി നടന്നു വരുന്ന മറവർ, സംഘബലത്തോടെ ചാപപാണികളായി രണമുഖത്തു ചെല്ലുമ്പോൾ അവർക്കു വിജയമുണ്ടാക്കിക്കൊടുത്തതിന്നു പ്രതിഫലമായി അവർ നൽകുന്ന വീരനരബലി ലഭിപ്പാൻ വഴിനോക്കിയിരിക്കുന്ന

നെററിക്കണ്ണുള്ള കുമാരിയും ദേവന്മാരാൽ സേവിക്കപ്പെടുന്ന ദേവിയും അനഘമായ അമരലോകത്തിൽ അധിവാസംചെയ്യുന്നവളുമായ കാളിയുടെ കോഷ്ഠത്തെ പ്രാപിച്ചു.

## പന്ത്രണ്ടാം ഗാഥ.

### വേട്ടുവരാട്ടം.

കവുന്തിയടികൾ കോവലനോടും കണ്ണകിയോടും കാളീകോഷ്ഠത്തിൽ ചെന്നശേഷം കഠോരമായ സൂൎയ്യകിരണം സഹിയാഞ്ഞതിനാൽ കണ്ണകിയുടെ അംഗങ്ങൾക്കു വേദനപിടിച്ചു കാലടികളിൽ പോളം പുറപ്പെട്ടു വളരെ കുഴഞ്ഞിരുന്നതിനാൽ ഇനിയും യാത്രചെയ്യത്തക്ക വിശ്രമം ലഭിക്കേണ്ടതിന്നായി ആ കോഷ്ഠത്തിൽ പലരും കണ്ടറിഞ്ഞിട്ടില്ലാത്ത ഒരിടത്തു ചെന്നിരുന്നു. അതിന്നുശേഷം മറവരുടെ വംശത്തിൽ പിറന്നവളായ 'ശാലിനി'യെന്ന തരുണി അമ്പും വില്ലും കയ്യിലെടുത്തു പഴയ പ്രാൎത്ഥന നടത്തുവാനായി ഗൎജ്ജിച്ചുംകൊണ്ടു തൻെറ ഗ്രാമത്തിന്നു നടുവെയുള്ള മന്നിൽ കാളിയുടെ കോമരമായി വെളിച്ചപ്പെട്ടു തലമുടി ചിക്കി ശക്തിയോടെ നിവൎത്തിയ കൈകളെക്കൊണ്ടു് ഒററ

ഷ്ടം വെവ്വേറെയും ഓരോന്നഭിനയിച്ച താളത്തി
നൊത്തവണ്ണം ചോടുവെച്ചും വനവാസികൾ വി
സ്മയിക്കത്തക്കവണ്ണം നടനംചെയ്തുംകൊണ്ടു് മററു
ള്ളവരോടിങ്ങനെ കല്പിച്ചു. "നിങ്ങൾ മുമ്പു നേൎന്നി
ട്ടുള്ള വഴിപാടുകൾ നടത്താതിരുന്നതിനാൽ വലി
യ വില്ലാളികളായ വേടരുടെ (മറവർ) മന്നുകൾ
ഇന്നു പാഴായ്പോയിരിക്കുന്നു; ശത്രുക്കളുടെ ഗ്രാമങ്ങ
ളിൽ അനേകം മന്നു (കോഷ്ഠം)കൾ നിരന്നിരിക്കു
ന്നു; അങ്ങനെ ഇവൾക്കു (കാളിക്കു)ള്ള വഴിപാടുന
ടത്തായ്കയാൽ ഈ വേടച്ചേരിയിലുള്ളവൎക്കു മാമൂൽ
പ്രകാരം തട്ടിപ്പറി, കൊള്ള മുതലായവയിൽ നി
ന്നുള്ള വരവുകൾ കുറഞ്ഞു മറക്കുടികളെല്ലാം അറക്കു
ടികൾ (ധൎമ്മശീലന്മാർ)പോലെ ക്രൌൎയ്യം കുറഞ്ഞും
ശൌൎയ്യം ക്ഷയിച്ചും വശായിരിക്കുന്നു; കാലത്തീയാ
ളും കണ്ണിയലുന്ന കാളി നൽകിയ ജയത്തിന്നു് ഇ
വൾക്കു നടത്തുവാൻ നേൎന്നിട്ടുള്ള നരബലികൊണ്ടു
തിന്നുശേഷമല്ലാതെ നിങ്ങളുടെ കണകൾക്കു ജയം
നൽകുന്നവളല്ല. കളവുചെയ്തു ജീവിതം കഴിക്കുന്ന
നിങ്ങൾക്കു് അയൽവാസികളെപ്പോലെ മദ്യപാനം
ചെയ്തു മദിച്ചുകഴിയേണമെങ്കിൽ കാളിക്കു നേൎന്നിട്ടു
ള്ള നേൎച്ച നടത്തുകതന്നെ വേണം; തങ്ങൾ ഉദ്ദേശി
ച്ചിട്ടുള്ള വൈരികളുടെ തലകളെ തങ്ങൾതന്നെ അ
റുത്തെണ്ണുന്നതല്ലാതെ വിരോധിവൎഗ്ഗക്കാൎക്കെണ്ണിനോ

ക്കവാനിടകൊടുക്കാത്ത വേടരുടെ പഴക്കുടിയിലുള്ള കുമാരിയെക്കൊണ്ട് ഈ ബലി നടത്തുവിൻ'' ഇങ്ങനെ കാളിയുടെ കല്പനകേട്ട വേടന്മാരൊത്തൊരുമിച്ച് ആ കുമാരിയുടെ വിരിച്ചിട്ടിരുന്ന മുടിയെ നെറുകയിൽ നീട്ടിക്കെട്ടി അതിൽ വർണ്ണംകുറഞ്ഞു വെളുത്ത പാമ്പിനെപ്പോലെ കാണത്തക്കവണ്ണം പൊൻനൂൽ ചുററിക്കെട്ടി, വേലിപൊളിച്ച തോട്ടത്തിൽ കടന്ന വിളനശിപ്പിച്ച കാട്ടുപന്നിയുടെ തേററ പറിച്ചെടുത്തു മുടിയിലണിയിച്ചു, കൊടുമ്പുലിയുടെ വായ്പിളന്ന് പറിച്ചെടുത്ത വെണ്മയേറുന്ന പല്ലുകൾ കോർത്തുണ്ടാക്കിയ താലികെട്ടിച്ച്, വരികളോടും പുള്ളികളോടുംകൂടിയ അതിൻെറ മയക്കിയ (മാർദ്ദവംവരുത്തിയ) തോലുടുപ്പിച്ച്, ഒരു വലിയ വില്ലിനെ ഞാണേററി അമ്പോടുകൂടി അവളുടെ കയ്യിൽ പിടിപ്പിച്ച്, പിരിവുള്ള കലകളോടുകൂടിയ ഒരു മാനിൻെറ മുതുകിലിരുത്തി; മരപ്പാവ, കിളി, മയിൽ, കാട്ടുകോഴി, പന്ത്, കഴഞ്ചിക്കുരു ഇവയെല്ലാം കാളിയുടെ സന്നിധിയിൽ സമർപ്പിച്ച പുകഴ്ത്തി, കുങ്കുമച്ചാറും സുഗന്ധപ്പൊടിയും നറുഞ്ചാന്തും അവരമുതലായ പുഴുങ്ങിയ സാധനങ്ങളും എള്ളുണ്ടയും നിണച്ചോറും പുഷ്പവും ധൂപവും നെൽവിത്തും കയ്യിലേന്തിയ വേടത്തരുണികൾ പിന്തുടന്നു, പെരുമ്പറയും ചിന്നവും കൊമ്പും കുഴലും കുടമണിയുംകൊണ്ടുള്ള

വാദ്യം മുഴക്കിക്കൊണ്ടു കാളിയുടെ സന്നിധിയിൽ നിറുത്തി; എല്ലാവരും ആദ്യം നേച്ച് നടത്തുവാനുള്ള വിശാലമായ ബലിപീഠത്തിന്റെ മുന്നിൽ ചെന്നു വന്ദിച്ചു; പിന്നെ ഹരിണാരൂഢയായ തരുണിയേയും തൊഴുതു.

അതിന്നുശേഷം ശാലിനിയും ബലിപീഠത്തെ വന്ദിക്കുകയും ഉടനെ അവളിൽ ആ ദേവിയുടെ ശക്തിമത്തായ ആവേശമുണ്ടാവുകയും ആ ദിവ്യചൈതന്യത്താൽ, അടിയിണകൾക്കു ഭൂസഞ്ചാരംനിമിത്തമുണ്ടായ ദുരവസ്ഥ നീങ്ങുവാനായി കണവനോടുംകൂടി അവിടെ വന്നിരിക്കുന്ന കണ്ണകിയെ അവൾ കണ്ടറിഞ്ഞു് ഇങ്ങനെ പുകഴ്ത്തുകയുംചെയ്തു. "ഇവിടെ ഇരിക്കുന്ന ഇവൾ കൊങ്ങനാട്ടിനേയും പശ്ചിമദേശത്തിനേയും വാഴുന്ന രാജ്ഞിയും തമിഴദേശത്തെ വാഴുന്ന ദേവിയുമാണ്. ഇവൾ പൂർവ്വപുണ്യസഞ്ചയത്തിന്റെ അങ്കുരമാണെന്നനുമാനിക്കാം; ഈ ലോകത്തിൽ ഇവൾ മുഴുത്ത മാണിക്കംപോലെ മഹിമയുള്ള ഒരു നാരീരൂപം ധരിച്ചവളാണ്." ഇപ്രകാരം ശാലിനി തന്നെ പുകഴ്ത്തിപ്പറഞ്ഞതു തനിക്കു രസിക്കാഞ്ഞതിനാൽ "ജ്ഞാനവൃദ്ധയായ ഇവൾ ആവേശത്താൽ പറഞ്ഞതാണ്" എന്ന കരുതലോടുകൂടി കണ്ണകി നാണിച്ചു തലതാഴ്ത്തി തന്റെ പതിയുടെ പിന്നിലേക്കു മാറി അവളുടെ അറിവില്ലായ്മ

യോൎത്തു' പുഞ്ചിരിപൂണ്ടു നിന്നു. മുടിയിൽ വെണ്മതിക്കീറും, നിടിലത്തിൽ പൊട്ടിപ്പുറപ്പെട്ട നിന്നിമേഷമായ നേത്രവും, ചെമ്പവിഴത്തിനൊത്ത വായും, ചന്ദ്രികാധവളസ്മിതവും, നീലാഭമായ കണ്ഠവുമുടയവളും ഭീമനായ വാസുകിയെ ഞാണാക്കി മഹാമേരുവിനെ വില്ലാക്കി വളച്ചവളും വിഷോൽഗമനദ്വാരങ്ങളായ ദന്തങ്ങളെ വഹിക്കുന്ന സൎപ്പത്തെ മുലക്കച്ചയാക്കിദ്ധരിച്ച്, വളയണിഞ്ഞ കരത്തിൽ ശൂലമേന്തി, സിംഹത്തോലുടുത്തും ആനത്തോൽ പുതച്ചുമിരിക്കുന്നവളും, ഇടതുകാലിൽ ചിലമ്പും വലതുകാലിൽ വീരതണ്ടയും ധ്വനിക്കുംവണ്ണം വാൾപോരിൽ വിജയമാൎന്ന നായികയും, ഉടലും തലയും വേറായ വടിവുകൊണ്ടു ബാഹുബലശാലിയായ മഹിഷാസുരന്റെ ശിരസ്സറുത്ത് അതിന്മേൽ കരേറിനിന്ന വീരവനിതയും, ദേവമുനിവന്ദ്യയായി അമരി, കുമാരി, ഗൌരി, സമരശാലിനി, ശൂലിനി, നീലി എന്നീ നാമധേയങ്ങൾ കയ്ക്കൊണ്ട വിഷ്ണുസോദരിയും, പരശുഹസ്തയായ് ശ്രീമതിയായ് മൃഗവാഹനയായ് കുണ്ഡലാദ്യലങ്കാരമണ്ഡിതയായ പാവയോടു സാദൃശ്യമുള്ളവളും, ബ്രഹ്മവിഷ്ണുമൂൎത്തികളാൽ സേവ്യമാനയായി കൌമാരഭാവം കൈക്കൊണ്ടവളുമായ ആ കുമാരീദേവിയും ഈ ശാലിനികൊണ്ട കോലത്തെ ഏററവും അഭിനന്ദിച്ചു.

ഭർഗ്ഗൻതന്നുടെ വാമമമന്നൊരു
ദുർഗ്ഗാഭഗവതി ബലികൊള്ളുകയിൽ
ചന്ദനവും നാരകവും മാവും
പുന്നയുമഴകിൽ പൂത്തുചമഞ്ഞു.
എന്നും ചന്ദ്രക്കല ജടമുടിയിൽ
തങ്ങും കാളീസന്നിധിതന്നിൽ
വേങ്ങയുമുങ്ങുമിലഞ്ഞിത്തരുവും
തിങ്ങിപ്പൂത്തുസുഗന്ധംവീശി.
അർണ്ണോജാസനസോദരികാളിക
തന്നിൽഭക്ത്യാ കുരവകവും സുര-
പുന്നയുമഴകിൽ പൂത്തു ഷൾപദ-
വൃന്ദംവീണാരവമുളവാക്കി.

കുമാരീദേവി പറഞ്ഞു:—

ദുർഗ്ഗാദേവിയുടെ അലങ്കാരമെല്ലാമണിഞ്ഞ ഈ ശാലിനി പൂർവ്വത്തിൽ എന്തു തപസ്സാണോ ചെയ്തു്? ഇവൾ പിറന്ന കുലത്തിലുള്ള ചാപോപജീവികളായ മറവരുടെ കുലംതന്നെ കുലം. ഹെ ദേവി! ഭവതി ആനത്തോൽ പുതച്ച് പുലിത്തോലുടുത്തു കാട്ടുപോത്തിൻെറ കരുന്തലമേൽ കരേറി വാനോർ വണങ്ങിനില്ലേ, വേദാന്തവേദ്യയും ഭക്താഭീഷ്ടപ്രദയും നിശ്ചലയുമായ്നിന്നു; ഹരിഹരവിരിഞ്ചന്മാരായ ത്രിമൂർത്തികളുടെ ഹൃദയകമലത്തിൽ അനവരതം ഉജ്വലിക്കുന്ന ദീപമായ ഭവതി വലയാഞ്ചിതമായ കരത്തിൽ, കരവാളുമായി ചെന്നു മഹാസത്വനായ മഹിഷാസുരനെ വെന്നു കൃഷ്ണസാരാധിരൂഢയായ്നി

ന്നു; ഗംഗാധരനായ ഗിരീശൻെറ വാമാൎദ്ധമാസ്ഥിള ങ്ങുന്ന മാഹേശ്വരിയുടെ രൂപം ധരിച്ചു നാന്മറകളാലും സ്തുതിക്കപ്പെടുവാനരുതാത്ത മഹിമാതിശയത്തെ വഹിച്ചു; ശംഖചക്രധാരിണിയും രക്താക്ഷിയുമായി സിംഹവാഹനാരൂഢയായ്പ്രകാശിച്ചു; ഇതെന്തൊരു മായമാണ്. കൊന്നപ്പൂവും തുളസീദളവും കലൎത്തിക്കെട്ടിയ മാലയെ ഉത്തരീയമായണിഞ്ഞു് അതു വാടത്തക്കവണ്ണം ദേവാസുരയുദ്ധത്തിലാടിയ നൃത്തം ഇവിടെയും ഉണ്ടാകും; ചെമ്പോലത്തരിച്ചിലമ്പും തരിവളയും മണിമേഖലയും ധ്വനിക്കത്തക്കവണ്ണം വഞ്ചകന്മാരും വാൾപോർചേവകന്മാരുമായ അസുരന്മാരെ സംഹരിപ്പാനായി അവിടെ പൊയ്ക്കാലിൽ നിന്നാടിയ നൃത്തം ഇവിടെയും ഉണ്ടാകും; അപ്പോൾ ആ നൃത്തം കായാമ്പൂമലരൊളിതിരളും തിരുമേനിയിൽ നാകവാസികളെക്കൊണ്ടു പുഷ്പവൃഷ്ടി ചെയ്യിക്കാതിരിക്കയില്ല; മാററലക്കു മനശ്ചാഞ്ചല്യമുളവാക്കത്തക്ക ബലസമ്പത്തിയുള്ള ഒരു പുരിയിൽചെന്നു് അപ്രതിഭടനായ വീരൻ അടക്കുളത്തിലിറങ്ങേണ്ടിവരുന്നതായാൽ അവന്നു വിജയശ്രീവരണമാലയെ അൎപ്പണംചെയ്യുന്നതിന്നു ഒളിതിരളും വാളുടയ കാളിയും വേണം; അങ്ങനെ അവൾ വിജിഗീഷുവിനോടൊരുമിച്ചു ചെല്ലുന്ന ശത്രുപുരിക്കു സമീപമുള്ള വനത്തിൽനിന്നു 'കാരി' എന്ന

പക്ഷി തന്റെ കഠോരമായ കണ്ഠധ്വനിയാൽ അവൎക്ക് നേരിടാവുന്ന വിപത്തിനെ മുൻകൂറായി അറിവിക്കും; മറ്റും വില്ക്കുന്നവർ മുൻകൊണ്ട കടം കൊടുക്കായ്കയാൽ പിന്നെ മറ്റും കൊടുക്കാതെ മടക്കി അയച്ചതായ അവജ്ഞ സഹിക്കാത്ത ഒരു മറവൻ ആ നിന്നനിലയിൽതന്നെ അവളോട് വൈരമുടിച്ച് വില്ലെടുത്തുവെന്നിരിക്കിലും തല്ക്കാലം പ്രതിക്രിയയ്ക്കൊരുങ്ങി കാലതാമസംവരുത്താതെ, ശത്രുക്കൾ അണിനിരന്നേക്കുമെന്നു കരുതി ഉടൻ അവിടംവിട്ടുപോകുന്നുവെങ്കിൽ തന്റെ സിംഹധ്വജവുമുയൎത്തിക്കൊണ്ടു ദുൎഗ്ഗാദേവിയും അവന്റെ മുമ്പെ പോകുമല്ലൊ.

ശ്രീമതിയായ കിരാതകുമാരി! നിന്റെ പിതാമഹാദ്യന്മാരായ വംശകൎത്താക്കന്മാർ മുൻകാലത്തിൽ കവൎന്നുകൊണ്ടുവന്നിട്ടുള്ള ധനരാശികൾ വേൽകടയുന്ന കൊല്ലൻ, തുടികൊട്ടുന്ന പറയൻ, കവനത്തിലും സ്തോത്രത്തിലും ഗാനത്തിലും നിപുണന്മാരായ വൈണികന്മാർ എന്നിവരുടെ മുററങ്ങളിൽ നിറഞ്ഞുകിടക്കുന്നതു കണ്ടുകൊൾക. മുക്താമുദുമന്ദഹാസിനി! നിന്റെ പൂൎവ്വന്മാർ പരാജയം പററിയ വൈരികൾ അലറി മുറയിടത്തക്കവണ്ണം അപഹരിച്ചുകൊണ്ടുവന്നിട്ടുള്ള ദ്രവ്യസഞ്ചയം മദ്യവിക്രയംചെയ്യുന്നവളുടേയും, ചാരപുരുഷന്റെയും,

പക്ഷിശാസ്ത്രക്കാരൻെറയും മുററങ്ങളിൽ നിറഞ്ഞുകിടക്കുന്നു. നീലായതനയനെ! നിൻെറ പൂർവ്വന്മാർ മുൻകാലത്ത് അയൽദേശക്കാർ മുറവിളികൂട്ടുംവണ്ണം അപഹരിച്ചുകൊണ്ടുവന്നിട്ടുള്ള പശുക്കൂട്ടം കടുത്ത വാക്കും നരച്ചുനീണ്ട താടിയുംപൂണ്ടു വാഴുന്ന കിരാതന്മാരുടെയും വാക്കുകടുത്തും തലനരച്ചുമിരിക്കുന്ന മുതുക്കിരാതികളുടെയും മുററങ്ങളിൽ കാണാം.

വേടർ പറഞ്ഞു:—

തരണിയുടെ കഠോരകിരണങ്ങൾ ധരണിയിലമരുന്ന ബഹുവിധജീവികളെയും ബാധിക്കാതിരിക്കത്തക്കവണ്ണം തങ്ങൾതന്നെ വഹിച്ചുംകൊണ്ട് അവനോടുകൂടെത്തന്നെ പരിവത്തനംചെയ്യുന്ന ഋഷിഗണത്തിൻെറയും ദേവഗണത്തിൻെറയും അഴലകന്നുപോകുംവണ്ണം വരമരുളുന്ന ഭവതിയുടെ അടിമലരിണ ഞങ്ങൾ പണിയുന്നു; ഘാതകന്മാരും കരബലശാലികളുമായ കിരാതന്മാൎക്കുണ്ടാകുന്ന വിജയത്തിന്നായി നിന്തിരുവടിക്കു കടപ്പെട്ടിട്ടുള്ള ഈ ഗളരുധിരധാര കയ്ക്കൊള്ളണമെ. ഇന്ദ്രാദികളായ ദേവന്മാർ അണിമുടികളണച്ചു ചേവടികൾ വണങ്ങുന്ന വാസവനീലമണിസന്നിഭെ! നിണക്കു നമസ്കാരം; കയ്യൂക്കുകൂടുന്ന കാട്ടാളക്കൂട്ടത്തിന്നു നിൻെറ അനുഗ്രഹത്താൽ പകവീട്ടുവാൻ സാധിച്ചതിന്നുവേണ്ടി ചെയ്യുന്നതായ കുരുതിതൎപ്പണം നീ ഏററുകൊള്ളേ

ണമെ. മുൻകാലത്തിൽ ശാർദ്ദൂലവിക്രമികളായ കിരാതന്മാർ തുടിയും പറയും കൊമ്പും മുഴക്കിക്കൊണ്ടു പതിയിൽനിന്നു പുറപ്പെട്ടു മങ്ങിയ ഇരുൾ പരന്ന സന്ധ്യാസമയത്തു നിന്നെ വന്നു വലംവെച്ചു കാലിണ തൊട്ടു തൊഴുതു പ്രാൎത്ഥിച്ചുനൽകുന്ന ഗളഗളിതരുധിരമയമായ ബലി നുകൎന്നുകൊള്ളേണമെ.

## ഭദ്രകാളിപ്പാട്ട്.

ശങ്കരിമായെ നീലി ജടമുടി തന്നിൽപാമ്പും
തിങ്കളുംപൂണ്ടദേവി പെരുവഴിപോകുംപേരോ-
ടങ്കമിട്ടുപഥികരും പൊരുൾപെരുത്തുണ്ടാവാനായ്
നിങ്കഴല്ക്കേകുന്നൊരു നരബലികൊള്ളുകമ്മെ!
വിണ്ണവൎക്കമൃതുണ്ടാലുംവിജയമുണ്ടാകപോലും
ചണ്ഡമാംവിഷമുണ്ടാലുമില്ലതേ വിജയംനാഥെ!
കേട്ടപേർ നടുങ്ങുംവണ്ണം കൂട്ടമായ്തുടിമുഴക്കി
മാററലർതമ്മോടെററ ചീററമാൎന്നപ്പുരത്തെ
കൂട്ടമേ കൃപകൂടാതെ കണ്ടുടൻ കൊലചെയ്തീടും
വേട്ടവർ നിണക്കുനൽകും നരബലികൊള്ളുകമ്മെ!
മരുതുകൾക്കിടയിൽ പൂകിധരണിയിലവയെവീഴ്ത്തി
യുരുൾംപെടും ശകടത്തെയും മാതുലൻ വാസുദേവ-
നരുളിയമായം തന്നാലറുതിചെയ്തൊരുകാളി!
പെരുവഴിപോക്കർ തമ്മൊടുരുധനം പറിച്ചുപിന്നെ
പരമഴൽവിളയിച്ചീടും ശബരർ തന്നിയലുന്നൊരു
നരബലി നലമോടേല്പാൻ കരുണചെയ്യുകമ്മെ!
നാന്മറമുന്നം നാവിൽനിന്നുളവായ്വന്നൊരു
നാന്മുഖനന്ദനനായൊരഗസ്ത്യന്നുനിലയമായി

ചന്ദനമകിലെന്നേവമനവധിതരുക്കൾതിങ്ങി
പുണ്യമാമഗസ്ത്യകൂടമാളുന്നമന്നൻ പാണ്ഡ്യൻ
തന്നുടെരിപുക്കളോടു സംഗരംതുടരുന്നാകി-
ലന്നവർ തോല്ക്കുമാറു ജയമവന്നരുളുകമ്മേ!

## പതിമൂന്നാം ഗാഥ.

### പുറഞ്ചേരിപ്രവേശം.

കഴിഞ്ഞ ഗാഥയിൽ പറഞ്ഞപ്രകാരം ശാലിനി തന്റെ ആട്ടം സമാപ്തിയാക്കി വേഷമഴിച്ചതിന്നു ശേഷം താപസീരത്നമായ കവുന്തിയടികളുടെ സന്നിധാനത്തിൽ ചെന്നു കണ്ണകിയെ നിർദ്ദേശിച്ചുകൊണ്ടു് "കോമളാംഗിയായ ഇവൾ ഈ കഠോരമായ ആതപം സഹിക്കയില്ലെന്നു മാത്രമല്ല കല്ലും കരട്ടുമായി ചുട്ടുപഴുത്തുകിടക്കുന്ന ഈ വനമാർഗ്ഗത്തിൽ ഇവൾ തന്റെ അടിയിണ ഊന്നി നടക്കുകയില്ല; നേരിട്ടടുക്കുന്നവരോടെതൃക്കുന്ന കരടി, കൊട്ടംപുററിനെ കുത്തിമറിച്ചു തന്നിലുള്ള ചിതലിനെ തിന്നുകയെന്നുള്ള സഹജമായ സാഹസകൃത്യം ചെയ്കയില്ല; വരിയൻപുലി തന്റെ നേരിലണഞ്ഞവരെ ബലാല്ക്കാരം കാണിച്ചു വധിക്കയില്ല; പരോപദ്രവികളായ പാമ്പു മുതലായ മററു ദുഷ്ടസത്വങ്ങളും ഒരുത്തരേയും ഹിംസിക്കുകയില്ല; ഘോരശാസനനായ പാ

ണ്ടിപ്പെരുമാളുടെ അനിവാൎയ്യമായ ശാസനയ്ക്കടങ്ങി നടന്നുവരികയാൽ എങ്ങും ഒരു ഹിംസയും നടക്കുന്നതല്ല;" എന്നു പറഞ്ഞു. അപ്പോൾ കോവലൻ, "അങ്ങനെ പകൽകാലത്തു ദിനകരകിരണങ്ങൾ സന്താപകരങ്ങളായിരുന്നാലും സൎവ്വശരീരികൾക്കും പരമാഹ്ലാദകരമായ നിശാകരന്റെ കൌമുദീവിലാസപരിലസിതമായ പന്ഥാവിലൂടെ യാനംചെയ്യുന്നതിൽ യാതൊരു പ്രതിബന്ധവും നേരിടുവാനില്ല." എന്നഭിപ്രായപ്പെടുകയും കവുന്തിയടികൾ അതിനെ അനുമോദിക്കുയും ചെയ്തു. ക്രൂരശാസനനായ നൃപന്റെ പ്രജകൾ കാരുണ്യശാലിയായ ഒരു നരപതിയെ ലഭിപ്പാനുള്ള കാലം പ്രതീക്ഷിച്ചിരിക്കുംപോലെ ഇവർ ഉഷ്ണളമായ ആതപത്തെ അനാദരിച്ചു ശീതളമായ ചന്ദ്രികാവിലാസത്തെയും പ്രതിപാലിച്ചുകൊണ്ടിരിക്കെ ആ പാണ്ഡ്യഭൂപന്റെ കുലക്കൂടസ്ഥനായ കുമുദബാന്ധവൻ നക്ഷത്രമാലാലംകൃതനും മീനദ്ധ്വജാവലിപരിലസിതനുമായി (മീൻ=മിന്നുന്നത്. നക്ഷത്രം=മത്സ്യം) അന്തരിക്ഷത്തിൽ ആവിൎഭവിച്ചു മൃദുശീതലങ്ങളായ കിരണങ്ങളെ പ്രസരിപ്പിച്ചു. അന്നേരം ശാലിനി കണ്ണകിയോടു "മുമ്പു നിന്റെ കണവൻ നിന്നെ പിരിഞ്ഞിരുന്ന ഇളവേനല്ക്കാലത്തു വിരഹതാപം സഹിക്കായ്കയാൽ നക്ഷത്രപംക്തിയൊത്തു തിളങ്ങുന്ന മുക്താഹാരവും

ചന്ദനച്ചാറും മനോജ്ഞമായ മുലത്തടത്തിൽനിന്നു മാററുവാനും, ചന്ദനകിസലയവും പുഷ്പദളങ്ങളും ചെന്തളിർമേനിയിലണയ്ക്കാതിരിപ്പാനും, നാനാപുഷ്പരസങ്ങളും ചെങ്കഴനീർപ്പൂപ്പിന്നലും (ഇടവിടാതെ മുല്ലമലരണിയുന്ന) പൂമുടിയിലണിയാതിരിപ്പാനും, മലയഗിരിയിൽ മുളച്ചു മധുരാപുരിയിൽ വളൎന്നു മഹാകവികളുടെ രസനാങ്കണത്തിൽ പൂത്തു സമുല്ലസിക്കുന്ന മാലേയമാരുതനോടിണങ്ങിയ കളുർവെണ്ണിലാവൊളി തന്റെ സുകുമാരകളേബരത്തിലേല്ക്കാതിരിപ്പാനും ആശിച്ചിരിക്കെ ഇപ്പോഠം ഈ ചന്ദ്രികയേല്പാനും നീ ആശിച്ചിരിക്കുന്നുവല്ലോ.'' എന്നു പറഞ്ഞു ദുഃഖിച്ചു നെടുവീപ്പിട്ടുംകൊണ്ടു ചെന്നു ശയിച്ചു.

അനന്തരം അവർ യാത്ര തുടൎന്നു കുറെ ദൂരം ചെന്നപ്പോഠം അദ്ധ്വശ്രമപരവശയായ കണ്ണകിയോടു കോവലൻ, ''ഈ രാത്രിയിൽ നാം പോകുന്ന മാൎഗ്ഗത്തിൽ പുലി ഉരമ്പും; കാലങ്കോഴി കൂക്കും; കരടി എതിരിടും; ഇവയെ ഭയപ്പെടാതെ വരിക.'' എന്നു ധൈൎയ്യപ്പെടുത്തി. ഇവഠംക്കു ഉറക്കം ബാധിച്ചു കണ്ണു മയങ്ങുന്നതിനാലും തളൎന്നു കാൽ പകച്ചു നടക്കുന്നതിനാലും അവളുടെ കങ്കണാഞ്ചിതമായ കരപല്ലവംകൊണ്ടു തന്റെ സ്കന്ധത്തെ അവലംബിപ്പിച്ചും അവളുടെ മനോവ്യഥ നീക്കുവാൻ ആ

ഗമാതീതങ്ങളായ പരിശുദ്ധതത്വങ്ങളുടെ ശ്രവണം സിദ്ധിച്ചിട്ടുള്ള അടികളുടെ ധമ്മോപദേശങ്ങളെ കേൾപ്പിച്ചും, നടന്നെത്തുവാൻ സാദ്ധ്യമല്ലാത്ത സുദൂരമായ പന്ഥാവിനെ അതിക്രമിച്ചു. വേനലിൻെറ ശക്തിയാൽ വെന്തുകരിഞ്ഞുകിടക്കുന്ന പരുവക്കാട്ടിൽ കാട്ടുപൂങ്കോഴികൾ കൂകി പ്രഭാതകാലത്തെ അറിവിച്ചതായ മിഥുനമാസാവസാനത്തിയ്യതിയിൽ ശ്രുതിവാക്യങ്ങളെ നാവുകൊണ്ടുച്ചരിക്കാതെ വീണയിൽ പാഠംചെയ്യുന്ന വിപ്രന്മാരുടെ വസതിക്കരികെയുള്ള ഒരു ക്ഷേത്രത്തിൽ ചെന്നുചേന്നു. ആ പ്രഭാതകാലത്തിൽ കവുന്തിയടികളേയും കണ്ണകിയേയും ഒതുക്കവും അടക്കവുമുള്ള ഒരു സ്ഥലത്തിരുത്തി അവിടെയുള്ള വേലി അല്പം തുറന്ന് പ്രഭാതകൃത്യം നടത്തുവാനായി അല്പം ദൂരത്തിൽ കണ്ടതായ ഒരു ജലാശയത്തിൽ ചെന്നു തൻെറ പതിയോടുകൂടി വനമാർഗ്ഗത്തിൽ പ്രയാണംചെയ്കതിനാൽ ശരീരകാന്തി മങ്ങി ഉലയിലൂതുന്ന തുരുത്തിപോലെ ദീർഘമായി ശ്വാസോച്ഛ്വാസം ചെയ്തു മനഃക്ഷോഭത്തോടെ ഏകാകിയായി അകലെ നില്ക്കുന്ന കോവലനെ കണ്ടു സംശയം ജനിക്കുകയാൽ ശങ്കാപരിഹാരത്തിന്നായി "കോവലൻെറ വിരഹം സഹിക്കവയ്യാതെ കാമാഗ്നി പിടിപെട്ടു കുഴങ്ങിയ മാധവിയുടെ അന്നത്തെ അവസ്ഥയിൽ നീയും ഇളവേന

ഷ്കാലത്തിൽതന്നെ പരവശനായി; അതു കഴിഞ്ഞു മുതുവേനലായപ്പോഠം അസഹ്യമായ ആതപത്താൽ ഉടൽ വാടി മെലിഞ്ഞുകുനിഞ്ഞു പരവശനായിരിക്കുന്നു." എന്നു മാധവീനാമധേയത്തോടുള്ള പ്രതിപത്തിമൂലമോയെന്നു തോന്നുംവണ്ണം ഒരു മാധവീലതാപടലത്തിന്നകമെ ചെന്നുനിന്നിരുന്ന കൌശികബ്രാഹ്മണൻെറ മൊഴികേട്ട കോവലൻ മന്ദസ്മിതത്തോടെ "നിങ്ങഠം പറഞ്ഞതിൻെറ താല്പയ്യം എനിക്കറിയുന്നില്ല," എന്നും പറഞ്ഞു; കൌശികൻ സംശയം തീൎന്നു കോവലൻെറ സമീപത്തിൽ വന്നു താൻ വന്ന കാൎയ്യം പറഞ്ഞുതുടങ്ങി. "നിൻെറ വേർപാടിനാൽ മാതാപിതാക്കന്മാരായ പെരുമനക്കിഴത്തിയും ഇരുനിധിക്കിഴവനും മാണിക്കം പോയ മണിനാഗത്തെപ്പോലെ ഓജസ്സും തേജസ്സും ക്ഷയിച്ചു വിവശന്മാരായിരിക്കുന്നു; നിണക്കടുപ്പമുള്ളവരായ ജ്ഞാതിജനം ആത്മാവു വേർപെട്ട ശരീരംപോലെ ചൈതന്യമകന്നു ദുഃഖാബ്ധിയിൽ മുഴുകിയിരിക്കുന്നു; നിൻെറ ജനകനാൽ നിദേശിക്കപ്പെട്ട ആജ്ഞാകരന്മാർ നിന്നെ ആരാഞ്ഞു കൊണ്ടുവരുവാൻ എല്ലാ ദേശങ്ങളിലേക്കും പോയിരിക്കുന്നു; എത്ര ചെറുതായിരുന്നാലും അച്ഛൻ നിയോഗിച്ച കാൎയ്യം ചെയ്യുന്നതു് ശ്രേയസ്കരമായിരിക്കുമെന്നതല്ലാതെ ആയാസകരമായിവരുന്നതല്ലെന്നും ഭൂഭോ

രം എന്നും ദുഃഖപ്രദമാണെന്നും കരുതി രാമൻ ദുർഗ്ഗ മമായ വനത്തിന്നു പോയപ്പോൾ അയോദ്ധ്യാപുര വാസികൾ പരവശന്മാരായതുപോലെ പുകഴാർന്ന പു കാറിലെ പൌരന്മാരഖിലരും പരാധീനഹൃദയന്മാ രായിരിക്കുന്നു; തന്റെ കാമലേഖത്തെ പ്രിയതമൻ അനാദരിച്ചുപറഞ്ഞതിനെ വസന്തമാലയുടെ മുഖ ത്തിൽനിന്നു കേട്ട മനംകലങ്ങിയ മാധവി തന്റെ ഏഴനിലമാളികയുടെ നാലാംനിലയിലുള്ള ഒരു മ ഞ്ചത്തിന്മേൽ മയങ്ങിക്കിടക്കുന്നു; അവളുടെ പരിതാ പകരമായ നില കേട്ടറിഞ്ഞു ഞാനവിടെ ചെ ന്നു. അവൾ എന്നെ കണ്ടു പാരവശ്യത്തോടെ, 'ഞാൻ നിന്റെ പാദങ്ങളിൽ നമസ്കരിക്കുന്നു; എ ന്റെ ഈ സങ്കടം തീർത്തു രക്ഷിക്കേണം' എന്നു പ റഞ്ഞു് അവളുടെ ഹസ്താക്ഷരത്തിലെഴുതിയ ഈ ഓ ല നിങ്ങൾക്കു തരുവാനായി എന്നെ ഏല്പിച്ചു; ഞാൻ അതും വാങ്ങി ഉടൻ പുറപ്പെട്ടു പല ദേശങ്ങ ളിലും സഞ്ചരിച്ചു് ഒരുവഴിക്കും നിങ്ങളെ കാണായ്ക യാൽ ഈ വനമാർഗ്ഗത്തിലൂടെ വന്നു് ഈവഴിക്കരികി ലിരുന്നതാണു്." ഇങ്ങനെ പറഞ്ഞു മാധവിയുടെ മടക്കോല കയ്യിൽ കൊടുത്തു. കോവലൻ അതു വാ ങ്ങി അതിന്മേൽ താൻ കന്നിച്ചിരുന്ന കാലത്തു കറു നിരകളിൽ പൂശിയിരുന്ന സുഗന്ധതൈലത്തിന്റെ മണം വീശുന്നതായറിഞ്ഞു് അതിനെ കൈവിട്ടു

വാൻ മനസ്സു വരാതെ മടക്കു നിവൎത്തി വായിച്ചു; അത് ഇപ്രകാരമായിരുന്നു;

"രുഗ്മിണിയോടു ചെന്നു പതുക്കവെ" എന്ന മട്ട്.

വീണുചേവടിത്താർ തൊഴുന്നു ഭവാൻ
വാണുകൊള്ളുന്ന ദിക്കിനെ നോക്കി ഞാൻ
ഉൗനമററുള്ളറിവും ഗുണങ്ങളും
മാനവും ചേൎന്നുവാഴും മനോഹര!
വൃദ്ധരായുള്ളവും മാതാപിതാക്കളെ
ശ്രദ്ധപൂണ്ടു പരിചരിച്ചീടാതെ
ശുദ്ധവംശജയായ സതിയൊടും
ബദ്ധവേഗം പുറപ്പെട്ടു രാത്രിയിൽ
പത്തനംവിട്ടു പോകുവാനെന്തൊന്നു
പാററിയെന്നറിയുന്നില്ല ഞാനഹോ.
ഇങ്ങിവളേതാനുണ്ടോപിഴച്ചിതെ-
ന്നിംഗിതത്തിൽ വിശങ്കഭവിക്കയാൽ
മങ്ങിമാനസംതിങ്ങും വിഷാദത്താൽ
തുംഗമാമഴലേററു ദഹിക്കാററായ്.
നാരിയായൊരു ഞാൻ പിഴചെയ്യാലും
സാരമല്ലെന്നു കണ്ടുപൊറുക്കണം.
പാരമാലസ്യം ചേരുന്നെനിക്കതു
നേരായിട്ടല്ല കാണ്മതു കൃപാനിധേ!
ആകയാലിതുമൂലമവിടെക്ക-
ങ്ങാഗസ്സേതുമണഞ്ഞീടായ്കവേണമെ

മുൻ ഏഴാംഗാഥയിൽ "ഗംഗയെ പുണൎന്നാകിലും" എന്നും "മെങ്കമാക്കുള്ള ചാരിത്രവൈഭവം" എന്നും താൻ ഗാനംചെയ്തതിന്നു ഇപ്പോഠം ഇതിൽ

"ശൂദ്ധവംശജയായ സതി" എന്നു പ്രയോഗിച്ചതിനാൽ തന്റെ അപരാധം തീൎന്നിരിക്കുന്നുവെന്നും "വൃദ്ധരായേവും മാതാപിതാക്കളെ" എന്നതിൽ അവൎക്കു നിൎമ്മൂലം മരണം നേരിടുവാനും തന്നിമിത്തം പാവനമായ കുലത്തിന്നു ദുൎയ്യശസ്സുണ്ടാകുമെന്നും "ഘോരമാലസ്യം ചേരുന്നെനിക്കതു നേരായിട്ടല്ലുകാണ്മൂ" എന്നതിൽ തന്റെ മരണത്തേയും അതിനാൽ കോവലന്നുണ്ടാകാവുന്ന ദുൎയ്യശസ്സിനേയും കരുതേണമെന്നും സൂചിപ്പിച്ചിട്ടുള്ള പദ്യപംക്തിയിലെ താല്പൎയ്യം ഗ്രഹിക്കയാൽ കോവലൻ തൽക്ഷണം മോഹിക്കയും പിന്നീടു സ്വസ്ഥനായിത്തീരുകയും ചെയ്തു. "അവൾ ഒരപരാധവും ചെയ്തിട്ടില്ല; ഇതിൽ അപരാധി ഞാൻതന്നെയാണ്; ഈ ഓലയിലെഴുതിയ വാചകവും അൎത്ഥവും എന്റെ അച്ഛന്നുകൂടെ സംബന്ധപ്പെടുന്നതാണ്" എന്നു ബോദ്ധ്യം വന്ന കോവലൻ, "കൌശിക! എന്റെ മാതാപിതാക്കന്മാരുടെ പാവനങ്ങളായ പാദകമലങ്ങൾക്കായി ആ ദിക്കു നോക്കി ഞാൻ നമസ്കാരംചെയ്യുന്നു; ഈ ഓല അവൎക്കും കാണിച്ച് എന്റെ നിമിത്തം അവൎക്കു സംഭവിച്ചിട്ടുള്ള ആധി തീൎത്ത് അവരെ ആശ്വസിപ്പിപ്പാനായി താമസിയാതെ ചെല്ലുക." എന്നു പറഞ്ഞ് ആ ബ്രഹ്മചാരിയുടെ പക്കൽ ഓലയും കൊടുത്തയച്ചു കണ്ണകിയും കവുന്തിയടികളും ഇരിക്കുന്നേടത്തേക്കു ചെന്നു.

അവിടെ കോവലൻ അസുരന്മാരോടെതൃത്തു പൊരുതിയ ദുർഗ്ഗാദേവിയുടെ രൂപത്തെ സ്തുതിച്ചും കൊണ്ടു തപ്പുകൊട്ടി പാടുന്ന ഗായകന്മാരൊന്നിച്ച് വീണയെടുത്തു ശ്രുതികൂട്ടിശ്ശരിപ്പെടുത്തി താളശ്രുതികരം പിഴയ്ക്കാതെ വായിച്ചതിന്നുശേഷം അവരോട്, "ഇവിടെനിന്നു മധുരയ്ക്ക് എത്ര കാതം അകലമുണ്ടെന്നു പറയുവിൻ" എന്നു ചോദിക്കയും അവർ, "അകിൽ, ചന്ദനം, കുങ്കുമപ്പൂ, കസ്തൂരി, പച്ചക്കർപ്പൂരം എന്നീ സുഗന്ധദ്രവ്യങ്ങരം ചേർത്തുണ്ടാക്കിയ ദിവ്യ പരിമളരസം മേനിയിലണിഞ്ഞ്, മധുവുതിന്നു മണംവീശുന്ന ചെങ്കഴണി ചെമ്പകം മുതലായ പൂമാലകരംകൊണ്ടലംകരിച്ച്, മുല്ല, മല്ലി, മാലതി തുടങ്ങിയ പൂക്കരം പരത്തിയ പര്യങ്കത്തിന്മേൽ അടുക്കളയിൽനിന്നുണ്ടാകുന്ന പറവു മുതലായതിൻേറയും പരന്ന പണ്യവീഥിയിൽനിന്നു പലഹാരവ്യാപാരികരം നിരന്തരം പാകംചെയ്യുന്ന ഭക്ഷ്യങ്ങളുടേയും തരുണീതരുണന്മാർ കേശവസ്ത്രാദികളിലേക്കായി ഉപയോഗിക്കുന്ന അകിൽപുകയുടേയും അദ്ധ്വരശാലകളിൽനിന്നുത്ഭവിക്കുന്ന ആഹുതിയുടേയും പരിമളം നുകന്നും, അമരാധിപനാൽ ആമുക്തമായ മുക്താഹാരം പൂണ്ടു കൂടലർകാലനായി വിളങ്ങുന്ന പാണ്ടിയൻെറ അരമനയിലുള്ള അമേയമായ ദിവ്യഗന്ധപൂരത്താൽ സർവാംഗസുരഭിലതാമിയന്നും, സം

ഘല്ലലവന്മാരാൽ തത്താദൃശഗുണപ്രതിപാദനപൂൎവ്വ
കം വൎണ്ണിക്കപ്പെട്ടും, വിലസുകയാൽ മലയമാരുത
നെപ്പോലും മാനഭംഗത്തിന്നു പാത്രമാക്കുന്ന മധുരാ
മാരുതൻ വീശുന്നതു കാൺക. അതിനാൽ ശ്രീമ
ത്തായ ആ പാണ്ഡ്യനഗരം അധികദൂരത്തിലല്ല;
അവൾ താണനിലയിലുള്ളവർ അവിടെ ചെന്നാ
ലും അവർ അനാദരിക്കയില്ല.'' എന്നുത്തരം പറ
കയും ചെയ്തതിന്നുശേഷം കോവലനും കൂട്ടുകാരും
അന്ന് അവിടെ തങ്ങി പതിവുപ്രകാരം പുലർകാ
ലെ പുറപ്പെട്ടു.



സംഹാരമൂൎത്തിയായ ദുൎഗ്ഗാദേവിയുടെ ആലയ
ത്തിലും പുകൾപെരുകുന്ന മന്നവന്റെ അരമനയി
ലും ഭിന്നരൂപത്തിലുള്ള പ്രഭാതവാദ്യധ്വനിയും,
ബ്രാഹ്മണരുടെ അദ്ധ്യയനശാലകൾതോറും സ്വര
ഭേദംവരാതെ വിധിപൂൎവ്വകമായുള്ള വേദഘോഷ
വും, താപസന്മാരുടെ മന്ത്രോച്ചാരണധ്വനിയും, അ
പരാജിതനായ നൃപവീരനാൽ സമ്മാനിക്കപ്പെട്ട കൃ
പാണികൾ തങ്ങടെ വീരധൎമ്മത്തിന്നനുരൂപമായി
പ്രയോഗിക്കുന്ന മുരജാദിവാദ്യനിധ്വാനവും, വൈരി
വീരരെ പോൎക്കളത്തിൽ ജയിച്ചു പിടിച്ചടക്കിക്കൊ
ണ്ടുവന്ന കരിവരന്മാരുടെ ഗൎജ്ജിതവും, അരണ്യ
ത്തിൽനിന്നടുത്തകാലത്തു കൊണ്ടുവന്ന മത്തമാ
തംഗങ്ങളുടെ ഗംഭീരനിനാദവും, പന്തികൾതോ

റും നില്ക്കുന്ന പടക്കതിരകൾ രണകുതൂഹലംപൂണ്ടു പുറപ്പെട്ടുവിക്കുന്ന ഹ്രേഷിതവും, അന്ത്യയാമത്തിൽ വേളാളന്മാർ വയലുകൾതോറും മുഴക്കുന്ന തടാരിപ്പറയുടെ നാദവും ഏകീകരിച്ചു കാർകണ്ട കടലിൻമുഴക്കമെന്നുള്ള ശങ്ക ജനിപ്പിച്ചിരുന്നതിനാൽ മുമ്പുണ്ടായിരുന്ന മനശ്ശല്യമെല്ലാം നീങ്ങി; കരയിൽ പുറംഭാഗത്തു കുരവകം, കൊങ്ങ്, വേങ്ങ, ചെറുപുന്ന, മഞ്ചാടി, മരുത്, ചെമ്പകം, പാതിരി മുതലായ പാദപങ്ങളിടതിങ്ങി പൂത്തുനില്ക്കുന്നതു പൂന്തുകിലായും, ഉൾഭാഗത്തു കുരുക്കത്തിമുല്ല, ചെമ്മുല്ല, കാക്ക, മല്ലിക, നറുന്താളി, കുടകപ്പാല മുതലായ പല വള്ളികളും ചെടികളും നിരന്നു പടന്നു പൂത്തുനില്ക്കുന്നതിനാൽ കടിപ്രദേശത്തിൽ കാഞ്ചി അണിഞ്ഞതായും, വൃക്ഷലതാദികൾ വളന്നു പൂത്തുനില്ക്കുന്നതും ഒഴുക്കിന്നുമദ്ധ്യേ ഏററവും പരന്നുയന്നു കിടക്കുന്നതുമായ തെളിഞ്ഞ മണൽക്കുന്നുകൾ ചുണങ്ങണിഞ്ഞ മുലയിണയായും, കരയിൽ നില്ക്കുന്ന മുരുക്കമരങ്ങളിൽനിന്നു കൊഴിഞ്ഞ കുസുമദളങ്ങൾ അധരങ്ങളായും, അരുവികൾ വഴിയായൊഴുകിവന്നു ചേരുന്ന മുല്ലമലർ അലങ്കാരമായും, വിലങ്ങനെ മറിഞ്ഞു പാഞ്ഞുകൊണ്ടിരിക്കുന്ന കരുമത്സ്യങ്ങൾ കണ്ണുകളായും, ഇരുകരയോരങ്ങളിലും അലകളടിച്ചു നീക്കാതെ തങ്ങിനില്ക്കുന്ന മലർനിര പുരികുന്തലാ

യും, ജനോപകാരകമാംവണ്ണം പല പൊരുളും ഉൽപാദിപ്പിച്ചനുഭവിപ്പിച്ചും അത്യന്തം അനുകൂലഗതിയോടും, കവിവരന്മാരുടെ നാവിന്നലങ്കാരമായി, ആശ്രയിച്ചവൎക്കളവില്ലാതാനന്ദം നൽകുന്ന മഹാലക്ഷ്മിയായ്, 'വയ്ഗ'യെന്നു പേരായ പാണ്ഡ്യന്മാരുടെ കുലവനിത കണ്ണകിക്കു വരുവാൻപോകുന്ന ദുഃഖത്തെ മുൻകൂറായറിഞ്ഞതുപോലെ തന്നെക്കൊണ്ടു പൂജിച്ചവൎക്കു പുണ്യഫലങ്ങളെ ദാനംചെയ്യുന്ന നറുമ്പൂക്കളാകുന്ന വസനത്താൽ തന്റെ അംഗം മുഴുവനും മൂടി തന്നിൽ നിറഞ്ഞൊഴുകുന്ന നീരിനെ പുറത്തു കാണിച്ചിരുന്നാൽ അതു കണ്ടു സന്താപിച്ചേക്കുമെന്നു കരുതി അന്തർഭാഗത്തിലടക്കുകയാൽ "ഇതു ജലമയമല്ല പുഷ്പമാണ്" എന്നു കരുതി എല്ലാ സ്ത്രീപുരുഷന്മാരാലും വന്ദനംചെയ്യപ്പെടുന്നതും കഴക്കോലിന്നു നിലയില്ലാത്തവിധം അഗാധവും യാത്രക്കാരായ അനേകം ജനങ്ങളെ അശ്വമുഖങ്ങളും ഗജമുഖങ്ങളും സിംഹമുഖങ്ങളും ആയ പലതരം ഓടങ്ങളിൽ മറുകരയ്ക്കു കടത്തിവിടുന്നതും സൎവ്വസാധാരണവുമായ ഘട്ടത്തിൽ ചെല്ലാതെ അതിന്നടുത്തുള്ള മറ്റൊരു കടവിൽചെന്ന് ഒരു കെട്ടുമരത്തിൽ (മൂന്നു ചെറിയ മരത്തടികൾ അണച്ചു പാണ്ടിപോലെ കെട്ടിയ ഒരു ജലയാനം. ഇതു് പൂൎവ്വതീരത്തിൽ മത്സ്യോപജീവികൾ ഇപ്പോഴും ഉപയോഗിച്ചുവരുന്നുണ്ടു്.) കയറി നറുമ

ലർന്നിരതിങ്ങുന്ന തരുലതകൾ നിറഞ്ഞുള്ള ദക്ഷി ണതീരത്തിലണഞ്ഞു ജനബാഹുല്യം കുറഞ്ഞ ഒരു ഭാഗത്തു ചെന്നുചേൎന്ന്, ദേവന്മാരുടെ സാന്നിദ്ധ്യ ത്തോടു കൂടിയ ഹാലാസ്യക്ഷേത്രസങ്കേതത്തിന്നു പ്ര ദക്ഷിണമായ്പ്പോകുന്നതു ശ്രേയസ്കരമാണെന്നുള്ള ബോധത്താൽ കണ്ടകവനാവൃതമായ കിടങ്ങിന്നു പു റമെ നടന്നുകൊണ്ട് അതിലുള്ള കമലനീലോല്പലകു മുദങ്ങൾ കണ്ണകിക്കും കോവലന്നും വരുവാൻപോകു ന്ന വിയോഗദുഃഖം തങ്ങൾ തിട്ടമായറിഞ്ഞിരിക്കുന്ന തുപോലെ ഭ്രമരധ്വനിയാൽ രോദിക്കയും മകരന്ദ സ്രുതിയാൽ കണ്ണുനീർ പൊഴിക്കയും തരംഗകമ്പ നത്താൽ വിറയ്ക്കുകയും ചെയ്യുന്നതും, മാററലർ നടു ങ്ങുംവണ്ണം പുറമതിലിൻെറ മേൽ ഗോപുരത്തിൽ സ്ഥാ പിച്ചിട്ടുള്ള കൊടികൾ, "നിങ്ങൾ ഈ നഗര ത്തിൽ വരേണ്ട; ഒഴിഞ്ഞുപോകുവിൻ" എന്നുള്ള ഹസ്തമുദ്ര ഇവരുടെ നേരെ കാണിക്കുന്നവിധം കാ ററിനാലിളകുന്നതും കണ്ടുകൊണ്ട്, നീർപക്ഷികൾ നിറഞ്ഞു നേത്രാനന്ദകരങ്ങളായ തടാകങ്ങളും, വിള നിലങ്ങളും, ചോലകളും, തെങ്ങ്, കവുങ്ങ്, വാഴ മുതലായ ഫലവൃക്ഷങ്ങളും അനേകം തണ്ണീർപന്തൽ കളും ചേൎന്നു വിളങ്ങുന്നതും ആ പുരാതന പട്ടണ ത്തിന്നു പുറത്തുള്ളതും ധൎമ്മനിഷ്ഠന്മാരായ തപോധ നന്മാരൊഴികെ മററാരും വാസംചെയ്യാറില്ലാത്തതു

മായ ഒരു ഗ്രാമത്തിൽ ഉദ്ദിഷ്ടകാൎയ്യപരതന്ത്രന്മാരായി ചെന്നുചേൎന്നു.

## പതിനാലാം ഗാഥ.

### ഗ്രാമാന്തരക്കാഴ്ച

കോവലനും മററുള്ളവരും തങ്ങൾ എത്തിച്ചേൎന്ന നാട്ടുപുറത്തുള്ള ജലാശയങ്ങളിലും തോട്ടങ്ങളിലും നെൽക്കതിർ ചാഞ്ഞുനില്ക്കുന്ന വയൽകളിലും കുടികൊള്ളുന്ന പക്ഷികൾ ഉറക്കമുണൎന്നു ശബ്ദിച്ചുതുടങ്ങി; രാത്രിയുടെ പിമ്പും പ്രഭാതത്തിൻെറ മുമ്പുമായ ആ സമയത്തു സരസ്സുകളിലുള്ള കമലമുകുളങ്ങളെ കരസമ്പൎക്കത്താൽ വികസിതങ്ങളാക്കിത്തീൎത്ത സൎവ്വവന്ദ്യനായ ദിവസകരൻെറ മണ്ഡലം വൈരിഭൂപാലന്മാരുടെ മസ്തകങ്ങൾ നടുങ്ങുംവണ്ണം കരവാൾ ചുഴററുന്ന പാണ്ഡിയനെപ്പോലെ പ്രതാപഭരിതമായുദിച്ചുയൎന്നു ദേശങ്ങളെ ഉണൎത്തി; ഫാലലോചനനായ പരമേശ്വരൻേറയും, ഗരുഡധ്വജനായ വിഷ്ണുവിൻേറയും, ഹലായുധനായ ബലദേവൻേറയും, കുക്കുടധ്വജനായ സുബ്രഹ്മണ്യൻേറയും

ക്ഷേത്രങ്ങളിലും, ഗൃഹസ്ഥധൎമ്മികളുടേയും * സന്ന്യാസികളുടേയും ‡ വീരതപവും അതിൻെറ ധൎമ്മങ്ങളും പ്രകാശിക്കുന്ന രാജാക്കന്മാരുടേയും സദനങ്ങളിൽ യഥായോഗ്യം മാഹാത്മ്യമേറിയ പ്രഭാതത്തെ പ്രഖ്യാപനംചെയ്യുന്ന ശംഖമദ്ദളകാഹളദ്ധ്വനികൾ മുഴങ്ങി. കോവലൻ കവുന്തി അടികളെ വണങ്ങി സ്തുതിച്ച്, "തപോധനെ! ധൎമ്മഭ്രഷ്ടന്മാരുടെ വൃത്തി കൈക്കൊണ്ടുള്ള ഞാൻ പേശലാംഗിയായ ഇവൾക്കു ഭയം ജനിക്കത്തക്കവണ്ണം മുമ്പു സ്വപ്നത്തിൽപോലും നിനയ്ക്കാത്ത ദേശത്തിൽ വന്നു പെരുവഴിനടന്നു ചുററിത്തിരിഞ്ഞു മൂഢനായ്ത്തീൎന്നിരിക്കുന്നു; ഈ മഹാനഗരത്തിലുള്ള വൈശ്യന്മാരോട് എൻെറ

---

* പതിവ്രതയായ പത്നിയോടുകൂടി ഗൃഹത്തിലിരിക്കുന്നവൻ ഗൃഹസ്ഥൻ—ഇവൻെറ ധൎമ്മങ്ങൾ—മററു മൂന്നാശ്രമികൾ, പിതൃക്കൾ, ദേവന്മാർ, മുനികൾ, അതിഥികൾ, ബന്ധുക്കൾ മുതലായവരെ പൂജിക്കുക, യജ്ഞംചെയ്ക, സുശീലനും കാരുണികനുമായിരിക്കുക മുതലായവയാകുന്നു

‡ പാമ്പു ചട്ടയഴിച്ചുകളയുംപോലെ ബാഹ്യമായും ആന്തരമായുമുള്ള ബന്ധങ്ങളെ പരിത്യജിച്ചു ജിതേന്ദ്രിയനായിരിക്കുന്നവൻ സന്ന്യാസി—ഇവൻെറ ധൎമ്മങ്ങൾ—ചൎയ്യാ, ക്രിയാ, യോഗം, ജ്ഞാനം. ചൎയ്യാ=ഭിക്ഷാടനം മുതലായതു്. ക്രിയാ=പൂജ മുതലായതു്. യോഗം=യമം, നിയമം, ആസനം പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണം, സമാധി ഇങ്ങനെ അഷ്ടാംഗം.

സൂക്ഷ്മാവസ്ഥയറിയിച്ച മടങ്ങിവരുവോളം "ഇവൾ ക്കു ദുഃഖം നേരിടാതെ കാത്തുകൊള്ളേണം" എന്നു പറയുവാനാലോചിച്ചുകൊണ്ട് "ഇവൾ ഭവൽപദ ശരണയാണ്; ഇവൾക്കിനി വല്ല ദുഃഖവുമുണ്ടോ?" എന്നു പറഞ്ഞു കൈകൂപ്പി.

അടികൾ പറഞ്ഞു:—"പൂർവ്വജന്മത്തിൽ ഏറ്റവും പുണ്യകർമ്മം ചെയ്തിട്ടുള്ള നീ അല്പം ദുഷ്കർമ്മവുംകൂടി ചെയ്തു പോയതിനാൽ ബന്ധുജനത്തെയും പിതുരാർജ്ജിതമായ ധനസമ്പത്തിയേയും ഉപേക്ഷിച്ച ഭാര്യാമാത്രസഹായനായി സങ്കടപ്പെടുന്നു; യാതൊരുത്തരും യാതൊരു ജീവിയേയും പീഡിപ്പിക്കാതിരിപ്പിൻ; പരപീഡനത്തിന്റെ ഫലം ദുഃഖമാണ്." എന്നു ധർമ്മജ്ഞന്മാരായ മഹാത്മാക്കൾ യുക്തിയുക്തമായി നാവാകുന്ന കോലിനാൽ വായാകുന്ന പറയടിച്ച മുഴക്കിയാലും സുകൃതം ക്ഷയിച്ചവർ അതിനെ ഗണ്യമാക്കാതെ വീണ്ടും ചെയ്യുന്ന ദുഷ്കൃതത്തിന്റെ ഫലമനുഭവിക്കുമ്പോൾ തങ്ങടെ അജ്ഞതമൂലം ഏററവും അശക്തന്മാരായി നശിച്ചു പോകുന്നു; വിജ്ഞേയങ്ങളായ വിഷയങ്ങളെ ഗ്രഹിച്ച വിബുധന്മാർ അനിവാര്യങ്ങളായ ദുഷ്കർമ്മഫലങ്ങളനുഭവിക്കേണ്ടിവരുമ്പോൾ അതിങ്കൽ അനുശോചിച്ചുകൊണ്ടലസന്മാരാകാതെ സ്വകർമ്മഫലമെന്നു കരുതിക്കൊള്ളും. അർത്ഥകാമങ്ങൾ അല്പ

മായ സുഖത്തിൻെറ ഫലമായി അനല്പമാകുന്ന ദുഃ
ഖത്തെ ഉളവാക്കുന്നു. ധർമ്മം അല്പമായ ദുഃഖത്തി
ൻെറ ഫലമായി അനല്പമായ സുഖത്തെ നൽകുന്നു.
അതായത്—സ്ത്രീസംയോഗം സാധിപ്പാനുദ്യമി
ക്കുന്നതും ദുഃഖം; പിന്നീട് വിയോഗം വരുമ്പോഴും
ദുഃഖം; സംയോഗവിയോഗങ്ങളുടെ ദീൎഘതയിൽ
അനംഗനാലുള്ള താപം നേരിടുന്നതും ദുഃഖം; ഇ
ങ്ങനെ കാമം സൎവ്വഥാ ദുഃഖപ്രദമെന്നേ വരുന്നു
ള്ളൂ; അൎത്ഥസമ്പാദനത്തിന്നായുള്ള പ്രയത്നവും ദുഃ
ഖം; അതിന്നു നാശം വരുന്നതായാൽ അതും ദുഃ
ഖം; ഇതു രണ്ടിന്നും നേരിടുന്ന കാലവൈഗുണ്യ
ത്താൽ അവയുടെ പരിണാമത്തിങ്കലുള്ള ജിജ്ഞാ
സയും ദുഃഖം; ഇങ്ങനെ അൎത്ഥവും സൎവ്വഥാ ദുഃഖ
പ്രദമെന്നേ വരുന്നുള്ളൂ. അതിനാൽ അൎത്ഥകാമ
ങ്ങളിൽനിന്നു ജന്യമായ സകലദുഃഖവും കാമിനീ
സക്തന്മാരായി മോഹിച്ചുഴലുന്നവരെ മാത്രമല്ലാതെ
ബന്ധം നീങ്ങി ഏകാന്തവാസംചെയ്യുന്ന മനീഷി
കളെ ബാധിക്കുന്നതല്ല; ഇങ്ങനെയുള്ള ദുഃഖത്തെ
സുഖഭാവനയോടെ കൈക്കൊണ്ടിരിക്കുന്നവർ അ
ൎത്ഥകാമജന്യങ്ങളായ താപങ്ങളാലുഴലുകയെന്നുള്ള
ത് ഇക്കാലത്തു മാത്രമല്ല; നീ തന്നെയുമല്ല; ഇതി
ന്നുമുമ്പും അനേകം പേരുണ്ടായിട്ടുണ്ട്. പിതൃനി
യോഗംമൂലം പതിസമേതനായി വനവാസംചെ

യ്യുമ്പോഠം അവളുടെ വിരഹത്താൽ ദുഖിച്ചവൻ വേദത്തിന്നാധാരഭൂതനായ വിധിയെ ഭയന്നവ നാണെന്നു ലോകം മുഴുവനും അറിഞ്ഞിരിക്കെ നീ അറിവീലയോ? അതു ലോകപ്രസിദ്ധമായ പുരാണ കഥയല്ലെ? നളൻ മുന്നം പുഷ്കരനോട ചൂതിൽ തോററു ഭൂമിയും രാജ്യാധികാരവും വെടിഞ്ഞു ഭാൎയ്യാ സമേതം ഘോരമായ കാനനത്തിൽ പുക്കുഴലു മ്പോഠം മററൊന്നിന്മേൽ ആശ ജനിച്ചതുകൊണ്ടല്ല അവളെ പിരിഞ്ഞുപോയതു്; അവളും ഏകാകി നിയായ്നിന്നതിനാൽ ഇളച്ചു പോകുന്നവളല്ല; എ ങ്കിലും കൊടുങ്കാററിൽ ക്ഷുരിരുളിൽ ഉറങ്ങിക്കിടക്കു മ്പോഠം ഉപേക്ഷിച്ചുപോയതു ജന്മാന്തരപാപപരി ണാമമല്ലാതെ അവഠം വല്ല പിഴയും ചെയ്തിട്ടു ണ്ടോ? ഇവരിൽ ഒന്നാമൻ ദേവോത്തമനും രണ്ടാ മൻ നരോത്തമനുമല്ലേ? ഇങ്ങനെ പല ആധിക്കം പാത്രമായിരിക്കയാൽ നീ അവരോടു തുല്യനെന്നി രിക്കിലും ഒരു കാൎയ്യത്തിൽ നീ അവരേക്കാഠം മേന്മ യുള്ളവനാണു്; എന്തെന്നാൽ നിന്റെ പ്രേയസി നിന്നെ പിരിയാതെ വാഴുന്നുവല്ലോ. ഇനി ഇങ്ങ നെ അഴൽ പിണഞ്ഞുഴലാതെ നഗരത്തിൽ ചെ ന്നു ജാപകനിഷ്ഠ ചെയ്തുകൊണ്ടിരിപ്പാൻ തക്കതായ ഒരു നിലയം ഇന്നുതന്നെ നോക്കിക്കണ്ടുവരിക" എ ന്നു പറഞ്ഞു.

ഇതുകേട്ട കോവലൻ വേലിക്കകമെയുള്ള പുറ ങ്കാട്ടിന്നുൾഭാഗമായി നഗരത്തെ ചുററി നീരാഴത്തോടും പരപ്പോടും കിടക്കുന്ന കിടങ്ങിലേക്ക് ആനക്കൂട്ടത്തിന്നുപോവാനായി കല്ലുപടുത്തിറക്കീട്ടുള്ള തെരുവിൽ കൂടെ ഉന്നതമായ കോട്ടവാതിൽ കാക്കുന്ന ഖഡ്ഗപാണികളായ യവനന്മാരാൽ ശങ്കിക്കപ്പെടാതെ അകത്തു കടന്ന് അനൎഘങ്ങളായ മണിഭൂഷണങ്ങൾ സംഭരിച്ചിട്ടുള്ള സഹസ്രാക്ഷൻെറ ആഭരണപ്പെട്ടകം തുറന്നുവെച്ചതുപോലെ വിളങ്ങുന്ന പ്രാകാരവലയത്തോടുകൂടിയ അകനഗരത്തിൽ ചെന്നു. കൊടുതായ കോടക്കാററടിച്ചു മേടകളിൽ റിറുത്തിട്ടുള്ള കൊടികൾ പറിഞ്ഞു വീഴുന്ന ഈ ആഷാഢമാസത്തിൽ ആ നഗരത്തിലുള്ള വേശ്യകൾ സമ്പന്നന്മാരായ തങ്ങടെ കാമുകന്മാരോടൊത്തു പൂൎണ്ണമായി പ്രവഹിച്ചു കൊണ്ടിരിക്കുന്ന വൈഗയാററിൽ വിചിത്രങ്ങളായ ബോട്ടുകളിലും തോണികളിലും കയറിയും പെരുമുളത്തുണ്ടുകളെ തഴവി നീന്തിയും ഉയൎന്നു പരന്ന തൂമണൽ നിരന്നുള്ള പുളിനങ്ങളിലേക്കു ചെന്നു ജലക്രീഡ ചെയ്യുന്നു; ഇന്ദീവരം കമലം മുല്ലയെന്നീ പ്രസൂനങ്ങളെ കൊണ്ടകളിൽ (മുടിക്കെട്ടുകളിൽ) തെരുക്കിച്ചൂടി മല്ലികപ്പൂവും ചെങ്കഴണിപ്പൂവിൻദളങ്ങളും ചേൎത്തുകെട്ടിയ കൊണ്ടമാലയും കൊക്കയിൽ (പാണ്ഡ്യരാജധാ

നി-ഇതിന്നരികെയുള്ള കടലിൽ ഉയൎന്നതരം മുത്തു ലഭിക്കുന്നു). വിളഞ്ഞ പെരുമുത്തുകളാൽ നിൎമ്മിച്ച ഹാരവും കണ്ഠത്തിലണിഞ്ഞും, സൎവ്വാംഗം മാലേയപങ്കലേപനമാചരിച്ചും, നഗരത്തിന്നു സമീപം സുവൎണ്ണക്കൊടികളിണങ്ങുന്ന ലവന്തികോദ്യാനത്തിൽവിനോദിക്കുന്നു; ഇങ്ങനെ ജലക്രീഡയും ഉദ്യാനലീലയുംകൊണ്ടു തങ്ങടെ കാമുകന്മാൎക്കു സംതൃപ്തി നൽകിയ വാരാംഗനകൾ അവരോടൊത്തു മടങ്ങിവന്നു നിലാമുററങ്ങളിലുള്ള കുസുമതല്പങ്ങളിന്മേൽ കൌതുഹലംപൂണ്ടു വിശ്രമിക്കുന്നു. ചുവന്ന പട്ടുപൂഞ്ചേലയുടുത്തു ചികുരഭാരത്തിൽ ചെങ്കുടജപ്പൂവും പാണ്ഡിയൻെറ ചെറുമലയിലുണ്ടാക്കിയ നറുകൈതപ്പൂവും ചൂടി, കൊങ്കത്തടങ്ങളിൽ കുങ്കുമനിറമാൎന്ന രക്തചന്ദനം പൂശി സുഗന്ധചൂൎണ്ണവുമണിഞ്ഞു ചെങ്കൊടിവേലിപ്പൂത്തൊടുത്തു പവിഴത്തുണ്ടുകളിടചേൎത്തു രചിച്ച കൊണ്ടമാല ചാൎത്തി, പൎവ്വതപക്ഷച്ഛേദിയായ പാകശാസനന്നു പ്രദൎശിപ്പിപ്പാൻ വൎഷാകാലമന്നവൻ മന്ദമാരുതനോടുകൂടി വരുന്ന കാലവും, ശില്പശാസ്ത്രവിദഗ്ദ്ധന്മാരാൽ മനോഹരമാമ്മാറു നിൎമ്മിക്കപ്പെട്ട മേഘമണ്ഡലവ്യാപികളായ മാടങ്ങളിൽ കപ്പൽമാൎഗ്ഗമായ്വന്നിറങ്ങിയ അകിൽവിറകു കത്തിച്ച മത്സ്യാകാരങ്ങളായ ദ്വാരവിശേഷങ്ങളോടുകൂടിയ വാതായനങ്ങളെ ബന്ധിച്ച കറ

മുകന്മാരോടുകൂടി ശീതബാധ പോക്കി വരുന്ന കുളിർക്കാലവും, തരുണീതരുണന്മാർ വരാന്തകളിലിരുന്ന് ഇളവെയിൽ കായുവാൻ തക്കവണ്ണം മരീചിമാലാമേദുരിതമായ ദിവസകരമണ്ഡലം ദക്ഷിണായനത്തിൽ വരുന്നതും ശാരദപയോധരങ്ങൾ നഭോമണ്ഡലത്തിൽ നിരന്നു കാണുന്നതുമായ ശരല്ക്കാലവും മററെവിടത്തിലുണ്ട്? അത്രയുമല്ല കിഴക്കൻ ദിക്കിലുള്ള തൊണ്ടി (ചോഴവംശീയന്മാരുടെ വസതി) നഗരത്തിലെ ഓരോ നാട്ടുരാജാക്കന്മാർ തിറ(രാജഭോഗം) കൽകിയ അകിൽ ചന്ദനം കർപ്പൂരം മുതലായ സുഗന്ധദ്രവ്യങ്ങളെ വെവ്വേറായി വഹിച്ചിരുന്ന പടവുകളെ നദീമാർഗ്ഗമായി നയിപ്പാൻ സഹകരിക്കുന്ന കൊണ്ടൽകാററെന്ന സഖാവോടുകൂടി പാണ്ഡ്യന്റെ മധുരാപുരിപൂകി കാമദേവന്റെ കാർമ്മുകത്തെ സംബന്ധിച്ചുള്ള വിജയോത്സവം കൊണ്ടാടുമാറുള്ളതും, ഫാൽഗുനമാസാന്തംവരേക്കുമുള്ളതും ഉത്തരഹേമന്തമെന്നുകൂടെ പ്രസിദ്ധിയുള്ളതുമായ ശിശിരകാലമഹീപതി മററെവിടെയുണ്ട്? മലർനിരയണിയും മാധവിക്കാക്കമിയലും വണ്ണം കാവും കാനനവും പൂക്കളാൽ നിറഞ്ഞു പാണ്ടിയന്റെ അഗസ്ത്യക്കൂടോത്ഭവനായ ദക്ഷിണപവനനോടുകൂടെ ആ മന്നവന്റെ നഗരങ്ങളിൽ പ്രവേശിച്ചു കാമിനീകദംബം തങ്ങടെ പ്രിയജനത്തെ

തഴവിമരുവുമററാക്കം മനോഹരനായ ഇളവേനലാ കംമന്നവൻ മറെറവിടെയുണ്ട്? ഇപ്രകാരം പെൺകൊടികൾ തങ്ങടെ കാമുകന്മാരോടുംകൂടി അതാത്തു സുഖഭോഗങ്ങളിൽ ആസക്തചിത്തകളായി വർഷാകാലത്തേയും പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയെന്നുള്ള അസ്വാസ്ഥ്യത്തിൽനിന്നു വിമുക്തകളായി.

കളഭങ്ങളും കരിണികളും ചേൎന്നു കുലയാനത്തലവനാൽ നയിക്കപ്പെടുന്ന കുഞ്ജരയൂഥങ്ങൾ, കണ്ടു കരൾ നടുങ്ങുംവണ്ണം കടുംവെയിൽ പടൎന്ന മലനാട്ടിലുള്ള കാടെങ്ങും തീപ്പററിയെരിയുംപോലെ കഠോരമായ ഊഷ്മാവുളവാക്കി നിസ്സപത്നം വാണിരുന്ന വേനലാകുന്ന നരവരൻ തനിക്കെഴുന്നരുളുണ്ടതായ മററു ഭൂഭാഗങ്ങളിലേക്കു മാറിച്ചെല്ലുവാനൊരുങ്ങിയിരിക്കുന്ന കടുവിലത്തെ ദിവസം രഥം, അന്തോളം, ശിബിക എന്നിവസ്സും പുറമെ രാജകീയോദ്യാനത്തിൽ രാജാവിനൊപ്പം മെയ്യോടുമെയ്യുണച്ചു വിനോദിച്ചിരുന്നു സുഖിക്കുവാനുള്ള അനുവാദവും കൈവളസ്സൂഞ്ചി (വെററിലസ്സൂഞ്ചി) ചാമരം ഉടവാൾ എന്നീ വിരുതുകളും ലഭിച്ചിരിക്കുകയാൽ ആ ബിരുദസമ്പത്തിക്കൊരുനാളും ഭംഗം വരുത്താതെ നാൾതോറും പുതിയ പുരുഷന്മാരോടിണങ്ങി അവരുടെ സംഭോഗത്താലുണ്ടായ ശ്രമം നീങ്ങി മദം ജനിപ്പാൻ പരിചാരികമാർ പൊൻകിണ്ടികളിലേ

ന്തിയിരിക്കുന്നതും കണ്ണിന്നും നാവിന്നും രുചിക്കുന്ന ക്കുന്നതുമായ മദ്യം കുടിച്ചു വീണ്ടും മയങ്ങിയ കൺപോളകളിൽ മറഞ്ഞ മിഴികളെ പുഷ്പദളങ്ങളിൽ മറഞ്ഞ തങ്ങടെ വല്ലികളെന്നു കരുതി വന്നടുത്ത മത്തഭൃംഗപംക്തിയെ അവരണിഞ്ഞിരുന്ന മാലകളുറുത്തെടുത്തു് അവകൊണ്ടടിച്ചകററുവാൻ കരുതുകയും ആലസ്യംമൂലം അവ കയ്യിൽനിന്നുവഴുതിപ്പോകയും ചെയ്തു് അവയില്ലാത്തേടത്തു കൊള്ളുകയാൽ മുമ്പു വിരഹകാലത്തിൽ മുരുക്കുപൂവിതളിന്നൊത്ത ചോരിവായിൽ ഇളമുത്തുപോലുള്ള ദന്തങ്ങൾകൊണ്ടു രമണന്മാരെ ദംശിച്ച അപരാധം അവിസ്മൃതമായിരുന്നതിനാൽ അതിനെപ്പററി പറയുവാൻ കരുതിയിരുന്ന ആശയങ്ങൾ വെളിപ്പെടുത്തുവാൻ വഹിയാതെ ഇടറിപ്പോയതുമൂലം. ശ്രോതാക്കൾക്കു പരിഹാസജനകമായ വചനവും, ചെങ്കഴനീർപ്പൂവിന്റെ നീരിൽ പടിഞ്ഞു കിടക്കുന്ന കീഴിതൾക്കൊത്ത മീനായതലോചനങ്ങളിൽ ആരുണ്യവ്യാപ്തിയും, കലച്ച വില്ലിനൊടൊപ്പം വളഞ്ഞ പുരികക്കൊടിയും, ചെറുതിലകമണിഞ്ഞും ഘർമ്മബിന്ദുക്കളുൽഗമിച്ചുമിരിക്കുന്ന നിടിലത്തടവുമിണങ്ങിയ മടവാർമണികളാൽ വിലസുന്ന വീഥികൾ, അവരുടെ ഭാവഭേദം നീങ്ങി യഥാസ്ഥിതിയെ പ്രാപിച്ചു കാണ്മാൻ കൊതിച്ചു വികലമാനസന്മാരായ് മേവു

ന്ന സമ്പന്നന്മാരായ കുലീനന്മാൎക്കെന്നപോലെ മ
ഹീതലം കാക്കും മനുജേന്ദ്രന്മാൎക്കും സ്പൃഹണീയ
ങ്ങളായിരിക്കുന്നു. ജനങ്ങൾ അരചന്റെ ആജ്ഞാ
ബലത്താൽ ചുടുമൺചുമക്കുക * യെന്നുള്ള അപ
രാധം ബാധിക്കാത്ത വസതികളിൽ സന്തുഷ്ടിപൂണ്ടു
വാഴുന്നു. താളനിൎണ്ണയത്തോടെ പിഴവരാത്ത
വിധത്തിലാടുന്ന വേത്തിയൽ പൊതുവിയലെന്ന
രണ്ടു പ്രഹസനങ്ങളും, എട്ടുപ്രകാരത്തിലുള്ള വരി
ക്കൂത്തുകളും, താളങ്ങളും, തൂക്കുകളും, ഇവയ്ക്കിണ
ങ്ങിയ മദ്ദളം, ഉടുക്ക്, ഇടക്ക, സല്ലിക എന്നീ നാ
ലു ചൎമ്മവാദ്യങ്ങളും, ഗ്രഹിച്ചും നില്പിലും നടപ്പി
ലും ഇരിപ്പിലും കിടപ്പിലുമായുള്ള നാലു വക അഭി
നയത്തിലും സപ്തസ്വരസ്ഥാനങ്ങളിലും നൈപു
ണ്യം ലഭിച്ചുമിരിക്കുന്ന തലക്കോൽ വഹിച്ചവൾ,
വാരം പാടുന്നതിൽ വൈദഗ്ദ്ധ്യമുള്ളവൾ, തലപ്പാ
ട്ടും ഇടപ്പാട്ടും പാടുന്നവർ, എന്നീ നാലുവൎഗ്ഗക്കാ
രുൾപ്പെടെയുള്ള സകല വേശ്യകളും തങ്ങടെ നൃത്ത
ഗീതാദികളിലുള്ള നൈപുണ്യത്തിന്നനുസരിച്ചു നാ
ളൊന്നുക്ക് ഒരു കഴഞ്ചു മുതൽ ആയിരത്തെട്ടു കഴ
ഞ്ചുവരെ തൂക്കമുള്ള സുവൎണ്ണം തങ്ങളെ കാമിച്ചു വ
രുന്ന പുരുഷന്മാർ നൽകേണമെന്ന നിയമം വിടാ

* കടിക്കുറ്റത്തിന്നു ഏഴു ചെങ്കൽ ചുമപ്പിച്ചു നഗരപ്രദ
ക്ഷിണം ചെയ്യിച്ചു പുറത്താക്കുക

തെ അടുത്തു കൂടുന്ന കാമിജനങ്ങളുടെ അകക്കാമ്പിൽ അല്ലലുളവാക്കി, അപ്സരസ്സദൃശികളായ തങ്ങളുടെ കടാക്ഷവലയിലകപ്പെടുന്ന താപസന്മാരായാലും, വിരിഞ്ഞ പുഷ്പങ്ങൾതോറും ചെന്നു മധുപാനം ചെയ്തു പിന്നീടു തിരിഞ്ഞു നോക്കാതെ മടങ്ങുന്ന വണ്ടുകളെപ്പോലെ ഒരിടത്തും തങ്ങാതെ പുതിയ പുതിയ ഓരോന്നിനെ പുണർന്നുകൊണ്ടുഴലുന്ന വിടന്മാരായാലും, കാമലീലാസുഖത്തെ ഇദംപ്രഥമമായി അനുഭവിപ്പാൻ തുനിഞ്ഞൊരുങ്ങിയ അനഭിജ്ഞന്മാരായാലും, അവരുടെ വിദ്യാവിനയാദികൾ മന്ദീഭവിക്കത്തക്കവണ്ണം വശമാക്കി നാൾതോറും സംഭോഗപാരവശ്യസുഖത്തോടെ നിദ്ര ചെയ്യിച്ചു വെച്ചുകൊണ്ടിരിക്കത്തക്ക പാടവത്തോടും, സുഭാഷിതങ്ങളെ അവഗണിച്ചുകൊണ്ടുള്ള വാങ്മാധുര്യത്തോടും ചതുഷ്ഷഷ്ടികലാജ്ഞാനത്തോടും കൂടിയ അവിവാഹിതവേശ്യാജനവസതികളായ വീഥികളും രമണീയങ്ങൾ തന്നെ.

കരുവാന്മാരുടെ പണി, രഥനിർമ്മാണം, രഥങ്ങൾക്കുള്ള രത്നസ്ഥാപികൾ, കവചങ്ങൾ, മണിമയങ്ങളായ ആനത്തോട്ടികൾ, ചർമ്മമയങ്ങളായ കയ്യുറകൾ, രോഗഹരങ്ങളായ അരപ്പട്ടകൾ, അരവളയങ്ങൾ, വെൺചാമരങ്ങൾ, പന്നിമുഖപ്പരിചകൾ, തോൽവാറുകൾ, തോൽപരിചകൾ, വന്യ

വസ്ത്രചിത്രിതങ്ങളായ പരിചകൾ, അയശ്ശലാക കൾ, ചെമ്പുപണികൾ, വെങ്കലപ്പണികൾ, കയ റുപിരിക്കൽ, നാനാത്രപഹാരനിമ്മാണം, ഈച്ച വാൾ മുതലായ ആയുധപ്പണികൾ, ദന്തപ്പണി കൾ, ധൂപദ്രവ്യനിമ്മാണം, പലവക ചാന്തുകളുടെ കൂട്ടുകൾ, മാല്യവിശേഷനിമ്മാണം, ഇവയെല്ലാം ഇന്നിന്നതുകൊണ്ടുള്ള ഉപയോഗം ഇന്നിന്നതെന്ന റിവാൻ കഴിയാത്തവിധം അപരിമിതമായി തീൎന്നു മന്നവന്മാക്കുപോലും സ്പൃഹണീയങ്ങളായ ആപ ണങ്ങൾ എല്ലാ ജനങ്ങളുടെയും ഹൃദയത്തെ ആക ഷിക്കുന്നു. പ്രമാണപ്രോക്തങ്ങളായ കാകപാദം, കളങ്കം, ബിന്ദു, രേഖയെന്നീനാലുകുററങ്ങൾ നീ ങ്ങി എട്ടുപട്ടം, ആറുകോടി, ധരാ, ശുദ്ധി, നീരോട്ടം എന്നീ അഞ്ചു ഗുണങ്ങളോടും ശുക്ലരക്തഹരിതകൃ ഷ്ണവൎണ്ണങ്ങളാൽ ഗ്രാഹ്യങ്ങളായ ബ്രാഹ്മണാദി നാ ലു വൎണ്ണഭേദത്തോടും ഇന്ദ്രചാപസന്നിഭമായ ഒളി യോടും കൂടിയ വൈരമണിഭേദങ്ങളും, രേഖ, ധാര, കാർഷ്ണ്യം എന്ന മൂന്നു ദോഷങ്ങളില്ലാതെ സ്നിഗ്ദ്ധ തയും സൌമ്യമായ കാന്തിപ്രസാരവുമുള്ള മരതക രത്നവിശേഷങ്ങളും പത്മം, നീലം, കുവിന്ദം, പടി തം ഇങ്ങനെ നാലു ജാതി മാണിക്കവൎഗ്ഗവും പൂയംന ക്ഷത്രത്തിൻെറ ആകാരത്തിൽ പൊൻകട്ടിപോലെ തിളങ്ങുന്ന പുഷ്യരാഗവൎഗ്ഗവും, സൂൎയ്യപ്രഭമെന്നും മ

ധൂബിന്ദുപ്രതിമമെന്നും വ്യവഹരിക്കപ്പെടുന്ന വൈഡൂര്യവർഗ്ഗവും, ഇരുളിന്നു തെളിമ വരുത്തിയ വിധത്തിലുള്ള നീലരത്നവിശേഷങ്ങളും, രക്തപീതവർണ്ണങ്ങളാൽ മിശ്രിതമായ ഗോമേദകജാതിയും, ഒരു വർഗ്ഗത്തിലുൾപ്പെടുത്തിവെച്ച മാണിക്യം, പുഷ്യരാഗം, നീലം, ഗോമേദകം, വൈഡൂര്യമെന്ന അഞ്ചുവർഗ്ഗത്തിൻെറയും ശോഭകൊള്ളുന്ന മണികളും, കാററിൽനിന്നും കല്ലിൽനിന്നും മണ്ണിൽനിന്നും നീരിൽനിന്നും ഉണ്ടായി അവയ്ക്കുള്ള ദോഷങ്ങൾ അണുപോലും പിന്നയാതെ തെളിമ കലൎന്ന കാന്തിയോടും ശുക്രസോമന്മാരെപ്പോലെ ധവളവും അംഗാരകനെപ്പോലെ ലോഹിതവുമായ ആഢ്യപ്രഭയോടെ ഗോളാകാരമായ മുക്താവർഗ്ഗവും, ഉത്ഭവത്തിൽതന്നെ തുളയും കല്ലിടുക്കിലിറങ്ങിപ്പോയതിനാലുള്ള മുടക്കം, വളവും പിരിവുമെന്നീവിധം കുററങ്ങളില്ലാതെ ശുദ്ധരക്തവർണ്ണമായി തെററന്നുരുണ്ടു നീണ്ട കൊടിപ്പവിഴവർഗ്ഗവും ഇവയുടെ ഉല്പത്തി മുതൽ ഗുണസമ്പൂൎത്തിവരെക്കുമുണ്ടാകാവുന്ന ഭേദങ്ങളെ ഗ്രഹിക്കുന്നതിൽ വിദഗ്ദ്ധന്മാരായ വണിഗ്വരന്മാരാൽ സംഭരിക്കപ്പെട്ടിരിക്കയാൽ എത്രയും വിശേഷമായി വ്യാപാരം നടക്കുന്നതും ചോരണമെന്നതു ഒരു കാലത്തും നടന്നു കണ്ടിട്ടില്ലാത്തതുമായ രത്നവ്യാപാരവീഥിയും രമ്യമായിരിക്കു

ന്നു. ജാംബൂനദം, ജാതരൂപം, ശൃകപാത്രം, ഹാ
ടകം, എന്നീ നാലു സംജ്ഞകൊണ്ടു പ്രസിദ്ധങ്ങളാ
യ സുവൎണ്ണഭേദങ്ങൾ ഏതേതു ശാലകളിൽ ഏതേതു
ജാതിയാണുള്ളതെന്നറിയുന്നതിനുള്ള ആയാസമൊ
ഴിക്കത്തക്കവണ്ണം ഇന്നെടത്ത് ഇന്നജാതിപ്പൊന്നു
ണ്ടെന്നറിയിപ്പാൻ അവിടവിടെ കൊടികൾ നാട്ടി
പരിഷ്കരിച്ചിട്ടുള്ള സുവൎണ്ണവ്യാപാരശാലകളും, പരു
ത്തികൊണ്ടും എലിരോമംകൊണ്ടും പട്ടുകൊണ്ടും നി
ൎമ്മിച്ചിരിക്കുന്ന ഏററവും നേരിയ ചരക്കുകൾ നൂററു
കണക്കായി അടുക്കി നിറച്ചുവെച്ചിട്ടുള്ള വസ്ത്രവ്യാ
പാരശാലകളും, തൂക്കുവാൻ വെള്ളിക്കോലും അളക്കു
വാൻ പറയും, മരക്കാലും കൈക്കൊണ്ടിരിക്കുന്ന ത
രകുകാർ നിന്നേടത്തു നില്ക്കാതെ എപ്പോഴും ഓടി
നടന്നുകൊണ്ടിരിക്കത്തക്കവണ്ണം മുളകുപൊതികളും
അടയ്ക്കക്കെട്ടുകളും തൂക്കിഎടുപ്പാനുള്ള മററു സാമാന
ക്കെട്ടുകളും ഈരെട്ടു കുലവൎഗ്ഗവും * കുമിഞ്ഞുകിടക്കു
ന്ന കുലവ്യാപാരിവീഥിയും, ബ്രാഹ്മണൻ, ക്ഷത്രി
യൻ, വാണികൻ, വേളാളൻ എന്ന നാലു വൎണ്ണങ്ങ
ളും വെവ്വേറെ വാസംചെയ്യുന്ന തെരുവുകളും, മൂന്നും

---

* നെല്ല്, പുല്ല് = ഒരു ധാന്യം, വരക്, തിന, ചാമ, ചോളം, തോര, കോറ, ഇവ എട്ടും എള്ള്, കൊള്ള്, പയറ്, ഉഴുന്ന്, അവര, കടല, തുവര, മുതിര ഇവയെട്ടുംകൂടി കുലം പതിനാറ്.

നാലുംകൂടിയ മാൎഗ്ഗസന്ധികളും, കോവിലങ്ങാടിയും, ബലികൊള്ളുന്ന കാവുകളും, രഥവീഥികളുമെന്നീ ഭാഗങ്ങളിൽ ആകാശമദ്ധ്യത്തിൽ ദ്രുതഗതിയിൽ പോകുന്ന ആദിത്യന്റെ കഠോരകിരണങ്ങൾനിലത്തു പതിക്കാത്തവിധം പുതുതു പുതുതായുയൎത്തിക്കെട്ടീട്ടുള്ള ചെറുതും വലുതുമായ പതാകകളാകുന്ന പന്തലിൻകീഴിൽ മന്നോർവരന്റെ മഹാനഗരിയെ ചുററിനടന്നുകണ്ടു കൌതുഹലംകൊണ്ടു താൻ കരുതി വന്നപ്രകാരം ഒരു വാസസ്ഥലം കണ്ടുനിശ്ചയിക്കേണമെന്നുള്ളതിനെ വിസ്മരിച്ചു കോവലൻ മടങ്ങിപ്പോന്നു.



## പതിനഞ്ചാം ഗാഥ.

### ശരണാഗതി.

തങ്ങടെ ഭൂമിയിൽ നാനാരൂപങ്ങളായ സമ്പത്തുകളും വിളഞ്ഞുണ്ടാകത്തക്ക നിലയിൽ ധൎമ്മത്തെ നടത്തിവരുന്ന പാണ്ഡ്യഭൂപന്മാരുടെ പുകഴ് പെരുകുന്ന ആജ്ഞാശക്തിക്കും പ്രജാരക്ഷയ്ക്കും സേനാബലത്തിന്നുമുള്ള വൈശിഷ്ട്യം ഒരു കാലത്തും വിട്ടുമാറി പോയതായി അറിവില്ലാത്ത മധുരാനഗരി

യെ കണ്ട കോവലൻ ആ നഗരത്തിൻെറ പരിപാവ നസ്ഥിതിയെ അന്യന്മാൎക്കുപദേശിക്കുന്ന വേദിയന്മാർ വാസംചെയ്യുന്നതും പുറമതിൽ ചുററിലുള്ളതുമായ പുരാതനഗ്രാമത്തിൽ തപോധനന്മാരിരുന്നരുളുന്ന ആലയത്തിൽ ചെന്നു നിർദ്ദോഷമായ ആ നഗരത്തിൻെറ മഹിമയെ കവുന്തിയടികളോടു പറയുമ്പോൾ 'തലച്ചങ്കാട്'' * എന്ന ഗ്രാമത്തിലെ നിവാസിയും നാലുവേദങ്ങളുമോതി നിപുണനെന്നു കീൎത്തിലഭിച്ച വേദജ്ഞോത്തമനുമായ മാടലനെന്ന വെദിയൻ അഗസ്ത്യാവാസമായ സഹ്യപൎവ്വതത്തെ വലംവെച്ചു കുമരിയാററിൽ യഥാവിധി തീൎത്ഥമാടി തൻെറ കുഡുംബങ്ങളിരിക്കുന്നേടത്തേയ്ക്കു മടങ്ങിവരുമ്പോൾ അദ്ധ്വശ്രമശമനത്തിന്നായി കവുന്തിയടികളിരിക്കുന്ന ആലയത്തിൽ ചെല്ലുകയും കോവലൻ അരികെ ചെന്നു വണങ്ങുകയും ചെയ്തപ്പോൾ അദ്ദേഹം പറഞ്ഞു:

ചോഴൻ കരികാലൻ കൊടുത്ത നൎത്തകീതിലകസ്ഥാനംമൂലം മേന്മയും പ്രസിദ്ധിയുമുള്ള മഹിളാമണിയായ മാധവി തനിക്കനുരൂപിയായ ഒരു ബാലികയെ പ്രസവിച്ചു ബാലായ്മ കഴിഞ്ഞതിന്നുശേഷം ചിത്രാവതി മുതലായ വൃദ്ധവേശ്യാജനം, 'മാധവിയു

---

* കാവിരിപട്ടണത്തിന്നു തെക്കുപടിഞ്ഞാറായി നാലു നാഴിക ദൂരത്തിലുള്ളയു്.

ടെ മകൾക്കു നാമകരണം ചെയ്യണം' എന്നു സ ന്തോഷാവഹമായ വാക്യം കേട്ടു, മുൻകാലത്തു വെ ങ്കടലിൽ ഇരുളടഞ്ഞ ഒരു രാത്രിയിൽ താൻ കയ റിയിരുന്ന മരക്കലം ഉടഞ്ഞുപോകയാൽ നമ്മുടെ പൂർവ്വപിതാമഹൻ മുൻജന്മത്തിൽ പുണ്യവും ദാനധ ർമ്മങ്ങളും ചെയ്തിരുന്നതിനാൽ ഒരേടത്തും തനിക്കപ നയം നേരിടാതെ ആ കടലിൽതന്നെ ഏതാനും നാൾ നീന്തിക്കൊണ്ടിരിക്കുമ്പോൾ ഒരു ദേവി ആ വിർഭവിച്ച്, 'ഈ ദ്വീപിലുള്ളവരെ രാക്ഷസർ ബാ ധിക്കാത്തവിധം മഹേന്ദ്രാജ്ഞയാൽ കാത്തുരക്ഷിച്ചു വരുന്ന ഞാൻ നിൻെറ ദുഃഖംകണ്ട് അതിൽനി ന്നു രക്ഷപ്പെടുത്തുവാൻ വന്നിരിക്കയാണ്; ഇനി ഭ യപ്പെടേണ്ട; എൻെറ നാമധേയം 'മണിമേഖല' യെന്നാണ്; എൻെറ സഹായമില്ലെങ്കിലും നീ മു മ്പുചെയ്ത സുകൃതസഞ്ചയം നിന്നെ വിട്ടൊഴിയുന്നത ല്ല; ആകയാൽ നീ ഈ കടലിൽനിന്നു കരേറുക;' എന്നുരചെയ്തു തൻെറ വിദ്യാശക്തിയാൽ ഒരു മ ണൽത്തിട്ടിൽ കരേററി ആടൽതീർത്ത നമ്മുടെ കുല ദൈവത്തിൻെറ പേർ വിളിക്കുവിൻ' എന്നു പറയു കയും അനേകം ഗണികമാർക്കൂടി 'മണിമേഖല'എ ന്നു നാമകരണംചെയ്തു നരപതിയേയും നഗരത്തേ യും വാഴ്ത്തുകയുംചെയ്തു ആ ദിവസത്തിൽ നീ മാധ വിയോടുംകൂടി വിപ്രന്മാർക്കു കനകവർഷം ചെയ്തുകൊ

ണ്ടിരിക്കുമ്പോൾ മോക്ഷസാധനമായ ജ്ഞാനത്തിന്നു
നിലയനമായ ഒരു ബ്രാഹ്മണൻ തൻെറ മുമ്പിൽ ഭ
ഗ്നഗാത്രനായി കാൽ തളൎന്നു വടിയൂന്നി നടന്നുകൊ
ണ്ടു ദാനം വാങ്ങുവാനൊരുങ്ങിവരികയായിരുന്നു; നി
ഷാദിക്കു കീഴടങ്ങാതെ നാലുപാടും ഭ്രമിച്ചുനൊക്കി
ക്കൊണ്ടു മദവേഗത്തൊടുകൂടി വരുന്ന ഒരു ഗജം
കോപാന്ധനായി ആ ബ്രാഹ്മണനെ പിടികൂടി; ആ
സമയം അദ്ദേഹത്തെ വിടുവിപ്പാനായി ആനയോടു
രത്തുകൊണ്ടടുത്തു് അതിൻെറ കയ്യിൽനിന്നു് അ
ന്തണനെ വേർപെടുത്തിയ അവസരത്തിൽ നീ
അതിൻെറ കയ്യിലകപ്പെട്ടു; ഉടനെ പരുത്ത തുമ്പി
ക്കരത്തിൻെറ ബന്ധമൊഴിച്ചു കൊമ്പുകൾക്കിടയി
ലൊതുങ്ങി അവയിൽ ചവിട്ടിക്കരേറി നീലപൎവ്വതാഗ്ര
ത്തിൽ വാഴുന്ന വിദ്യാധരനെന്നപോലെ അതിൻെറ
കഴുത്തിലിരുന്നു് അടക്കുവാനരുതാത്ത മദത്തെ അ
ടക്കിയ കൃപാലുവായ വീര! താൻ വളൎത്തിയ കീരി
തൻെറ കുട്ടിക്കു കാവലായിരിക്കെ അതിനെ വന്നണ
ഞ്ഞ ഒരു സൎപ്പത്തെ കടിച്ചു ഖണ്ഡിച്ചു രക്തംപുര
ണ്ട മുഖത്തോടെ തൻെറ വരവിനെ പ്രതീക്ഷിച്ചു
ദ്വാരദേശത്തിൽ നിന്നിരുന്നതിനാൽ ഇതു തൻെറ
ശിശുവിനെ ഹിംസിച്ചതായിരിക്കേണമെന്നു നിശ്ച
യിച്ചു കയ്യരിവാളാൽ അതിനെ വധിച്ച ഒരു ബ്രാ
ഹ്മണി ഉത്തരദേശത്തിലേക്കു ഗംഗാസ്നാനത്തിന്നാ

യി പോകുന്ന തൻെറ പതിയെ അനുഗമിക്കയാൽ അവൻ അവളെ നിഷേധിച്ച്, "നിന്നോടിണങ്ങി ഗൃഹസ്ഥാശ്രമത്തിൽ വാഴുന്നതിന്ന് ഇനി ഞാൻ ഒരുക്കമില്ല; അതിനാൽ സംസ്കൃതഭാഷയിലെഴുതിയ

'അപരീക്ഷ്യ ന കൎത്തവ്യം കൎത്തവ്യം സുപരീക്ഷിതം
ന ചേൽ ഭവതിസന്താപോ ബ്രാഹ്മണ്യാനകുലാദ്യഥാ'

ഈ പദ്യത്തിൻെറ അൎത്ഥമറിയുന്ന ബുധന്മാരുടെവശം ഈ ഓലകൊടുക്കുക" എന്നു പറഞ്ഞു് അവൻ പോയപ്പോഠം വണിക്പഥങ്ങളിലും പ്രഭുക്കന്മാരുടെ മേടകളിലും സാധാരണന്മാരുടെ സദനങ്ങളിലും കയറിയിറങ്ങി ദുഷ്ടതശാന്തി വരുത്തുക ഫലം നേടുവിൻ എന്നു വിളിച്ചുപറയുന്ന ആ മഹാബ്രാഹ്മണിയെ വിളിച്ചുവരുത്തി "ഇങ്ങനെയുഴലുവാൻ തക്കവണ്ണം എന്തൊരു സങ്കടമാണു നിങ്ങഠംക്കു നേരിട്ടിരിക്കുന്നതു്? ഈ പറഞ്ഞതെന്താണു്?" എന്നു നീ ചോദ്യംചെയ്തപ്പോഠം അവഠം, "ഞാൻ ഒരു കൊലചെയ്തതിനാൽ എന്നെ പിരിഞ്ഞുപോയ പതിയെ കാണാതെ അഴൽപൂണ്ടുഴന്നു നടക്കുകയാണു്; മഹിതമായ സുഭാഷിതമെഴുതീട്ടുള്ള ഈ ഓലവാങ്ങി കൈപ്പണമായി കുറെ ദ്രവ്യംതന്നു്, പൊറുക്കവയ്യാത്ത എൻെറ സന്താപത്തെ ഒഴിക്കണം" എന്നപേക്ഷിച്ചകാലത്തു്, "അഞ്ചാതിരിക്കുക; നിൻെറ സങ്കടം ഞാൻതന്നെ തീൎക്കാം; ഹൃദയവ്യഥ പോക്കുക" എന്നു പറഞ്ഞു് അപ്പോഠംതന്നെ ധൎമ്മശാസ്ത്രത്തിൽ

വിധിച്ചവണ്ണം ആ ബ്രാഹ്മണിക്കുള്ള കൊലപാത കം തീരത്തക്ക ദാനങ്ങൾ നടത്തിച്ച ദുഃഖംതീൎത്ത് അവളെ പരിഞ്ഞുപോയ ഭൎത്താവിനോടുകൂടെ യോജിപ്പിച്ചുവെച്ച അനശ്വരങ്ങളായ നാനാധനങ്ങളും കൈപ്പണവും കൊടുത്തു യാഗവും ചെയ്യിച്ച ധന പതിയായ ദാതാവേ! ഒരു സാദ്ധ്വിയുടെമേൽ കാപട്യം ചുമത്തുവാനായി അവളുടെ നായകനോടു കള്ള സ്സാക്ഷി പറഞ്ഞതിനാൽ

1 യതിവേഷം തന്നിൽ മറഞ്ഞുലോകരെ
ചതിച്ച ദുൎമ്മാൎഗ്ഗമിയന്നുകൊള്ളുവോൻ.
2 പതിക്കു വിശ്വാസം വരുത്തുവാൻമാത്രം
ഇതംചെയ്തു വശീകരിക്കും പുംശ്ചലി
3 ചെരുത്തു വിശ്വസിച്ചഖിലശക്തിയും
കൊടുത്തഭൂപനെ ചതിച്ചിടും മന്ത്രി
4 മുറയ്ക്കുവേട്ടുള്ള കമനിയെ വിട്ടു
പരസ്ത്രീയോടൊത്തു രമിക്കും പൂരുഷൻ
5 പരദ്രവ്യത്തിനെ ഹരിച്ചു കൈതവ-
മുരച്ചു ശുദ്ധത നടിച്ചിടുന്നവൻ
6 ഗുണംഞ്ഞും മാന്യരെ സ്തുതിച്ചുടൻ നേരിൽ
കണക്കിലന്യത്ര ദുഷിച്ചിടുന്നവൻ
7 ദുരാചാരന്മാരിപ്പറഞ്ഞുള്ളോരു പേർ
പരിത്യാജ്യന്മാരായ്ത്തുന്നിതെങ്ങുമേ

ഈ ആറുതരത്തിൽ സംബന്ധിച്ചുള്ള പാപാത്മാക്കളെ വധിച്ചു ഭക്ഷിക്കുന്ന ഭൂതത്തിൻെറ കാലപാശത്തിൽ അകപ്പെട്ട ആ ദുരാചാരനുവേണ്ടി അവ

ൻെറ മാതാവിന്നു നേരിട്ടിരിക്കുന്നതായ പരിതാപം കണ്ട് അവനെ ബന്ധിച്ചിരിക്കുന്ന പാശത്തിന്നക മെ വേഗം കടന്നുചെന്നു "ഭൂതപുംഗവ! എൻെറ ജീവനെ നിണക്കിരയാക്കിയെടുത്ത് ഇവൻെറ ജീ വനെ വിട്ടുതരിക" എന്നു യാചിച്ചപ്പോൾ ഭൂതം അവനെ വിട്ടുകൊടുക്കാതെ, "ഈ നീചൻെറ നികൃ ഷ്ടമായ ജീവന്നുവേണ്ടി നിൻെറ ഉൽകൃഷ്ടമായ ജീവ നെ ഉപേക്ഷിക്കുകയെന്നുള്ളത് എൻെറ നയത്തിന്നു പററുന്നതല്ല. അതിനാൽ നീ ഈ ആശ വിട്ടൊ ഴിയുക; നിൻെറ മുന്നിൽവെച്ചു ഇവനെ കൊന്നു തിന്നുന്നുണ്ട്." എന്നുചൊല്ലി അപ്രകാരംതന്നെ ചെയ്തു. അതിനാൽ അനുതാപംപൂണ്ടു മടങ്ങി അവ ൻെറ കുഡുംബത്തിന്നും ബന്ധുജനത്തിന്നും തൻെറ ആപ്തബന്ധുക്കൾക്കെന്നപോലെ നിത്യവൃത്തിക്കു യാ തൊരു ദുഃഖവും നേരിടാതെ പലകാലം പരിപാലി ച്ചുവന്ന കുലീനപുംഗവ! വേദജ്ഞ! സമ്പന്ന! പ്രഭോ! ഗോപാല! എൻെറ അറിവിൽ നീ ഈ ജന്മത്തിൽ ചെയ്തതെല്ലാം സൽക്കർമ്മങ്ങളാണ്. ഈ തരുണീമ ണിയോടുകൂടി ഒരു സഹായവുമില്ലാതെ വന്നതു പൂവ്വ ജന്മത്തിൽചെയ്ത ദുഷ്കർമ്മത്തിൻെറ ഫലമായിരിക്കു മോ? എന്നു മാടലൻ ചോദിച്ചു.

കോവലൻ പറഞ്ഞു—പാണ്ടിയൻെറ ഈ മ ധുരാനഗരത്തിൽ ഹീനനായ ഒരുവനിൽനിന്നു മ

ണമിയലുന്ന കേശപഞ്ചകത്തോടുകൂടിയ ഇവൾക്കു അതിയായ ഭയം നേരിടുകയും ഉടുത്ത വസ്ത്രം അന്യന്മാരാൽ അപഹരിക്കപ്പെട്ട ഞാൻ ഒരു പോത്തിൻ പുറത്തു കയറുകയും ഇവളോടുകൂടി ഞാൻ അനാഥസ്ഥിതിയിലാവുകയും കാമദേവൻ തൻെറ പുഷ്പമ്പിനെ വലിച്ചെറിഞ്ഞു വിഷണ്ണനായിത്തീരുംവണ്ണം മാധവി മണിമേഖലയെ ബുദ്ധദേവനായിക്കൊണ്ടു സമർപ്പിക്കുകയും ചെയ്തതായി മൂർത്തിമത്തായ തമസ്സിനാൽ ആക്രമിക്കപ്പെട്ടതായ അന്ത്യയാമത്തിൽ ഞാൻ സ്വപ്നം കണ്ടിരിക്കുന്നു.

ഒട്ടകം കഴുത പോത്തിവതൻെറ
പൃഷ്ഠമേറിയ കിനാവതു കണ്ടാൽ
അഷ്ടഭൂതികലരും നൃപനേയും
നിഷ്ഠുരൻ ശമനനാഷ്ടി കഴിക്കും.

2 ഒന്നാംയാമത്തിലോരാണ്ടാൽ
പിന്നേതിൽ തിങ്കളെട്ടിനാൽ
മൂന്നിലൊ മൂന്നുമാസത്താൽ
പിന്നേതിൽ പത്തുനാളിനാൽ.

3 കിനാവിൻെറ ഫലം ഭംഗം
വിനാ വന്നു ഭവിച്ചിടും

കവുന്തിയും മാടലനും പറഞ്ഞു:—തപസ്വികളല്ലാതെ മററാരും ഈ പുറനഗരത്തിൽ പാർക്കുന്നതു യോഗ്യമാകുന്നതല്ല; അകനഗരത്തിലേക്കു പോകുന്നതായാൽ മാശാത്തുവാൻെറ പുത്രനാണെന്നറിഞ്ഞ്

അവിടെയുള്ള വൈശ്യന്മാർ നിന്നെ എതിരേററു സല്ക്കരിപ്പാനൊരുങ്ങും; അതിനാൽ ഇവിടം വിട്ടുമാറി അസ്തമനത്തിന്നുമുമ്പു പത്നീസമേതനായി മധുരാപുരിക്കു പോയ്ക്കൊൾക.

ഇങ്ങനെ പറഞ്ഞിരിക്കുമ്പോൾ 'മാതരി'യെന്നു പേരുള്ള വൃദ്ധയായ ഒരു ഗോപസ്ത്രീ യക്ഷിക്കു വഴിപാടായി പാൽച്ചോറുംകൊണ്ടു വരുന്നവഴിക്ക് പുണ്യശീലന്മാരായ പലരോടും ചേന്നു പുറമതിൽപള്ളിയിലിരുന്ന കവുന്തിയടികളെ കണ്ടു ഭക്തിപൂർവ്വം അരികെച്ചെന്നു വന്ദിച്ചു. അപ്പോൾ കവുന്തി, "പശുക്കളെക്കാത്തു രക്ഷപ്പെടുത്തി അവയിൽനിന്നുണ്ടാകുന്ന ഫലമായ ഗോരസത്തെ യാവക്കും നൽകുന്ന ഈ ഗോപന്മാരുടെ ഗൃഹജീവിതത്തിൽ ഒരു ദോഷവുമില്ലെന്നു മാത്രമല്ല ഇവർ നമ്മുടെ സാരോപദേശങ്ങൾക്കു വഴിപ്പെട്ടിരിക്കയാൽ മനഃകളങ്കമററവളുമാണ്; അത്രയുമല്ല പ്രായംചെന്നവൾ; അലങ്കാരഭ്രാന്തി വിട്ടവൾ; ഔദാര്യമുള്ളവൾ; അതിനാൽ ഇന്ന് ഈ മാതരിയുടെ അധീനത്തിൽ ഇവളെ വെക്കുന്നതിൽ യാതൊരു വൈകല്യവും വരുവാനില്ല" എന്നു തന്റെ മനസ്സിൽ കരുതി.

കവുന്തി പറഞ്ഞു:—മാതരി! ഈ തരുണിയുടെ ശ്വശുരന്റെ പേർ കേൾക്കുന്നതായാൽ ഈ നഗരത്തിലുള്ള ഇവരുടെ സ്വജനങ്ങൾ അലഭ്യമായ

വസ്തു ലഭിച്ചതുപോലെ ബഹുമാനപൂർവ്വം ഇവളെ വ രനോടുകൂടി എതിരേററു കെട്ടും കാവലുമുള്ള തങ്ങ ടെ മേടസ്ഥകമെ കൊണ്ടുചെന്നു വേണ്ടുംവണ്ണം ഉപ ചരിക്കും; അങ്ങനെയിരുന്നാലും ഗോപകുലജാത യായ നിൻെറ രക്ഷയിൽ ഇവളെ തന്നിരിക്കുന്നു. കു ലീനയായ ഇവളെ മംഗളസ്നാനം ചെയ്യിച്ച് ചെങ്ക യല്ക്കണ്ണിലഞ്ജനമെഴുതി കാറണിവേണിയിൽ നറും തൂമലരണിഞ്ഞു മടിപ്പുടവയുടുപ്പിച്ച് നീതന്നെ സ ഖിയും ഉപമാതാവും മാതാവുമായിരിക്കത്തക്കവണ്ണം ഭരമേല്പിച്ചിരിക്കുന്നു; ഇങ്ങനെ അവശയായി എ ന്നോടൊരുമിച്ച് പോന്ന ഈ പെൺകൊടിയുടെ ചെറുപാദങ്ങളെ ഭൂദേവിയും മുമ്പു കണ്ടറിഞ്ഞിട്ടില്ല; ഇവൾ കടുംവെയിലിനാൽ തൻെറ കണവൻ വാടി ത്തപിച്ച് കണ്ടതിനാൽ കരളുരുകി നാവു വരണ്ടു ത നിക്കു നേരിട്ടിട്ടുള്ള ആയാസത്തെ വേർതിരിച്ചറിയാ തവണ്ണമുള്ള മനോമാഹാത്മ്യത്തോടുകൂടി ഒരു പൂ ങ്കൊടിപോലെ പ്രകാശിക്കുന്നവളാണു്; ഗാർഹസ്ഥ്യ ധർമ്മാചരണത്തിൽ പതിയുടെ സാഹചര്യം ഭിക്ഷി ക്കുന്ന ധർമ്മപത്നിക്കു് ഒഴിച്ചുകൂടാത്തതായ പാതിവ്ര ത്യനിഷ്ഠ തൻെറ കടമയായുള്ളതുകൊണ്ടു ഈ ദൈവ ത്തെയല്ലാതെ മറെറാരു ദൈവത്തേയും ഞാൻ പ്ര ത്യക്ഷമായി കാണുന്നില്ല; കാലവർഷം പിഴച്ചതായ റികയില്ല; ഭൂമിയുടെ ഫലപുഷ്ടി കുറഞ്ഞതായറിക

യില്ല; രാജാക്കന്മാരുടെ വാഴ്ചയിൽ ഭ്രംശംവന്നതായ റിവില്ല; ഇങ്ങനെ ഗുണഭൂയിഷ്ഠമായി കണ്ടിട്ടുള്ള തു സതീമണി കുടികൊള്ളുന്ന രാജ്യമാണെന്നു മഹാത്മാക്കളാൽ അരുളിച്ചെയ്യപ്പെട്ട ധർമ്മശാസ്ത്രവചനങ്ങൾ നീ കേട്ടറിവീലയോ? ധർമ്മചാരികളുടെ അഭ്യാഗമം തൽക്കാലം സാമാന്യമായ ഒരു ആനന്ദത്തെ മാത്രം ജനിപ്പിക്കുന്നതാണെങ്കിലും പിന്നീട് പരമാനന്ദപ്രാപ്തിഹേതുവായിത്തീരുന്നതാണെന്നു നീ അറിഞ്ഞുകൊൾക. കാവേരിനദിതോട്ടങ്ങൾക്കെതിരായി കിടക്കുന്ന പട്ടണത്തിന്നുള്ളിൽ പൂക്കൾ നിറഞ്ഞും പൂർവ്വാഹ്നപരാഹ്നഭേദംകൂടാതെ ഒരേനിലയിൽ നിഴൽ പരന്നു ശോഭിക്കുന്നതുമായ അശോകമൂലത്തിൽ ശ്രമണന്മാരാൽ മനോഹരമാംവണ്ണം നിർമ്മിക്കപ്പെട്ട ശിലാതലത്തിലിരുന്നു സർവ്വജനങ്ങൾക്കും ധർമ്മപ്രബോധനംചെയ്യുന്ന ശ്രമണമുനി (ചാരണ)വരൻെറ സന്നിധിയിൽ ഇന്ദ്രായുധപ്രഭമായ തനുവിൽ ഹാരങ്ങളും പൂമാലയും സുവർണ്ണാഭരണങ്ങളുമണിഞ്ഞു മാനുഷദൃഷ്ടിക്കഗോചരന്മാരായ അനേകം അമരന്മാരാൽ സേവ്യമാനമായ ദിവ്യരൂപത്തോടും കരുവിരൽ കുരങ്ങിൻെറ കയ്യിന്നു തുല്യമായ ഒരു കയ്യോടും വന്നുനിന്ന ഒരു ദേവനെ കണ്ട് ആ ശിലാതലത്തിൻകീഴെ ഇരുന്നു ധർമ്മശ്രവണം ചെയ്തിരുന്ന ശ്രമണന്മാരെല്ലാവരും എഴുന്നേററു മ

നിയെ തൊഴുതു "ഇദ്ദേഹം ഇങ്ങനെ ഇവിടെ വരു വാൻ കാരണമെന്തു്" എന്നു ചോദിച്ചു.

ചാരണൻ പറഞ്ഞു — ചായലനെന്നു പേരായി എട്ടി * ലഭിച്ച ഒരു വണിഗ്വരൻ യഥാക്രമം ഗൃഹസ്ഥധമ്മം നടത്തിവന്നിരുന്നതിനാൽ പൌണ്ണമാസി, അമാവാസി, അഷ്ടമി ഈ തിഥികളിൽ ശുദ്ധോപവാസം അനുഷ്ഠിക്കുന്ന വ്രതികൾ പലരും പാരണയ്ക്കായി ഇവൻെറ ഭവനത്തിൽ വരിക പതിവായിരുന്നു. അങ്ങനെയുള്ള ഒരു ദിനത്തിൽ അവൻെറ ഗൃഹനായിക തൻെറ പാപശാന്തിക്കായി ഒരു തപസ്വീശ്വരനേയും ക്ഷണിച്ചുകൊണ്ടുവന്നു വിധിപൂവ്വം ഭുജിപ്പിച്ചു. അപ്പോൾ ആഹാരം കിട്ടാതെ മെലിഞ്ഞു പരവശനായ ഒരു കരുങ്കുരങ്ങൻ എങ്ങനെയോ ഭവനത്തിന്നകത്തു കടന്നു കാരുണികനായ ആ തപോധനനെ അടിവണങ്ങി അദ്ദേഹത്തിൻെറ ഉച്ഛിഷ്ടം ഭുജിച്ചു കൈകഴുകിയ നീർ പാനംചെയ്തു വിശപ്പടക്കി സംതൃപ്തനായി. വാനരൻെറ മുഖപ്രസാദം കണ്ടതിനാൽ നിശ്ചലമാനസനായ അദ്ദേഹത്തിന്നു കൌതുകമുണ്ടായി, ആ ഗൃഹനായികയോടു്, "നീ നിൻെറ മക്കളിലൊരുവനായി ഇവനെ കൈക്കൊള്ളുക" എന്നു് അവളെ ഭരമേല്പി

* വൈശ്യന്മാക്കു രാജാവു കൊടുക്കുന്ന ഒരു സ്ഥാനം.

ച്ചു; അവളാകട്ടെ ആ മഹാത്മാവിന്റെ ആദേശ ത്തെ ശിരസാവഹിച്ച് ആ വാനരനെ വാത്സല്യ ത്തോടെ പരിപാലിച്ചുകൊണ്ടിരുന്നു; അങ്ങനെ തന്റെ സ്നേഹത്തിന്നു പാത്രമായ ആ വാനരൻ മ രിച്ചസമയം അവൾ അതിന്റെ നികൃഷ്ടമായ ജന്മം നീങ്ങുവാനായി തന്റെ ധനത്തിൽ ഒരംശം ദാനം ചെയ്തു; അതിനാൽ അവൻ മദ്ധ്യമദേശത്തു 'വാര ണവാസി' എന്ന നഗരത്തിൽ 'ഉത്തരകകുൽസ്ഥൻ' എന്ന അരചന്റെ പുത്രനായി ജനിച്ചു സൌന്ദര്യം, കാന്തി, ജ്ഞാനം എന്നീ ഗുണങ്ങൾ തികഞ്ഞു പ ല ദാനങ്ങളും ചെയ്തുകൊണ്ടു മുപ്പത്തിരണ്ടുവത്സരം രാജ്യപരിപാലനംചെയ്തു പിന്നെ ദേവത്വം പ്രാപി ച്ചു. ഈ ഊർദ്ധ്വഗതിക്കെല്ലാം കാരണമായത് ഇവ നെ പോററിവളർത്തിയ ആ ഗൃഹനായികയാൽ ചെ യ്യപ്പെട്ട ദാനത്തിന്റെ മഹിമയാണെന്നു ബോധി ച്ചു മുജ്ജന്മത്തിൽ കരിങ്കുരങ്ങിൻവടിവായിരുന്ന പ്പോഴുള്ള ചെറിയ കയ്യിനെ തന്റെ ശരീരത്തിൽ ഒരു വലിയ ഭാഗത്തു കൈക്കൊണ്ടു, ദാനശീലയായ ചായലന്റെ പത്നി അന്നാളിൽ ചെയ്ത ദാന ത്താൽ ഈ രൂപം സിദ്ധിച്ചതാണെന്നു ശ്രമണവ്ര തികളെ ബോധിപ്പിപ്പാനായി ഈ ദേവകുമാരൻ ഇ വിടെ ആവിർഭവിച്ചതാണ്.

ഇങ്ങനെ ചാരണനുരചെയ്ത വചനങ്ങളെ മി

വ്യവാക്യങ്ങളായി വിശ്വസിച്ച ധമ്മനിഷ്ഠയെ അം ഗീകരിച്ച തദ്ദേശവാസികളായ തപസ്വികളും താ പസശ്രേഷ്ഠന്മാരായ ശ്രമണന്മാരും ദാനശീലന്മാരാ യ വൈശ്യദമ്പതികളും അനശ്വരമായ പരമപദം പ്രാപിച്ചു. ഈ ആശ്രിതരക്ഷണത്തിൻെറ ഫല ത്തെ നീ കേട്ടുകഴിഞ്ഞാൽ ഈ കാർവേണിയോടുകൂ ടി സന്ധ്യവരെ ഇവിടെ താമസിച്ചു നില്ക്കാതെ പൊ യ്ക്കൊൾക. കവുന്തി അടികളുടെ ഈ വാക്യംകേട്ടു താൻ കൈപ്പററിയ ആശ്രിതയെപ്പററി സന്തോഷി ച്ച് അടികളെ നമസ്കരിച്ചു പ്രത്യംഗം രമണീയമാ യ ഇളംപ്രായത്തിൽ തന്നെ വിവിധജ്ഞാനസമ്പ ന്നയായ അവളോടുകൂടെ അസ്തംഗതനായ ആദി ത്യൻെറ സങ്കുചിതങ്ങളായ കിരണങ്ങളാൽ അഭി വ്യാപ്തമായ സായാഹ്നത്തിൽ മുല ചുരന്നു വത്സന്മാ രെ മാർഗ്ഗണംചെയ്യുന്ന ഗോക്കളുടെ ഗംഭീരശബ്ദം മു ഴങ്ങിക്കൊണ്ടും ആട്ടിൻകുട്ടികളെയും കോടാലിയേ യും ഉറികെട്ടിയ കാവുവടികളെയും തോളിൽ ധരി ച്ചുപോകുന്ന ഇടയന്മാരെ പിന്തുടന്നു, ദീപ്തങ്ങളായ കങ്കണങ്ങളണിഞ്ഞും മുലകൾ ചുരന്നും കൊണ്ടു പോകുന്ന ഇടച്ചികളിൽ ചിലർ ഇവളുടെ അഴകുക ണ്ടു ചുററിനിന്നുകൊണ്ടും, വനദുർഗ്ഗവും കിടങ്ങും താ നെ വളഞ്ഞ് അമ്പെയ്യുന്ന യന്ത്രവില്ലും കരിങ്കുരങ്ങി ൻെറ രൂപത്തിൽ അരികെ വന്നവരെ കടിക്കുന്ന യ

ന്ത്രവും കല്ലെറിയുംകവണകളും തിളച്ചുതെറിക്കുന്നതി നാൽ അടക്കുന്നവരെ പൊള്ളിച്ചു വേദനിപ്പിക്കുന്ന നെയ്യും (ശക്കര) പാകംകുറുകിക്കിടക്കുന്ന കടാഹങ്ങളും ഇരുമ്പു വട്ടകഠം പഴുപ്പിക്കുന്ന ഉലകളും എറിയുവാനുള്ള കല്ലുകഠം നിറച്ച കൂടകളും കോട്ടയ്ക്കരികെ വരുന്നോരെ കൊത്തിയിഴപ്പാനായി ചൂണ്ടൽപോലുള്ള കൊക്കികഠം അഗ്രത്തിൽ വെച്ചുറപ്പിച്ച തോട്ടികളും കഴുത്തിലിട്ടുമുറുക്കത്തക്ക നീണ്ട ചങ്ങലകളും ആൺതലപ്പക്ഷി (പിതൃദേവാദികഠംക്കായി വെക്കുന്ന ബലി പിശാചാദികഠം വന്നു ഹരിക്കാതിരിപ്പാനായി നാട്ടുന്ന കൊടിയിൽ പുരുഷൻെറ തലയും പക്ഷിയുടെ ഉടലുമായി വരയ്ക്കുമാറുള്ള രൂപം)യുടെ ആകൃതിയിൽ നിമ്മിച്ചു, പറക്കുവാൻ വിട്ടാൽ ശിരസ്സു കൊത്തിപ്പിളന്നു തലച്ചോറെടുക്കുന്ന യന്ത്രപംക്തിയും കഴുത്തിൽ കൊടുത്തു തള്ളുവാനുള്ള ഇരിമ്പു കവിളികളും കഴുമരങ്ങളും ശരക്കോൽക്കെട്ടുകളും തടവുമുറികളും ചെറുശരങ്ങഠം തൊടുത്തുവിടും യന്ത്രധനസ്സുകളും മതിലിൽ പിടിച്ചുകയറുന്നവരുടെ കയ്യിനെ കുത്തിത്തുളപ്പാനുള്ള സൂചീയന്ത്രവും മാററാരുടെ മേൽ പാഞ്ഞു കണ്ണു കൊത്തിപ്പറിക്കും ചിച്ചിലിപക്ഷിയന്ത്രവും പ്രാകാരശിഖരത്തിൽ കയറുന്നവരെ തേററകൊണ്ടു രണ്ടായി പിളക്കുന്ന വരാഹയന്ത്രവും കതകിൻെറ ഉറപ്പിന്നായി ഉഠംഭാഗത്തു നിലം മുട്ടും

വർണ്ണമുള്ള ചിപ്പുകളും സാക്ഷകളും കുന്തവും വേലും ശതഘ്നി മുതലായ മററും പല ശസ്ത്രജാലവും അപരിമിതമായി സംഭരിക്കപ്പെട്ടു നാൾതോറും വിജയം നേടിക്കൊണ്ടുവന്ന കൊടികൾ ഇടതിങ്ങുന്ന ഗോപുരദ്വാരം കടന്നു മാതരി കണ്ണകിയോടുംകൂടെ തന്റെ വസതിയിലേക്കു ചെന്നു.

---

## പതിനാറാം ഗാഥ.

### കൊലക്കളം.



കവുന്തിയടികളാൽ നൽകപ്പെട്ട ദുർല്ലഭമായ നിക്ഷേപവും സജീവചിത്രസങ്കാശമായ രാമണീയകമിയന്നവളുമായ കണ്ണകിയുടെ ലാഭത്താൽ പരിതുഷ്ടയായ മാതരി തക്രവിക്രയംചെയ്തു ജീവിതം നയിക്കുന്ന ഇടച്ചികളും ഇടയന്മാരും കുടിപാർക്കുന്ന പുരയിടങ്ങളെ സംബന്ധിക്കാതെ നാലുപുറവും ഉറച്ച വേലിയും മുൻവശത്തിൽ മനോഹരമായ കുളുത്ത പന്തലുമുള്ളതും, ചെമ്മൺ പൂശി വൃത്തിയാക്കീട്ടുള്ളതുമായ ഒരു പുതിയ ഭവനത്തിൽ കണ്ണകിയെ പാർപ്പിച്ചു, തന്റെ അയൽപക്കത്തുള്ള ചില ഗോപികമാരോടൊരുമിച്ചു പുതിയ ജലം കൊണ്ടുവന്നു കുളുപ്പി

ച്ച് ഇപ്രകാരം പറഞ്ഞു. "ഈ ചേരിയിലുള്ള കാമിനികൾ അണിഞ്ഞിരിക്കുന്ന വിലപ്പിടിച്ച സുവർണ്ണാഭരണങ്ങളുടെ വില കുറയ്ക്കുവാനായി അഭൂഷണഭൂഷിതഗാത്രിയായി വന്നിട്ടുള്ള ഭവതിയെ പരിചരിപ്പാൻ ഒരു ദാസിയില്ലെന്നു കരുതിപ്പോകരുത്; ആ കൃത്യം നിർവ്വഹിക്കേണ്ടതിന്നായി എന്റെ മകൾ അയ്യയെ നിയമിച്ചിരിക്കുന്നു; ഞാൻ ഭവതിയെ പൊന്നിനെപ്പോലെ സൂക്ഷിച്ചുകൊള്ളാം; ആകയാൽ ഇനി ഒരു ചിന്തയുംകൂടാതെ ഇരുന്നുകൊൾക. (എന്നു പറഞ്ഞ നമസ്കാരവുംചെയ്ത്) കവുന്തിയടികൾ, അപായകരങ്ങളായ മാർഗ്ഗങ്ങളിൽ യാതൊരു വിപത്തും നേരിടാതെ രക്ഷിച്ചു യാതൊരു താപവും നേരിടാത്തേടത്തു കൊണ്ടുവന്നു ചേർത്തിരിക്കയാൽ ഇനി നിന്റെ വല്ലഭന്നു വൈമനസ്യത്തിന്നവകാശമുണ്ടോ? (പിന്നെ ഇടച്ചികളോടായി) ഇവളുടെ നായകൻ സന്യസിക്കാതെ തന്നെ വ്രതമനുഷ്ഠിക്കുന്ന ഒരു ദേഹമാകയാൽ നിങ്ങൾ വിരുന്നുകാരികളും നാത്തൂന്മാരുംകൂടി ഈ മഹതിക്കു പകൽ കാലത്തേക്കു ഭക്ഷണംപാകംചെയ്യാൻ വേണ്ടുന്ന പുതുക്കലങ്ങളെ ജാഗ്രതയോടെ കൊണ്ടുവന്നുകൊടുപ്പിൻ." അതുപ്രകാരം അയ്യമുതലായവർ മാതരിയുടെ ആദേശത്തിന്നൂനംവരുത്താതെ പുതുക്കലങ്ങളോടുകൂടെ, മേന്മയുള്ളവർ കൊടുക്കുന്ന സമ്പ്രദായത്തിൽ നല്ല ച

ക്കപ്പഴവും വെള്ളരിക്കയും, കമ്മട്ടിക്കായും തേന്മാമ്പ ഴവും വാഴപ്പഴവും ചമ്പാൻ നെല്ലരിയും തങ്ങടെ അധീനത്തിൽതന്നെയുള്ള പാൽ നൈ മുതലായതും കണ്ണകിയുടെ മുമ്പിൽ കൊണ്ടുചെന്നു, ഇവയെല്ലാം സ്വീകരിച്ചുകൊള്ളണമെന്നു പറഞ്ഞു.

കണ്ണകി അവർ കൊടുത്ത പലതരം കായ്കനി കളെ അരിവാൾ (മുട്ടിക്കത്തി)കൊണ്ടു നറുക്കുകയും തന്നിമിത്തം മൃദുക്കളായ അംഗുലികൾ ചുവക്കുക യും ആനനം വിയർക്കുകയും കണ്ണിൽ ചുവപ്പേറുകയും ചെയ്തു; കരി പററിക്കാണുന്ന അടുക്കളയിൽ പുക യേററു മുഖം തിരിക്കാതിരിക്കത്തക്കവണ്ണം വൈ ക്കോൽകൊണ്ടു തീ മൂട്ടിക്കൊടുത്ത അയ്യയുടെ സ ഹായത്തോടുകൂടി തന്നാൽ കഴിയുന്നവിധത്തിൽ പ തിക്കു ഭോജനപദാൎത്ഥങ്ങൾ പാകംചെയ്തു; വെളുത്ത പനങ്കുമ്പോലകൊണ്ടു ഭംഗിയിൽ മടഞ്ഞ തടുക്കിൽ തൻെറ നായകൻ വന്നിരുന്നതിന്നുശേഷം പുതുപ്പാ നിയിലെടുത്ത സുരഭിലകുസുമമിശ്രിതമായ നവസ ലിലത്താൽ പതിയുടെ പാദക്ഷാളനംചെയ്ത് തോ ൎത്തി വന്ദിച്ചു, ധരണീദേവിക്കു ബാധിച്ചതായ ആ ലസ്യം പോക്കുവാനെന്നപോലെ തണ്ണീർ തളിച്ചു നിലം തുടച്ചു നീർ ചുഴററി മണ്ഡലമിട്ടു, കുമരിവാഴ ത്തുമ്പില നിവൎത്തി തുടച്ചു അന്നം വിളമ്പി, "ഭോ ജനത്തിന്നിരിക്കാം" എന്നറിയിച്ചു. അവശ്യം അ

ദ്ധ്യയനംചെയ്യുണരേണ്ടതായ വേദത്തെസ്സംബന്ധിച്ച ക്ഷത്ത്രാനന്തരവൎണ്ണിക്കു വിധിച്ചവണ്ണം വൈശ്വദേവ ബലി മുതലായവയെല്ലാം യഥാക്രമം നിൎവ്വഹിച്ചതിന്നുശേഷം വെളിയിൽ നിന്നിരുന്ന അയ്യയും മാതരിയും, "ഇന്നു ഈ മധുരയിലുള്ള ഗോപവാടത്തിൽ നമുക്കു ലഭിച്ച നവവസതിയിൽ ഭുക്തിചെയ്യുന്ന ഈ പ്രഭുകുമാരൻ അന്നു ആ മധുരയിലുള്ള ഗോപവാടത്തിൽ യശോദയ്ക്കു ലഭിച്ച് അവളുടെ വസതിയിൽ ഭുക്തി ചെയ്ത കായാമ്പൂവൎണ്ണനായ കണ്ണൻതന്നെയൊ? ഇവൻെറ അഴൽതീൎത്ത ഈ സുന്ദരിയും യമുനാതീരത്തിൽ ആ നീലമണിവൎണ്ണൻെറ അഴൽതീൎത്ത പൂമകൾതന്നെയൊ? എന്നു ശങ്ക ജനിക്കുന്നു; ഇവരുടെ സൌന്ദൎയ്യം നമ്മുടെ നേത്രങ്ങളിലടങ്ങത്തക്കതല്ല" എന്നു പുകഴ്ത്തി പറഞ്ഞു. യഥാസുഖം ഭക്ഷണം കഴിഞ്ഞതിന്നുശേഷം പത്നിയാൽ താംബൂലം നൽകപ്പെട്ട കോവലൻ ശ്യാമളയായ പാഞ്ചാലികയോടൊത്തു വിലസുന്ന അവളെ അരികെ വിളിച്ചുപറഞ്ഞു. "നമ്മുടെ വൃദ്ധപിതാക്കന്മാർ, പരുത്തതും വിസ്താരം കുറഞ്ഞതുമായ പെരുവഴി നടന്നുപോവാൻ വധുവിൻെറ പാദങ്ങൾക്ക് അല്പമെങ്കിലും കെൽപ്പുണ്ടാകയില്ലെന്നു കരുതി, ആതപം മേറിയതും ആറുകളൊഴുകിച്ചാടുന്നതുമായ പൎവ്വതമാൎഗ്ഗങ്ങളുടെ നാം പോന്നതിൽ അനുതപിച്ച് എ

ത്രുകണ്ടു ഹൃദയവ്യഥയനുഭവിച്ചിരിക്കുമോ? നാം ഈ വിധത്തിലായി കാണുന്നതു സ്വപ്നമോ? ജാഗ്രത്താണെന്നിരിക്കിൽ മുൻചെയ്ത ദുഷ്കൎമ്മഫലമോ? മനഃക്ഷോഭം ബാധിച്ചിരിക്കയാൽ ഇതൊന്നും പറവാൻ എനിക്കറിയുന്നില്ല. മിഥ്യാലാപം ചെയ്യുന്നവരോടും വേശ്യാലമ്പടന്മാരോടുംകൂടി പരഭൂഷണംചെയ്താഹ്ലാദിച്ചു മതിമറന്ന് അഭിജ്ഞന്മാരാൽ ഇച്ഛിക്കപ്പെടുന്ന സന്മാൎഗ്ഗനിഷ്ഠയെ ദൂഷിപ്പിച്ച എനിക്ക് ഇനി ദുൎഗ്ഗതിയല്ലാതെ സൽഗതിയുണ്ടോ? അത്രയുമല്ല വൃദ്ധന്മാരായ മാതാപിതാക്കന്മാൎക്ക ചെയ്യേണ്ടുന്ന പരിചൎയ്യയും മുട്ടിച്ചു; യുവതിയായ നിണക്കും ലഘുത്വമുണ്ടാക്കിത്തീൎത്തു; ഈ ദൂഷിച്ച നടവടി ആപൽപ്രദമാണെന്ന് അല്പംപോലും എനിക്കറിവാൻ കഴിഞ്ഞില്ല; ഞാൻ ഈ നിലയിലായിരുന്നാൽ നമ്മുടെ നഗരം വിട്ട് ഈ നഗരത്തിലേക്കു വരുവാനൊരുങ്ങുകയില്ലായിരുന്നു. അതു യുക്തമല്ലെന്നു തടുക്കാതെ നീയും അനുഗമിച്ചുവല്ലോ; നീ എന്തു കൎമ്മം ചെയ്തു?" എന്നു ഖേദംപൂണ്ടു പറഞ്ഞു.

കണ്ണകി പറഞ്ഞു—വ്രതികൾക്കുള്ള ദാനത്തേയും ഭൂദേവന്മാരുടെ പരിപാലനത്തേയും യതികളുടെ അംഗീകാരത്തേയും അതിഥികളുടെ സൽക്കാരത്തേയും നടത്താതെ മുടക്കിയ എന്നെ ഭവാൻെറ പൂജ്യന്മാരായ മാതാപിതാക്കന്മാർ പതിവിരഹംകണ്ടി

തയാസ്സണ്ട കരുണ തോന്നി സാന്ത്വനവാക്യങ്ങ ളാൽ ആശ്വസിപ്പിച്ചതിനാൽ ഞാൻ അടക്കിയിരു ന്ന അവശതയും അന്തസ്താപവും വെളിപ്പെട്ട വായ് തുറന്നു പറയുംപോലെ ഇരുന്ന എൻെറ പുഞ്ചിരി കണ്ട സന്തപ്തരായ് തീൎന്നുവെങ്കിലും ഭവാൻ അനാ ശാസ്യമായ മാൎഗ്ഗത്തെ അനുസരിച്ചിരുന്നതിനെ ഗ ണിക്കാതെ ഭൎത്തൃവാക്യത്തിൽനിന്നും വ്യതിചലിക്ക യില്ലെന്നുള്ള ദൃഢവ്രതത്തെ മുൻനിറുത്തി അങ്ങയെ പിൻതുടൎന്നതാണു്.

കോവലൻ പറഞ്ഞു—മാതാപിതാക്കൾ മുതലാ യ കുഡുംബികൾ, സഖികൾ, ദാസികൾ, ആശ്രി തകൾ എന്നീ നാലംശവും വെടിഞ്ഞു ലജ്ജ, സാ ധുത്വം, സജ്ജനസഹവാസം, ചാരിത്രം ഈ നാലു വൃത്തിയും അംഗീകരിച്ചു് എന്നെ അനുഗമിച്ചു തുണ യാസ്സിന്ന തങ്കമെ! പൊൻകൊടി! പൂങ്കൊത്തേ! ചി ത്രാംഗി! മണിദീപമെ! ചെന്തളിരെ! സമ്പന്നേ! ഞാൻ നിൻെറ ചേവടിയണിചിലമ്പുകളിലൊന്നു കൊണ്ടുപോയ് വിററുവരാം; മടങ്ങിവരുവോളം പി രിഞ്ഞുപോയതോൎത്തു ദുഃഖിക്കാതിരിക്കുക. ഈവണ്ണ മുരചെയ്തു കയൽക്കണ്ണിയായ തൻെറ കാന്തയെ മുറു കെ തഴുകി, അവൾ ഏകാകിനിയായിരിക്കുന്നതു ക ണ്ട കരളുരുകിക്കവിഞ്ഞൊഴുകുന്ന ബാഷ്പോൽഗമം കാണുന്നതു് അവൾക്കു ഹൃദയഭേദകമാസ്സീരുമെന്നു

കരുതി അതിനെ കണ്ണിണയിലടക്കി; ഗോസഹസ്ര ത്താലും മഹിഷീസഹസ്രത്താലും നിബിഡിതമായ തൻെറ ഇരിപ്പിടം വിട്ട പതിയെ പിരിഞ്ഞുപോകേണ്ടിവന്ന ദുഃഖത്താൽ നടപ്പാൻ വഹിയാതെതന്നെ ഇടത്തെരുവിലേക്കിറങ്ങി.

അങ്ങനെ ചെല്ലുമ്പോൾ ഒരു കൊലക്കുററൻ മുക്കറയിട്ടുംകൊണ്ടെതിരെ പാഞ്ഞു; ഇത് ഇടയക്കല്ലാതെ തൻെറ വംശക്കാക്കറിവുള്ളതല്ലായ്കയാൽ ഇതൊരു ദുന്നിമിത്തമാണെന്നറിവാൻ കഴിഞ്ഞില്ല. ആ തെരുവിലുള്ള 'വൃഷഭകോഷ്ഠം' മുതലായതു കടന്ന് അംഗനാജനാവാസമായ വീഥിയിലൂടെ അങ്ങാടിത്തെരുവിലേക്കു കടന്നു. അവിടെ കരുവാന്മാരും തച്ചന്മാരുമായ ആറുവരാൽ പിൻതുടരപ്പെട്ട, രാജബിരുദമായ കഞ്ചുകമണിഞ്ഞു, കയ്യിൽ പററുകൊടിലുമായി എതിരെ വന്ന (കുലീനനായ കോവലനെ കണ്ടു ബഹുമാനപൂർവ്വം ഒരു ഭാഗത്തേക്കൊതുങ്ങി കടന്നുചെല്ലുന്ന) തട്ടാനെ കണ്ട്, ഇവൻ പാണ്ടിയനാൽ സ്ഥാനമാനങ്ങൾ നൽകപ്പെട്ട ഒരു പെരുന്തട്ടാനാണെന്നു നിശ്ചയിച്ചരികെ ചെന്നു.

കോവലൻ— മഹാരാജ്ഞിക്കണിയത്തക്കതായ ഒരു ചിലമ്പിന്നു വിലമതിക്കാൻ നിന്നാൽ കഴിയുമോ?

പെരുന്തട്ടാൻ—കമനികളുടെ കാൽച്ചിലമ്പിൻവില മതിക്കുന്നതിൽ അടിയന്നറിവു കുറയുമെന്നിരിക്കി ലും അവനീന്ദ്രന്മാരണിയുംകിരീടാദ്യാഭരണങ്ങൾ ഞാനാണ് ചമയ്ക്കാറുള്ളത്.

എന്നു കാലദൂതനായ്വന്ന പെരുന്തട്ടാൻ കൈ കൂപ്പിവണങ്ങി പറഞ്ഞതിനാൽ കാണികൾ വിസ്മ യിക്കത്തക്ക ചിലമ്പിനെ അല്പം തുറന്നുകാണിച്ചു. പച്ചപ്പൊന്നുകൊണ്ടുള്ള കേവണത്തിൽ ഉയന്നത രം മാണിക്കവും വൈരവും നിരനിരയായമുത്തിഴ്ത്തി ഉൾ ക്കരു വെച്ച ചിത്രവേലകളോടുകൂടിയ ചിലമ്പിൻെറ വിശേഷപ്പണികളെല്ലാം കൂടവൃത്തിയായ തട്ടാൻെറ കണ്ണുകൾ നോക്കിക്കൊണ്ടിരിക്കെ നിരപരാധിയെ അപരാധിയാക്കുന്നതിന്നുള്ള മാൎഗ്ഗത്തെ അവ ൻെറ മനസ്സും നോക്കിക്കൊണ്ടിരുന്നു; ദുഷ്ടമന സ്സുകളുടെ ഈ ഭിന്നവൃത്തിത്വം ഇതരന്മാരാൽ ഗ്രാഹ്യമല്ലല്ലോ. അനന്തരം “പൊണ്ടിപ്പെരുംദേ വിക്കല്ലാതെ മററാക്കും ഈ അമൂല്യമായ ചില മ്പ് ആശിക്കത്തക്കതല്ല; അടിയൻ ചെന്നു പെ രുമാളോട് ഈ വിവരമുണർത്തിച്ചുവരുവോളം അ ടിയൻെറ കുപ്പാടിന്നരികെ ഇരുന്നരുളുക” എന്നു പറഞ്ഞു പിരിഞ്ഞു. കോവലൻ അവൻെറ പുര യിടത്തിന്നടുത്തുള്ള ഒരു അഗ്രശാലയുടെ മതില്ക്കു കത്തിരിക്കുകയും ചെയ്തു. തട്ടാൻ, “ഞാൻ മുമ്പ

പഹരിച്ചെടുത്ത ചിലമ്പ് എൻെറ അധീന ത്തിൽതന്നെ ഇരിപ്പുണ്ടെന്നു പലരും അറിഞ്ഞി രിക്കുന്നതിനാൽ ഇതു മഹാരാജാവിൻെറ അറി വിൽ പെടുന്നതിന്നു മുമ്പായി അന്യദേശത്തിൽ നിന്നു വന്ന അപരിചിതനായ ഇവനെക്കൊണ്ട് ഈ അപരാധം പോക്കാം'' എന്നു കല്പിച്ചു രാജ ഗൃഹത്തിലേക്കായ് ഗമിച്ചു. നാടകത്തിൽ വേശ്യ കളുടെ ആട്ടവും പാട്ടും അഭിനയവും നായക ൻെറ ഹൃദയത്തെ ആകർഷിച്ചതായറിഞ്ഞതി നാൽ തനിക്കുണ്ടായ ഹൃദയവ്യഥയടക്കി അസ ഹ്യമായ തലനോവാണെന്ന വ്യാജത്തിന്മേൽ കു ലജാതയായ പെരുംദേവി തന്നെ അണയാതെ അന്തഃപുരം പുക്കിരുന്നതിനാൽ പെരുമാൾ കാമ പരവശനായി മന്ത്രിപരിഷത്തിൽനിന്നും പിരി ഞ്ഞു പരിചാരികമാരോടുംകൂടി പെരുന്ദേവിയുടെ കോവിലകത്തേക്കെഴുന്നെള്ളുമ്പോൾ ചോരദേശ ത്തിൽവെച്ച് അദ്ദേഹത്തെ കണ്ട പേരുംതട്ടാൻ താണുവീണു പലവുരു തൊഴുതു ''തുരങ്കക്കോലും കവരക്കോലും കൂടാതെ താൻ പഠിച്ചു സിദ്ധിവരു ത്തീട്ടുള്ള മന്ത്രംതന്നെ കവച്ചു നടത്തുവാൻ സാ ധനമാസ്ഥിരുമെന്നുറച്ചു പാറാവുകാരെ മയക്കംചെ യ്തുറക്കി കോവിലകത്തിരിപ്പുള്ള പേരുംദേവിയു ടെ ചിലമ്പിനെ അപഹരിച്ച കള്ളൻ ഊർജ്ജിത

ത്തോടെ നഗരം പാലിച്ചുവരുന്ന കാവലാളികളു ടെ ദൃഷ്ടിയിൽ പെടാതെ അടിയൻെറ പുരയിട ത്തിന്നകത്തു വന്നിരിക്കുന്നു.'' എന്നു പറഞ്ഞു. മാലാധാരിയായ പാണ്ഡ്യനൃപൻ ഇതു കേട്ടു നഗ രപാലകന്മാരെ വരുത്തി, ''ഇപ്രകാരം രാജ്ഞി യുടെ കാൽചിലമ്പ് ഇവൻ പറഞ്ഞപ്രകാരം കവൎന്നുകൊണ്ടുപോയ കള്ളൻെറ കയ്യിൽ കാണു ന്നതായാൽ വദ്ധ്യനായ അവനെ ചിലമ്പോടു കൂടെ കൊണ്ടുവരുവിൻ'' എന്നു കല്പിപ്പാൻ കരു തിയെന്നിരിക്കിലും വിധിവൈപരീത്യത്താൽ ആ ലോചനാശക്തിയില്ലാതെ ദേവിയുടെ വിരഹ ത്താൽ കാമപരവശനും തദാസക്തചിത്തനുമാ യി തൽപ്രസാദപ്രാപ്തിയെ മാത്രം മുൻനിറുത്തി, ''അവനെ കൊന്ന് ആ ചിലമ്പ് ഇങ്ങോട്ടു കൊ ണ്ടുവരുവിൻ'' എന്നു കല്പിച്ചു. കല്പനപ്രകാരംകാ വലാളികളോടൊത്തു പുറപ്പെട്ട കരുങ്കള്ളനായ പെരുംതട്ടാൻ തൻെറ മനോരഥം സാധിച്ചതു കൊണ്ടു കൃതാൎത്ഥനായി കൎമ്മപാശബദ്ധനായ കോ വലനിരിക്കുന്നേടത്തേക്കു സത്വരം പാഞ്ഞുചെന്നു.

കപടവൃത്തിയായ പെരുന്തട്ടാൻ കാവലാളിക ളോടുകൂടി കോവലൻെറ അടുത്തു ചെന്നു രാജ കല്പനപ്രകാരം ചിലമ്പു കാണ്മാനായി വന്നിട്ടുള്ള ഇവൎക്കു ചിലമ്പു കാട്ടിക്കൊടുപ്പാൻ പറഞ്ഞതിന്നുശേ

ഷം ചിലമ്പിൻെറ പണിയിലുള്ള വിശേഷങ്ങളെ പ്പററി പറയുവാനാണെന്ന ഭാവത്തിൽ ഭടന്മാരെ മാടിവിളിച്ച് അരമനയിലിരുപ്പുള്ള ഒററച്ചിലമ്പിനോടു ഈ ചിലമ്പിന്നു പ്രത്യക്ഷത്തിൽ സാധർമ്മ്യമുണ്ടെന്നു ധരിപ്പിച്ചു. "സത്യവാദിയുടെ ലക്ഷണങ്ങൾ കാണുന്നതുകൊണ്ടും ഇരിക്കുന്ന സമ്പ്രദായം കൊണ്ടും ഇവൻ നീ പറയുംപ്രകാരം ഒരു കള്ളനല്ല; വദ്ധ്യനുമല്ല." എന്നു പറയുന്ന വീരന്മാരായ വേൽക്കാരെ ഹാസിച്ചുപറഞ്ഞുകൊണ്ട് കൊലപാതകനായ പെരുന്തട്ടാൻ ചോരശാസ്ത്രപ്രകാരമുള്ള തെളിവുകൾ പറഞ്ഞുതുടങ്ങി.

മന്ത്രം മരുന്നുകളിടങ്ങൾ കരുപ്രയോഗം
തന്ത്രം നിമിത്തകഥനത്തൊടു കാലഭേദം
ചിന്തിച്ചുതാൻ വഴിപെടുന്നൊരു ദൈവമെട്ടും
ചിന്തുന്ന ചോരണവിധിക്കവലംബമത്രെ

മന്ത്രം—ചോരന്മാർ സിദ്ധിവരുത്തീട്ടുള്ള മന്ത്രം വിധിപ്രകാരം ജപിക്കുന്നതായാൽ ദേവകുമാരന്മാരെയെന്നപോലെ അവരെ നമുക്കു പിന്നെ കാണ്മാൻ കഴിവുള്ളതല്ല.

മരുന്ന്—ഇവർ മരുന്നുകൊണ്ടു നമ്മെ മയക്കുന്നതായാൽ നാം ഇരുന്നേടത്തുനിന്നും എഴുന്നേററുപോകുയെന്നുള്ളതു സാദ്ധ്യമല്ല.

ഇടം—ഇന്നസ്ഥലത്തുനിന്നും ഇന്ന വസ്തു കവൎന്നുകൊള്ളാമെന്നു അവർ നിശ്ചയിക്കുന്നുവെങ്കിൽ

ആ സ്ഥലത്ത് അവരെ ആക്കം കാണ്മാൻ കഴിയു ന്നതല്ല.

കരുപ്രയോഗം—അവർ ഒരു വിധത്തിലും ക ണ്ണുലാകവാനരുതാത്ത വസ്തുക്കളെ കരുക്കളുടെ സേ വകൊണ്ടു കവൎന്നെടുത്താൽ അത ആരാൽ കണ്ടു പിടിപ്പാൻ കഴിയും.

തന്ത്രം—ചോരശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടു ള്ള തൊഴിലുകഠം പഠിച്ചറിഞ്ഞ് പരിഭ്രമംകൂടാതെ ഒരുങ്ങുന്നതായാൽ അവർ ഭൂലോകവാസികളെന്നി രിക്കിലും സ്വല്ലോകവാസിയായ മഹേന്ദ്രന്റെ മാറി ടത്തിലണിയുന്ന മുക്താഹാരത്തെ ഹരിപ്പാനിച്ഛി ക്കുന്നതായാൽ അതും അവക്ക് അസാദ്ധ്യമല്ല.

നിമിത്തം—തങ്ങഠംക്കനുഭവവേദ്യങ്ങളായ ന ല്ല നിമിത്തങ്ങഠം ലഭിക്കുമ്പോഴല്ലാതെ യാതൊരപ ഹരണത്തിനും ഒരുങ്ങുകയില്ലെന്നു മാത്രമല്ല ദുല്ല ഭ മായ വല്ല ധനവും അനായാസേന ലഭിക്കുന്നതാ യാൽപോലും അതു കൈക്കൊഠംകയുമില്ല.

കാലം—ഇവർ കളവുചെയ്വാനുള്ള കാലം ഇ ന്നതെന്നു കരുതി നിശ്ചിതസമയത്തിൽ ഉദ്ദിഷ്ടമാ യ ദ്രവ്യം കവൎന്നുകൊള്ളുന്നതായാൽ ഏതു മേധാവി കഠംക്കും നിരോധിപ്പാൻ കഴികയില്ല.

ദൈവം—തങ്ങഠം സേവിച്ചു വരുന്ന ദൈവം എ പ്പോഴും മുൻനിന്നു തുണയ്ക്കുമെന്നുള്ള വിശ്വാസ

ത്തോടുകൂടി അവർ മോഷ്ടിക്കുന്ന ഏതൊരു പദാത്ഥ
വും നമ്മുടെ ദൃഷ്ടിയിലകപ്പെട്ടാൽക്കൂടിയും അവക്കൊ
ളിപ്പാൻ കഴിയും.

നിങ്ങൾ ഇവൻെറ തന്ത്രങ്ങളിലകപ്പെട്ടുപോ
യാൽ പുകഴാന്ന പാണ്ടിപ്പെരുമാളുടെ ദണ്ഡനമ്ക്കു
ഉടനെ പാത്രീഭവിക്കും. ഈ തരക്കാക്ക രാപ്പകലെ
ന്ന ഭേദമില്ല. ഇവരുടെ കളവുകൾ കണ്ടുപിടിപ്പാ
നും സാദ്ധ്യമല്ല; മുമ്പൊരുനാൾ ഒരു കള്ളൻ ഒരു
ഭൂതൻെറ വേഷംധരിച്ചു അരമന വാതുക്കലിരുന്നു പ
കൽ കഴിച്ചു രാത്രിയിൽ സ്ത്രീവേഷധാരിയായി ഉ
ള്ളിൽ കടന്നു വിളക്കിൻെറ നിഴൽപററി കൂസൽകൂ
ടാതെ പള്ളിയറയിൽ പുക്കൊളിച്ചു ഉറങ്ങിക്കിടക്കു
ന്ന ഇളയമഹാരാജാവിൻെറ ഉരസ്ഥലത്തിൽ ഉ
ജ്ജ്വലിക്കുന്ന വൈരമാല പറിച്ചെടുത്തു; അദ്ദേഹം
ഉണന്നപ്പോൾ കണ്ഠത്തിൽ ഹാരം കാണായ്കയാൽ
ഉടനെ വാളുറയൂരി; കള്ളൻ വാളുറ കയ്ക്കലാക്കി;
വാൾകൊണ്ടു കുത്തുമ്പോഴെല്ലാം വാളിൽ ഉറയിട്ടും
കൊണ്ടു തടുത്തുനിന്നു. അപ്പോൾ യുവരാജാവ് അ
വനോടുമല്ലിട്ടു പരവശനായി; കള്ളൻ അവിടെയു
ള്ള ഒരു സ്തംഭത്തെ താനെന്നു കാട്ടി ഫലിപ്പിച്ചു മാ
റി തൻെറ ചോരശാസ്ത്രപാണ്ഡിത്യത്താൽ മാഞ്ഞു
രക്ഷപ്പെട്ടുപോയി. ആ ദിവ്യനെ വല്ലവരും കണ്ടിട്ടു
ണ്ടെങ്കിൽ അവരെ ഒന്നു കാട്ടിത്തരുവിൻ. ആക

യാൽ ഇവക്കിവർ തന്നെ തുല്യന്മാരെന്നു വരുന്നതല്ലാതെ ഈ ലോകത്തിൽ മററാരെങ്കിലുമുണ്ടോ? എന്നു അവാസ്തവമായ ഒരു സംഭവം പറഞ്ഞു ഫലിപ്പിച്ചു.

അപ്പോൾ അവിടെയുള്ള ഭടന്മാരിൽ ഒരു യുവാവു പറഞ്ഞതാവിത് —മുമ്പൊരിക്കൽ നീലവസ്ത്രമുടുത്തു നിലംപൊളിപ്പാനുള്ള ഉളിയും കയ്യിലെടുത്തു് പല ആഭരണങ്ങളും കയ്ക്കലാക്കുവാനുള്ള പേരാശയോടുകൂടി കിട്ടിയതിനെ കൈവിടാതെ, കൊടിയ വിശപ്പിനാൽ കടിമാംസം വിടാത്ത പുലിയെപ്പോലെ ശരൽക്കാലത്തുള്ള ഒരു അദ്ധരാത്രിയിൽ ഒരു കള്ളനെ കണ്ടുമുട്ടിയപ്പോൾ ഞാൻ കൈവാളുറയൂരിപ്പിടിക്കയും അവൻ ആ വാളിനെ കയ്ക്കലാക്കുകയുംചെയ്തു. പിന്നെ അവനേയും ആ വാളിനേയും ഒരിടത്തും കാണുകയുണ്ടായിട്ടില്ല. അതിനാൽ ഇവരുടെ കൃത്യങ്ങൾ ആക്കും അറിവാനരുതാത്തതാണ്; നാം ഇവനെ ഒഴിവാക്കിവിട്ടാൽ രാജശിക്ഷയ്ക്കു പാത്രീഭവിക്കും; ഇനി ഇക്കാര്യത്തിൽ നമ്മുടെ കൃത്യമെന്തെന്നു് ആയുധപാണികളായ നിങ്ങൾ നന്നായ്നിരൂപിച്ചു ചെയ്തുകൊൾവിൻ.

1. അളുപൊഴുതു ചപലമതിജളനൊരുഭടൻതുനി–
   ഞ്ഞറാതതായീ വാളെടുത്തങ്ങു വീശിനാൻ
2. അളു വിമലഹൃദയനുടെ ഗളഭുവി പതിക്കയാ
   ലാഗന്ത വീണു കടുഞ്ചോര ധാരയായ്

3. വസുമതിയുമധികതരമഴലിൽ മുഴുകീടിനാൾ
   വീരനാം മന്നൻെറ ധമ്മം പിഴച്ചിതു
4. വിധുതതനുധരണിയിൽ മറിഞ്ഞിതു കോവലൻ
   വിസ്മയം ഘോരംപരം കമ്മവൈഭവം.

---

ആപ്തവാക്യം.

1. മനുജപതി പാണ്ഡ്യൻെറ പൂവ്വകമ്മത്തിനാൽ
   മാലിന്യമേലാത്ത രാജധമ്മത്തിനും
2. സതികൾമണി കണ്ണകീദേവിതൻ കാന്തനെ
   കൊന്നമൂലം വന്ന ഭംഗമെന്നാകയാൽ
3. പരിചിനൊടു പുണ്യപാപങ്ങൾ കത്താവു താൻ
   പാദേഭുജിച്ചീടുമെന്നറിഞ്ഞീടുവിൻ.

---

# പതിനേഴാം ഗാഥ.

---

## ആച്ചിമാരുടെ കുരവക്കൂത്ത്.

---

"ഹിമാലയമൂദ്ധാവിൽ താൻ വരച്ച കരിമത്സ്യത്തിന്നരികെ പുലിയും വില്ലും വരച്ച ചെമ്പിയൻ ചേരനും * ജംബൂദ്വീപിലു

---

* പാണ്ടിയന്നു മത്സ്യക്കൊടി; ചേരന്നു പുലിക്കൊടി; തൻെറ രാജ്യസീമയെ സ്ഥാപിപ്പാൻ പാണ്ഡ്യൻ കൊടി നാട്ടിയേടത്തു ചേരനും തൻെറ കൊടി നാട്ടി; മത്സ്യത്തിന്നു പുലിയും വില്ലും ശത്രുഭാവമെന്നും കാണിക്കുന്നു.

ള്ള മററു മന്നരും സാമന്തഭൂപാലരും തനിക്കു കീഴ ടങ്ങുംവണ്ണം പാരെല്ലാം പരിപാലിച്ചു മുത്തണിഞ്ഞ വെൺകൊററക്കുട കയ്യാളും പാണ്ടിയന്റെ കോവി ലകത്തു പള്ളിയുണൎച്ചയ്ക്കുള്ള മുരജദ്ധ്വനി മുഴങ്ങു വാൻ കാലമായിരിക്കുന്നു; ഇന്നു നമുക്കു കോവിലക ത്തു നെയ്യളക്കേണ്ടും മുറയാണല്ലോ'' എന്നു കരുതി തന്റെ മകൾ ഐയ്യയേയുംവിളിച്ചു തയിർ കലക്കു വാൻ കടകോലും കയറുമെടുത്തു ഗോപകുലവൃദ്ധയാ യ മാതരി തയിക്കലം വെച്ചിരിക്കുന്നേടത്തു ചെന്നു; മകളെ നോക്കി, "നാം കലങ്ങളിൽ കാച്ചി ഉറപക ൎന്നു വെച്ചിട്ടുള്ള പാൽ ഉറ കൂടീട്ടില്ല; നമ്മുടെ കാലി ക്കൂട്ടത്തിൽ കനത്ത പൂഞ്ഞയോടുകൂടി കൌതുകമുള്ള കാളക്കുട്ടി കണ്ണുനീർ പൊഴിയ്ക്കുന്നു; ഈ സംഭവങ്ങൾ നമുക്കൊരാപത്തു വരുവാൻപോകുന്നുണ്ടെന്നു കാ ണിക്കുന്നു. തലേനാളത്തെ വെണ്ണ ഉരുക്കിയാൽ ഉ രുകുന്നില്ല; ആട്ടിൻകുട്ടികൾ തുള്ളിക്കളിക്കാതെ മയ ങ്ങി വീഴുന്നു; അതിനാൽ ഒരാപത്തു വരുന്നുണ്ട്. പൈക്കൂട്ടം ശരീരംനടുങ്ങിയുഴലുന്നു; അവയുടെ കഴ ത്തിൽ കെട്ടിയ വലിയ മണികൾ അററുവീ ഴുന്നു; അതിനാൽ ഒരാപത്തു വരുന്നുണ്ടു്. ഇതു കഷ്ടംതന്നെ. ഭയപ്പെടാതിരിക്കു; അമ്പാടിയിൽ അക്കാലത്തു വൃഷഭകോഷ്ഠത്തിൽ അണ്ണനോടും കൂട്ടുകാരോടുമൊത്തു പിഞ്ഞരാവചൂഡനായ ക

ണ്ണനാടിയ ബാലക്രീഡകളിലൊന്നായ കുരവയാട്ടം * തന്നാംഗീമണിയായ ഈ കണ്ണകിയും കണ്ടു നില്ക്കത്തക്കവണ്ണം നടത്തേണം; ഈ പശുക്കൾക്കും മററു കാലികൾക്കും വന്നിട്ടുള്ള ശല്യം നീങ്ങുമാറാകട്ടെ'' എന്നു പറഞ്ഞു. അപ്പോൾ അതിനൊരുങ്ങി മുല്ലമാലയുംചൂടി വൃഷഭകോഷ്ഠത്തിൽവന്നുചേൻ ഏഴുഗോപകന്യകമാർ അവിടെയുള്ള ഏഴു വൃഷഭങ്ങളെ ഉദ്ദേശിച്ചിങ്ങനെ അവരിലോരോരുത്തരെ ചൂണ്ടിക്കാണിച്ചു പറഞ്ഞു.

1. ''ചീറ്റംകലന്ന കരിംകൂററനെ ക്ഷണാൽ
   പാട്ടിൽപിടിച്ചോനിണങ്ങുമിത്തയ്യലാൾ
2. നെററിയിൽ പാണ്ടൻ പെരുകാളയെ തുണ്ണ-
   മെത്തിപ്പിടിച്ചോനു ചേരുമീ ഗോപിയാൾ
3. വല്ലാത്ത കാളക്കിടാവിൻപുറത്തേറി
   യുല്ലാസമാന്നവനൊക്കമിപ്പെണ്മണി
4. പാൽച്ചുണങ്ങൻകാളതന്നെജ്ജയിച്ചോനു
   ചേച്ചയായിട്ടുമിത്തന്വംഗിതാനലം.
5. പൊന്പുള്ളിതാവും വൃഷത്തെ ബന്ധിച്ചോരു
   വമ്പന്നു യോഗ്യയാമിന്നാരിനിണ്ണയം
6. വെള്ളവാനേലാതൊരുക്ഷത്തെവെന്നോരു
   നല്ലനായുള്ളവന്നിത്തന്വിനന്നഹൊ.
7. വെള്ളപ്പെരുങ്കാളതന്മദം തീർത്തോനു
   കൊള്ളാം കണക്കിലിക്കാമിനീമൌലിയാൾ.

---

* ഏഴോ ഒമ്പതോ പേർ കൈകോത്തുപിടിച്ചു വട്ടംനിന്നു കളിക്കുന്നതു്.

(ബന്ധിച്ചുടൻ സപ്തവൃഷങ്ങളെത്താൻ, നന്ദാത്മജൻ സത്യയെ വേട്ടുകൊണ്ടാൻ" എന്ന ഭാഗവതകഥാംശം ഇവിടെ സ്ഫുരിക്കുന്നു.)

മാതിരി അയ്യയെ നോക്കിനിന്നു ആ ഏഴു കന്യകമാരേയും സപ്തസ്വരങ്ങൾ നിൽക്കും മുറപ്രകാരം നിറുത്തി അവക്കു പടിഞ്ഞാറുനിന്നു തുടങ്ങി ക്രമത്തിൽ ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം നിഷാദം ഇങ്ങനെ ഏഴു സ്വരങ്ങളുടെ സംജ്ഞകൾ കൊടുത്തു ഇവർ ആടുവാൻ ചുററി നിൽക്കുന്ന വൃത്തത്തെ പന്ത്രണ്ടായംശിച്ച് അവയെ മേഷാദിരാശിസ്ഥാനങ്ങളായി കല്പിച്ച് അവയിൽ പശ്ചിമദിഗ്ഭാഗത്തിൽനിന്നു പ്രദക്ഷിണമായി തുലാം, ധനു, കുംഭം, മീനം, ഇടവം, കക്കിടകം, ചിങ്ങം ഈ ഏഴു രാശിസ്ഥാനങ്ങളെ ക്രമത്തിൽ ഷഡ്ജം മുതലായ ഏഴു സ്വരസ്ഥാനങ്ങളായി കല്പിച്ചു, ഷഡ്ജസ്ഥാനത്തു നില്ക്കുന്നവളെ മാധവനെന്നും, പഞ്ചമസ്ഥാനത്തു നില്ക്കുന്നവളെ ബലദേവനെന്നും, ഋഷഭത്തിൻെറ സ്ഥാനത്തു നില്ക്കുന്ന അയ്യയെ പിന്ന (ലക്ഷ്മി)യെന്നും ഗാന്ധാരം, മദ്ധ്യമം, ധൈവതം, നിഷാദം ഈ സ്ഥാനങ്ങളിൽ മററുള്ള ഓരോ ഗോപകന്യകമാരേയും നിയമിച്ചു. ഋഷഭവും നിഷാദവും മാധവനെന്ന ഷഡ്ജത്തെ ചേന്നും, മദ്ധ്യമവും ധൈവതവും ബലദേവനെന്ന

പഞ്ചമത്തെ ചേൎന്നുമാണു നില്ക്കുന്നത്. ഗാന്ധാരം ഋഷഭത്തിന്റെ ഇടതുഭാഗത്തും ധൈവതം നിഷാദത്തിന്റെ വലതുഭാഗത്തും നില്ക്കുന്നു. അവരിൽ മാധവന്റെ കണ്ഠത്തിൽ തുളസിമാലയിട്ടു കുരവയാട്ടത്തിലേപ്പെട്ടാടുവാൻ തുടങ്ങി. "ഏവം ത്രിവിക്രമനായ ദേവനു തന്റെ വക്ഷസ്സിൽ വാമഭാഗമമന്ന ശ്രീദേവിയിൽ അനാസ്ഥ ഭവിപ്പാൻ തക്ക ഗുണാതിശയത്തെ വഹിക്കുന്ന പിന്ന (ഷഡ്ജസ്ഥാനത്തു മാധവനായ്ക്കല്പിച്ചവളുടെ പിന്നത്തവൾ—അയ്യ) തന്നെയോ അയ്യ! (ആശ്ചൎയ്യം)" എന്നായിരുന്നു മാതരിയുടെ മതം. സമനിലയിൽ കൈകോൎത്തു പിടിച്ചു വട്ടംതികഞ്ഞു നിന്നതിനുശേഷം ആടുവാൻ തക്ക താനഭേദത്തെ ആലോചിച്ച് ഒന്നാമത്തെതായ ഷഡ്ജസ്വരസ്ഥാനത്തുള്ള മാധവനെന്ന സംജ്ഞകയ്ക്കൊണ്ടവൾ തന്റെ ശാഖയായ ഋഷഭസ്വരസ്ഥാനത്തുള്ള അയ്യയോട്, "വിശാലമായ ഗൃഹോദ്യാനത്തിൽ കപടമായ്നിന്നു നിന്ന നാരകദ്രുമത്തെ ഭഞ്ജിച്ച ആ ദേവനെ ഉദ്ദേശിച്ചു നാം മുല്ലക്കുഴലിന്റെ ശ്രുതിയിൽ പാടിയാടേണം" എന്നു പറഞ്ഞു പാടുവാനൊരുങ്ങി ഷഡ്ജം മന്ദസ്വരമായും, പഞ്ചമം സമസ്വരമായും ഇരിക്കുംപ്രകാരം ഋഷഭത്തെ ഉച്ചസ്വരമായും ധൈവതത്തെ മന്ദസ്വരമായും പിടിച്ച് അവളോടൊത്തു പാടുന്നു.

## ചിന്ത് — "ആറുമുഖവടിവേലവനെ" എന്ന മട്ട്.

1. കാലികൾമേയ്ക്കുന്ന കാലമൊരുതരുതന്നിൽകനിയുതിർപ്പാൻ—ഒരു
   കാലിക്കിടാവെ കുറന്തടിയാക്കിയ മായാമയൻ മുകുന്ദൻ
2. കാലിക്കലത്തിൽ കനിഞ്ഞുവന്നിങ്ങുതൻകൊന്നക്കുഴലൂതും—ഇതു
   കാലമതിൻനാദം കേട്ടു നമുക്കു സുഖിച്ചിടാമെൻ തോഴി.
3. മന്ദരമാമലമത്തിന്നൊരു കോലായ് പന്നഗപാശവശം—ചുററി
   മുന്നംപയോധിമഥിച്ചൊരു മാധവൻ നമ്മിൽ കൃപാവശനായ്
4. ഇന്നിങ്ങുഗോവൃന്ദം തന്നിലണഞ്ഞുടനാമ്പൽക്കുഴലൂതും—കള
   മഞ്ജുളഗാനത്തെക്കേൾപ്പാൻ നമുക്കിട വന്നീടുമോ തോഴി!
5. മന്ദിരവാടിയിൽമായയാൽനിന്നൊരുനാരകപ്പൈന്തരുവെ-ദ്രുതം
   ഭഞ്ജനംചെയ്യൊരു മായാമയൻ പന്തുവൃന്ദത്തിൽ വന്നീടുകിൽ
6. മഞ്ജുളമാമ്മാറവൻ മുഴക്കീടുന്ന മുല്ലക്കുഴൽ ധ്വനിയാൽ-സുഖം
   തന്നീടുവാനവനുണ്ടാകുമോകനിവെന്നു ചൊൽകെൻ തോഴി!

---

ശ്രീകൃഷ്ണസ്വാമി കയ്ക്കൊണ്ടിരുന്ന വംശവാദ്യം (വംശീയം) മുള, ചെങ്ങാലി, കരിങ്ങാലി ഈ മരങ്ങളാലും കാംസ്യലോഹത്തിനാലും നിർമ്മിക്കാം; ഇതിന്നു ഇരുപതംഗുലം നീളവും നാലര അംഗുലം ചുററളവുവണ്ണവും ഉണ്ടായിരിക്കേണം. കുഴലിൻെറ ഇടത്തെ അററം രണ്ടംഗുലം നീളം വിട്ട് ഒന്നാമത്തെ തുളയിടുക; ഇതിൽനിന്നു ഏഴംഗുലവും വലത്തെ അററത്തുനിന്നും രണ്ടംഗുലവും വിട്ട് നടുവിലുള്ള ഒമ്പതംഗുലം ഇടയിൽ സമഭാഗം കണ്ട് എട്ട് തുളയിടുക. ഓരോ തുളയും ഒരു നെല്ലരിയുടെ നീളത്തിന്നൊത്ത വട്ടമുള്ളതായിരിക്കേണം; ഈ എട്ടിൽ ഇടത്തെ അററത്തുള്ളതിന്നു 'മുദ്ര'യെന്നാണ് സംജ്ഞ; ഇതു നീക്കി വലത്തോട്ടുള്ള ഏഴു ദ്വാരങ്ങളിൽ ആദ്യത്തെ മൂന്നിൽ ഇടതുകയ്യിൻെറ നടുവിരൽ മൂന്നും പിന്നത്തെ നാലിൽ വലങ്കയ്യിൻെറ പെരുവിരലൊഴികെ നാലു വിരലും കൂടി യഥാക്രമം ഏഴുവിരൽ വെച്ചു വായിക്കേണ്ടതാണ്. ഈ തുളയേഴും ക്രമത്തിൽ ഷഡ്ജം ഋഷഭം ഗാന്ധാരം മദ്ധ്യമം പഞ്ചമം ധൈവതം നിഷാദമെന്ന സ്വരസ്ഥാനങ്ങളാകുന്നു. ഈ വാദ്യം കൊന്നക്കുഴൽ, ആമ്പൽക്കുഴൽ, മുല്ലക്കുഴൽ, എന്നിങ്ങനെ മൂന്നുവിധത്തിലുണ്ട്. ഇവതമ്മിൽ ആകൃതിയിലും ശ്രുതിയിലും ഭേദമുണ്ട്.

അനന്തരം യമുനാകൂലത്തിങ്കൽ കൃഷ്ണനോടൊന്നിച്ചുള്ള പിന്നയുടെ കേളീവിലാസത്തെ പ്രതിപാദിച്ചു പാടുന്നു.

ചിന്ത് —'തെള്ളുതമിഴക്കുതവുശീലൻ' എന്നമട്ട്.

1 മിന്നലൊക്കുമിടയൊടിഞ്ഞീടും—വേഗാ-
ലെന്നു കാണും വിലാസങ്ങളോടും—മരു
വുന്നവൾ തൻ തുകിൽ കവർന്നുള്ളവന്റെ തനുകാന്തി
പെരുതോ ചൊൽവാനരുതോ?

2. അംബരം വെടിഞ്ഞു മൃദുവേണീ—ബന്ധ
മങ്ങഴിഞ്ഞരുളും കളവാണീ—തന്റെ
മന്മഥകലാവിലാസമങ്കുരിക്കും മുഖകാന്തി
പെരുതോ ചൊൽവാനരുതോ?

3. അന്നു കാളിന്ദീതടത്തിൽ ചെന്നു—തിക-
വാർന്നു ചില വഞ്ചന തുടർന്നു—കൊണ്ടു
നിന്നവൻ കരൾ കവർന്ന തന്വി തന്റെ തനുകാന്തി
പെരുതോ ചൊൽവാനരുതോ?

4. അങ്ങിനെ തൻ കരൾ കവർന്നീടു—ന്നൊരു
മംഗലാംഗി തന്നിലിണങ്ങീടും—ചാരു
കങ്കണമഴകും കവർന്നുള്ളവന്റെ തനുകാന്തി
പെരുതോ ചൊൽവാനരുതോ?

5. കാന്തിയോടു കൈവളയുമകന്നു—പാര
മന്തരംഗം മന്ദാക്ഷമാർന്നുഴന്നു—അവൻ
കണ്ണിൽനിന്നു മറഞ്ഞൊരു കമനിതൻ തനുകാന്തി
പെരുതോ ചൊൽവാനരുതോ?

6. കണ്ണിൽനിന്നു മറഞ്ഞുടനകന്നു—കൊണ്ടൊ
രക്കമനീമുഖാംബുജം പതിഞ്ഞു—പാര-
മുൾക്കുരുന്നിൽ കനിഞ്ഞുടനുഴന്നവൻ തനുകാന്തി
പെരുതോ ചൊൽവാനരുതോ?

ദിവാകരനെ തൻെറ ചക്രംകൊണ്ടു മറച്ച കടൽവർണ്ണനായ കണ്ണൻെറ ഇടതുഭാഗത്തും മതിനേർവർണ്ണനായ ബലദേവൻെറ വലതുഭാഗത്തുമായി പൂവണിയും വേണീബന്ധമഴിഞ്ഞുനിന്നവളായ പിന്ന (പിഞ്ഞ) ഏകതാളത്തിൽ പാടുന്നതനുസരിച്ച മററുള്ളവർ വേദോക്തമായ തൻെറ ശിക്ഷാക്രമത്തിൽ നാരദൻ ഗാനംചെയ്യുന്ന തന്ത്രീസ്വനത്തിന്നു തുല്യമായി അനുഗാനംചെയ്തു. മയിലിൻെറ പൂംകഴുത്തിന്നനുരൂപമായ തനുകാന്തിയോടുകൂടിയ മാധവൻെറ ദക്ഷിണപാർശ്വത്തിലും പുതുവെൺമലക്കൊത്ത കാന്തികൊലുന്ന ബലദേവൻെറ വാമപാർശ്വത്തിലുമായി അല്പം തലകുനിച്ചുനിൽക്കുന്ന പിന്ന, അവളുടെ മനോധർമ്മത്തിന്നൊത്തവിധം ലയത്തിൽ പാടുന്നതനുസരിച്ച മററുള്ളവർ വേണുനാദത്തിന്നനുഗുണമായി നാരദൻ ഗാനംചെയ്യുന്ന തന്ത്രീസ്വനത്തോടു ഭേദമാകുംവണ്ണം അനുഗാനംചെയ്തു. ഇങ്ങനെ കാമപാലനും കണ്ണനും പിന്നയും മററുള്ളവരും കഴുത്തിലണിഞ്ഞ വനമാലകൾ മുതുകിലേക്കു തൂങ്ങി അലച്ചും കോർത്തുപിടിച്ച കൈകളിലണിഞ്ഞ കങ്കണധ്വനിക്കനുരൂപമായി താളംചവിട്ടിയും, അമ്പാടിയിൽ വൃഷഭകോഷ്ഠത്തിൽ യശോദ തൊഴുതു വണങ്ങത്തക്കവണ്ണം അന്നാടിയപോലെ എത്രയും മനോഹരമായ കുരവയാട്ടം കണ്ടു മാതരി

അത്ഭുതപരതന്ത്രയായ്ഭവിച്ച്, "നാം ഈ ആട്ടത്തിന്റെ രംഗമായി ഗരുഡധ്വജനായ ഭഗവാനെ സ്തുതിച്ചു പാടുക" എന്നഭിപ്രായപ്പെട്ട് അപ്രകാരം പാടുന്നു.

ചിന്ത്—'പൊന്നുലാവു ശെന്നികുള്' എന്ന മട്ട്.

1. അബ്ധിജാതമതുപോലങ്ങബ്ധിജാതമായ്വിളങ്ങും
മുത്തിനാൽ തീർത്തുള്ള രണ്ടു ഹാരവും—സുര
സത്തമൻ നൽകിയ ദിവ്യഹാരവും—ഏത്തിൽ
പൂണ്ട പാണ്ഡ്യനരാധിപൻ വന
സീമ്നി ഗോക്കളെ മേച്ചിടുംപൊഴു
താത്തനാം ദാനവൻ തന്നെക്കൊന്നുടൻ—ലോക-
ക്കാർത്തി തീർത്തുള്ളൊരു ദേവനല്ലയോ.

2. മന്നിലേററം വിളങ്ങീടും വെള്ളിയാം മാമല തന്റെ
ഉന്നതശൃംഗാന്തരത്തിലങ്കിതം—മിന്നും
പൊന്മയം ശാർദ്ദൂലമായ കേതനം—തൊട്ടു-
ള്ളൂഴിവാണ വിശാലസാലപ-
രീതമായ പുകാരിൽ വാഴ്വൊരു
മന്നവൻ മേരുവായീടും കാർമ്മുകം—പൂണ്ടു
ജന്യസീമ്നി ജയംകൊണ്ട മാധവൻ.

3. ആഴിതന്നിലിളംപ്രായംപൂണ്ടു പാരം വളർന്നങ്ങു
ജാതമായ കദംബത്തിൻ ഭഞ്ജനം—ചെയ്ത
വഞ്ചിഭൂവല്ലഭൻ വൈരിക്കന്തകൻ—ചേരൻ
കുന്നിനൊപ്പമുയർന്ന തോളിണ-
യങ്ങിളക്കി വലിച്ചു പാല്ക്കടൽ
ഖണ്ഡമെന്ന്യെ മഥിച്ചൊരു വാനവൻ—സുര-
ക്കിണ്ടൽ തീർത്തു വിലസും ശ്രീവല്ലഭൻ.

തേവാരം_"മൊറററിയാതശെഴംപിള്ളംപൊരമെ"
എന്ന മട്ട്.

1. കഞ്ജനാഭ! കടൽവണ്ണ! കൃപാബ്ധെ!
മന്ദരമായുള്ള മാമല തന്നാൽ
മുന്നം പയോധി മഥിച്ച കരങ്ങൾ
തമ്മെ പിടിച്ചു പിണച്ചു യശോദ
എന്തൊരു മായമിതാക്കറിയാവൂ
ചിന്തിക്കിലേതും കഥിക്കവാൻമേലാ.

2. കണ്ണ! പരംപൊരുളെ! വനമാലിൻ!
വിണ്ണവർ പോററി പുകഴ്ത്തിടുംവണ്ണം
മന്നേഴരണ്ടിനെയുണ്ട തെളിഞ്ഞും
പിന്നെ വിശന്നു നീ വെണ്ണ കവന്നു
എന്തൊരു മായമിതാക്കറിയാവൂ
ചിന്തിക്കിലേതും കഥിക്കവാൻ മേലാ.

3. വാനവർപോററമടിയിണകൊണ്ട
മൂന്നുലകത്തെയളന്നിരുൾ പോക്കി
പാണ്ഡവദൂതനായുല്പദം തന്നാൽ
തുണ്ണും നടന്ന നരസിംഹരൂപ!
എന്തൊരുമായമിതാക്കറിയാവൂ
ചിന്തിക്കിലേതും കഥിക്കവാൻ മേലാ.

തേവാരം-"പൊന്നാർമേനിയനെ" എന്ന മട്ട്.

1. പോരാ മൂവ്വുലകം__നിണ-
ക്കീരടിവെച്ചളപ്പാൻ
വീര! ചേവടിയാൽ__വനം
പുക്ക നീ തമ്പിയോടും
പാരാവാരമതും__കട-

ന്നാശരവീരന്മാരെ
പോരിലൊടുക്കി പുരം — പുകൾ
കൊള്ളുന്ന ലങ്കാപുരം
പാരാളുന്ന വിഭോ — ഭവൽ-
പാവനസച്ചരിതം
ചേരാസ്സിൽ ചെവിടയാ — ചെവി-
യെന്നു കഥിക്കാമോ.

2. നാഭീപങ്കജത്തിൽ — ജാത-
മായിത്തു ലോകമെല്ലാം
ശ്രീതാവുന്ന ഭവാൻ — മറി-
മായങ്ങളുമുണന്നു
പാദകരതലങ്ങൾ — ചുവ-
ന്നേലും തിരുമേനി
കാണാത്തുള്ളൊരു ക — ണ്ണൊരു
കണ്ണെന്നു ചൊല്ലാമോ.
നന്നാസ്സാണങ്കിലും — മിഴി
തെല്ലുമനങ്ങാതെ
തന്നെ കാണുമതു കൺ — മറി-
ച്ചെന്നാകിൽ കണ്ണാമോ.

3. പാരം മൂഢനവൻ — കംസൻ
ചെയ്യു ചതികളെല്ലാം
ദൂരം പോക്കുകയാൽ — സുര-
സംഹതി കൈകൂപ്പി
നേരെ പാണ്ഡവർക്കാ — യൊരു
ദൂതുരചെയ്തു മുദാ
പാരാതാരണങ്ങൾ — പുകൾ
കൊള്ളും ഭഗവാന്റെ
വന്ദേ "നാരായണ" — യെന്നാ

ധന്യം തിരുനാമം
തന്നെ ചൊല്ലാതവൻ—തൻെറ
നാവൊരു നാവാമോ?

ഇങ്ങിനെ നമ്മളാടിയ കുരവക്കൂത്തിനാൽ സ്തുതിക്കപ്പെട്ട ദേവൻ നമ്മുടെ കാലികൾക്കു വന്നണഞ്ഞിട്ടുള്ള വിപത്തുകളെ അകററുമാറാകട്ടെ; കുലിശപാണിയായ മഹേന്ദ്രൻെറ കിരീടത്തിന്മേൽ തൻെറ അംഗദം വിളങ്ങത്തക്കവണ്ണം അദ്ദേഹത്തിൻെറ ആസന്നമിത്രവും ദക്ഷിണദേശാധിപനുമായ പാണ്ഡ്യഭൂപൻെറ സാമന്തഭൂപാലകഭയാനകമായി സാന്ദ്രഗംഭീരമായ മുരജദ്ധ്വാനം വൈരിവിദ്ധ്വംസനത്താലുള്ള വിജയത്തെ പ്രഖ്യാപനംചെയ്തുകൊണ്ടു മുഴങ്ങുമാറാകട്ടെ;" എന്നു വാഴ്ത്തിക്കൊണ്ടു കുരവക്കൂത്തിൻെറ സമാപ്തി വരുത്തി.

---

## പതിനെട്ടാം ഗാഥ.

---

### ദുഃഖാനുഭൂതി.

ഇങ്ങനെ തങ്ങളുടെ കുരവയാട്ടം അവസാനിച്ചപ്പോൾ മാതരി മുതലായവർ അവിരതമൊഴുകിവിലസുന്ന വൈകയാററിൻകരയിൽ വിശ്രുതനായ മഹാദേവൻെറ ശ്രീപാദങ്ങളെ പുഷ്പധൂപാദികൾ

ളാലാരാധിപ്പാനായി ചെന്നു; അവിടെ മറ്റൊരുത
രുണി ഉരംനഗരത്തിൽനിന്നുത്ഭവിച്ചതും താൻ കേ
ട്ടതുമായ വൃത്താന്തം അറിയിപ്പാൻ ബദ്ധപ്പെട്ടു വ
ന്നുചേൻ്റു; അവരം താൻ കേട്ട വത്തമാനം കണ്ണകി
യെ നേരിട്ടറിയിക്കുവാൻ മനസ്സുവരാതെ അവിടെ
നീരാടി കരയ്ക്കു കയറിനില്ക്കുന്ന ഗോപിമാരോടു ര
ഹസ്യമായി പറഞ്ഞു താനും അവരോടു ചേൻ്റു സ
ഹതപിക്കയും അവളുടെ അഴകും ഇളംപ്രായവും
അനാഥസ്ഥിതിയുമോത്തു താപം സഹിയാഞ്ഞതി
നാൽ ഒന്നുമുരിയാടുവാൻ കെല്പില്ലാതെ നില്ക്കുക
യും ചെയ്തു. അപ്പോരം കണ്ണകി അയ്യയോടു പറ
ഞ്ഞു. "സഖി! എൻ്റെ പ്രാണവല്ലഭൻ്റെ വരവു കാ
ണുന്നില്ല; അതിനാൽ എൻ്റെ അകക്കാമ്പു കല
ങ്ങി ഉലയിലൂതുംതുരുത്തിയുടെ മുഖമെന്നപോലെ നി
ശ്വാസങ്ങരം സന്താപപാവകനെ ഉജ്വലിപ്പിക്കുന്നു;
അദ്ദേഹം എൻ്റെ അരികിൽനിന്നു പോയസമയം
മുതൽ ഭയാനകമായ ഒരു വ്യഥ എന്നെ ബാധിക്ക
യും അതു നാഴികതോറും അധികരിച്ചുവരികയും
ചെയ്യുന്നു; പ്രിയജനത്തിൻ്റെ വരവു കാണുന്നതുമി
ല്ല; എൻ്റെ ഹൃദയം തപിക്കുന്നു; ഇങ്ങനെയിരിക്കു
മ്പോരം ഈ ആച്ചിമാർ എന്നെയുദ്ദേശിച്ചു ചില
സംഭാഷണം നടത്തുന്നതെന്താണെന്നെനിക്കറി
വാൻ കഴിയുന്നില്ല. ഇവരുടെ ഭാഷണം നിസ്സാര

മായ ഒരു വിഷയത്തെ ആസ്വദിച്ചല്ല; ഇതിന്നനു
യോജ്യമായി എന്റെ ഇഷ്ടജനത്തിന്റെ ആഗമന
വും കാണാതിരിക്കുന്നതിനാൽ, എന്റെ അറി
വിൽ പെടാത്ത ഒരു സംഭവമുണ്ട്; അത്രയുമല്ല
എന്റെ ഹൃദയം തളരുന്നു; ഈ സ്ഥിതിക്ക് എന്നെ
യുദ്ദേശിച്ച് ഇവർ പറയുന്നതെന്തായിരിക്കുമെന്നെ
നിക്കറിയുന്നില്ല." ഇങ്ങനെ പറഞ്ഞ കണ്ണകി ദുഃഖ
പരവശയായിരിക്കുമ്പോൾ നാട്ടിലുണ്ടായ ആരവാ
രംകേട്ടു കാര്യംഗ്രഹിച്ചു വന്ന വാചാലയായ ഒരു
വൾ അവിടെ വന്ന്, "അരമനയിൽ അന്തഃപുര
ത്തിലുള്ള അമൂല്യവും മനോഹരവുമായ ചിലമ്പിനെ
അനായാസേന കവൎന്നുകൊണ്ട കള്ളൻ ഇവൻത
ന്നെ എന്നു നിൎണ്ണയിച്ചു, കാലിൽ വീരതണ്ടയണി
ഞ്ഞ വേൽചേവകന്മാർ ആ കള്ളനെ കൊലപ്പെടു
ത്തുവാൻ തീരുമാനിച്ചു" എന്നു പറഞ്ഞു. ഇതുകേ
ട്ടു കണ്ണകി താപാൎത്തയായി പൊടുന്നനെ എഴുനേ
ല്ക്കുകയും ഒളിയൊടു വിലസുംപനിമതിബിംബം ക
രിമുകിലൊടൊത്തു പാൎത്തട്ടിൽ പതിക്കുംവണ്ണം അ
വശതപൂണ്ടു ഭൂമിയിൽ പതിക്കയും തന്റെ കന്നവ
നെ കാണുമാറാകേണമെന്ന സങ്കല്പത്താൽ കണ്ണു
കൾ കലങ്ങുംവണ്ണം കരങ്ങളാൽ തിരുമ്മിക്കൊണ്ടു
കരയുകയും "ജീവിതേശ! ഭവാനെങ്ങു വാഴുന്നു. ഹാ
ഹാ ഞാനെന്തുചെയ്വൂ" എന്നിങ്ങനെ ഉപാലംഭ

വചനങ്ങൾ ചൊല്ലി മോഹിക്കയും മോഹമകന്നു വീണ്ടും മറയിടുകയും ചെയ്തു.

പിന്നെ അവൾ, "തന്റെ പ്രേമഭാജനമായ അദ്ദേഹം ഘോരമായ ചിതാഗ്നിയിൽ മുഴുകുമ്പോൾ അദ്ദേഹത്തോടുകൂടി അതിൽ മുഴുകാതെ ദുഃഖഭൂയിഷ്ഠമായ വൈധവ്യവൃത്തി കൈക്കൊണ്ടുഴലുന്ന സാമാന്യമഹിളാജനത്തെപ്പോലെ ഭൂവാസികളെല്ലാം പുച്ഛിക്കത്തക്കവണ്ണം പാണ്ഡിയന്റെ അക്രമപ്രവൃത്തിയാൽ ഭർത്തൃവിഹീനയായ ഞാൻ ഇങ്ങനെയിരുന്നു വിലാപിപ്പാൻതക്കവളാണോ? തന്റെ വല്ലഭൻ അഗ്നിയിൽ മുഴുകുമ്പോൾ അദ്ദേഹത്തെ പിരിഞ്ഞു ദുഃഖംപൂണ്ടു പല തീർത്ഥങ്ങളിലും ചെന്നു കുളുത്ത നീരിൽ മുഴുകി അഴൽപൂണ്ടു വിലപിച്ചു വാഴുന്ന സാമാന്യവനിതാജനത്തെപ്പോലെ അധർമ്മപരനായ് ധർമ്മപരനെന്ന ഭാവത്തിൽ രാജ്യം വാണുകൊള്ളുന്ന പാണ്ഡിയന്റെ ദുർന്നയത്തെക്കണ്ടിരുന്ന ധർമ്മദേവനെന്ന മൂഢ! ഞാൻ അങ്ങനെ ദുഃഖിക്കേണ്ടവളാണോ? പറയൂ. തന്നോടിണങ്ങി പരസ്പരപ്രേമസമ്പത്തി കൈക്കൊണ്ടു വാണിരുന്ന സർവ്വസമ്പൽഗുണസമ്പന്നനായ നായകൻ കത്തിക്കാളുന്ന ഘോരവഹ്നിയിൽ മജ്ജനംചെയ്യുമ്പോൾ താനും അദ്ദേഹത്തോടുകൂടെത്തന്നെ അതിൽ മജ്ജനംചെയ്യാതെ വൈധവ്യനിഷ്ഠയോടെ തീർത്ഥവാരികളിൽ മജ്ജ

നംചെയ്ത കുളുർമകൊള്ളുന്ന പ്രാകൃതവനിതകളെപ്പോലെ സന്മാർഗ്ഗവ്യതിചലനംചെയ്ത ചെങ്കോൽ നടത്തിവരുന്ന പാണ്ടിയൻ അന്യായകർമ്മം ചെയ്തിരിക്കെ ഈ ജന്മത്തിലും ഞാൻ ഈ അപവാദത്തിന്നു പാത്രമായി സന്താപഭൂയിഷ്ഠമായ ജീവിതത്തെ അവലംബിച്ചിരിക്കേണ്ടവളാണോ? അത്യാപത്സൂചകങ്ങളായ ദുർന്നിമിത്തങ്ങളുടെ ശാന്തിക്കായി കുരവക്കൂത്തു നടത്തി ഇവിടെ വന്നിരിക്കുന്ന ഗുണവതികളായ ഗോപികമാരെ! കേൾപ്പിൻ! നിങ്ങളേവരും കേൾപ്പിൻ! കിരണമാലിയും കർമ്മസാക്ഷിയുമായ ദേവ! അലകടൽ ചൂഴ്‌ന്നൊരീമഹീമണ്ഡലത്തിൽ നീയറിയാത്ത വസ്തുക്കളൊന്നുമില്ല, നീ അറിയെ എന്റെ ജീവനാഥൻ കള്ളനോ?” എന്നു ചോദിക്കയും ഇതിന്നുത്തരമായി ഇങ്ങനെയൊരശരീരിവാക്യമുണ്ടാകയുംചെയ്തു.

“കള്ളനല്ലല്ല നിൻകാന്തൻ
കല്യേ! കേളവനെത്തഥാ
ചൊല്ലിയോരെന്റെ പുരം വാദ-
മില്ല വഹ്നിക്കധീനമാം.”



## പത്തൊമ്പതാം ഗാഥ.

### നഗരത്തിലുഴന്നത്.

ആദിത്യനിൽനിന്നുണ്ടായ അശരീരിവാക്യം കേട്ടതിൻെറശേഷം കണ്ണകി തൻെറ പക്കലുള്ളതായ ഒററച്ചിലമ്പിനെ കയ്യിലെടുത്തുകൊണ്ട് ആ ആയർവാടിയിൽനിന്നു പട്ടണത്തിലേക്കു ചെന്നു; അവിടെയുള്ള സതീജനത്തോടു, "ധർമ്മാനുഷ്ഠാനഠിനനായ ഭൂപാലൻെറ വാസസ്ഥാനമായ നഗരത്തിൽ വാസംചെയ്യുന്ന സാദ്ധ്വീമണികളേ! ഇവിടെ ഒരു ചിലമ്പിനെസ്സംബന്ധിച്ചു നടന്ന സംഭവം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ; അതിൻെറ ഇണച്ചിലമ്പാണിത്; എല്ലാവരും കണ്ടുകൊൾവിൻ. ആൎക്കും നേരിടാത്ത കഷ്ടങ്ങൾ എനിക്കു നേരിട്ടു; ആരും അനുഭവിക്കാത്ത ദുഃഖങ്ങൾ ഞാനനുഭവിച്ചു; ഇവയെല്ലാം മരണവേദനെയ്ക്കു തുല്യമായിരുന്നു. ഇതെല്ലാം എൻെറ വിധിയെന്നല്ലാതെ മറെറന്ത്? എൻെറ കണവൻ കള്ളനല്ല; എൻെറ കാൽചിലമ്പു വിററു വിലകൊൾവാൻ ഇവിടെവന്നകാരണത്താൽ കള്ളനെന്നു പേർപറഞ്ഞു കൊലചെയ്തുവല്ലോ; ഇതെന്താശ്ചര്യം! അനുരക്തന്മാരായ പതികളോടൊത്തു വാഴുന്ന പതിവ്രതകളുടെ മുന്നിലയിൽ പൂൎവ്വസ്ഥിതിപോലെ എൻെറ പതിയെ കാണ്മാൻ എനിക്കു സം

ഗതിവരുമോ? അങ്ങനെ കാണുന്നതായാൽ അതൊരു പുതുമയല്ലേ? അങ്ങനെ കാണുന്നുവെങ്കിൽ അദ്ദേഹത്തിൻെറ കുററമററ ഭാഷിതങ്ങൾ എനിക്കു കേൾപ്പാനിടയാകുമോ? അങ്ങനെ കേൾപ്പാനിടവരുന്നതായാൽ അതൊരനുഗ്രഹംതന്നെ; അങ്ങനെ അദ്ദേഹത്തിൻെറ ദോഷഹീനമായ വചനം കേൾപ്പാനിടവരാത്തപക്ഷം സതികളായ നിങ്ങൾ എന്നെ അസതിയെന്നു കരുതി നിന്ദിക്കും; അതു നിങ്ങൾക്കോ ബഹുമതിയായും ഭവിക്കും.'' എന്നിങ്ങനെ താപാത്തയായി വിലപിക്കുന്ന ആ പതിദേവതയെ പട്ടണവാസികളെല്ലാം കണ്ടു കരളുരുകി അവളെ ആശ്വസിപ്പിപ്പാൻ ഒരു വഴിയും കാണാതെ വിഷണ്ണന്മാരായി, ''ഈ കമനീമണിക്കു മരണപര്യന്തം ശമിക്കാത്തുള്ളൊരുൾത്താപത്തിന്നിടയാക്കിയതിനാൽ ഒരു കാലത്തും ഭംഗം വരാത്ത രാജധമ്മത്തിന്നു ഹാനി ഭവിച്ചു. ഇതിൻെറ ഭാവിഫലം എന്തായിരിക്കുമോ? രാജാധിരാജനായി മതിനേരൊളിതിരളും കുടയും, വെണ്മകോലും കരവാളും പൂണ്ടു വിളങ്ങും പാണ്ടിയൻെറ ആധിപത്യം അവസാനിച്ചു; ഇതിനാൽ മേലിൽ എന്തു ഭവിക്കുമോ? നാട്ടാൎക്കു നന്മയും മാററാൎക്കു തിന്മയുംചെയ്തു നെടുനാൾ പുകഴാൎന്നു ജനമാനസത്തിന്നാഹ്ളാദംചേൎത്തുവന്നിരുന്ന ചെങ്കോലിന്നു മാലിന്യംവരു

ത്തി; ഇതിനാലിനി എന്തു ഭവിക്കാൻ പോകുന്നു വോ? ഒരു ചെമ്പൊൻചിലമ്പും കയ്യിലെടുത്തു നമുക്കേതാണ്ടൊരാപത്തുവരുത്തുവാൻ അത്ഭുതപൂർവ്വമായി ഒരു മഹാദേവി ഇങ്ങു വന്നിരിക്കയാണ്, ഇതുമൂലം ഭവിക്കാവുന്നതെന്തെന്നറിഞ്ഞുകൂടാ; വിസ്മയാവഹങ്ങളായ വിശാലലോചനങ്ങൾ വികാസംപൂണ്ടു നിശ്വാസബഹുലമാംവണ്ണം പ്രലപിച്ചും ആവേശമാർന്നുമിരിക്കുന്ന ഇവൾ ഏതുചെയ്യാനും കഴിവുള്ളവളായി കാണപ്പെടുന്നു; ഇതുനിമിത്തം വരാവുന്നതെന്തോ?" എന്നിങ്ങനെ പുരവാസികൾ ഇവളുടെ നിലയെപ്പററി വിഷാദിച്ചും മന്നവൻെറ ദുർന്നയങ്ങളെപ്പററി നിന്ദിച്ചുംകൊണ്ടിരിക്കേ ഓരോ കാഴ്ചകൾ കണ്ടു തെണ്ടിനടക്കുന്നവരായ ചിലർ കൊലപ്പെട്ടു കിടക്കുന്ന അവളുടെ കണവനെ കാട്ടിക്കൊടുത്തു. തൽക്ഷണം പൊൻകൊടിക്കൊത്ത കാന്തികലരുന്ന കണ്ണകി തന്നെ കാണുന്ന ഒരുവരേയും താൻ കണ്ടില്ല.

വിശാലമായ മഹീമണ്ഡലത്തെ ഇരുളിന്നിരയാക്കി ഉന്നതമായ അസ്തഗിരിയെ ആരോഹണം ചെയ്തു തൻെറ ചെങ്കതിരുകളെ ചുരുക്കി കതിരവൻ മറഞ്ഞുപോയതിന്നുശേഷം ആതങ്കഭൂയിഷ്ഠവും രാപ്പകൽരണ്ടിലേതെന്നു വേർതിരിപ്പാനരുതാതെ മോഹജനകവുമായ സന്ധ്യാകാലത്തു പൂക്കൊഴിഞ്ഞ പൂ

കൊടിക്കൊത്ത കണ്ണകി കാലനെപ്പോലെ പാണ്ടിയ ന്റെ നേരെ കോപിക്കയും, ആ നഗരത്തിൽ 'കൽ' എന്ന ശബ്ദമുണ്ടാക്കുകയുംചെയ്തു; പ്രാതഃകാലത്തിൽ ആയർവാടിയിൽവെച്ചു തന്റെ കണവനെ തഴുകി അതിന്നു പ്രതിഫലമായി അവന്റെ മുടിയിൽധരി ച്ചിരുന്ന മാലവാങ്ങിതന്റെകുന്തലിലണിഞ്ഞുകൊ ണ്ടവൾ, സായങ്കാലത്തിൽ അവന്റെ അംഗക്ഷത ത്തിൽനിന്നും പൊങ്ങിവരുന്ന ശോണിതധാരയൊ ഴുകി നാലുപാടും നനഞ്ഞു കിടക്കുന്നതിനാൽ അ വൻ തന്നെ കാണുന്നില്ലെന്നറിയുകയും അകക്കാമ്പു രുകി ഇങ്ങനെ ഉപാലംഭിക്കയും ചെയ്തു.

(തമിഴിൽ ഒപ്പാരിയെന്നു പറയുന്ന
വിലാപയോഗ്യമായ മട്ട്)

1. ആധാരമില്ലാതെ അഴൽ തേടുമെന്മൂലം
കാതരയാമിവൾകോലും കരുമനയെന്നറിയായോ
മാലേയച്ചാറണിഞ്ഞു മണമേലും പൊന്മേനി
മേലേ പൊടിയണിഞ്ഞു മേവുമെന്നതോക്കാമോ
മന്നവനാൽ വന്നൊരു കൊടുങ്കൊലയ്ക്കു മൂലമെന്തോ?
മുന്നമിവൾ കൊണ്ടകർമ്മമെന്നു ലോകർ ചൊല്ലീടും.

2. ആരുമൊരു തുണയില്ലായൊടൽതേടുമന്തിനേരം
ആറാതോരഴലോടുമാരാൽ ഞാനിങ്ങിരിപ്പൂ
കൂരിരുളിൽ മുഴുകും നിൻ ചാരുതിരുമാറിടം താൻ
പാരിടത്തിൽ പതിഞ്ഞിടുമെന്നാരാനുമോർത്തിരുന്നോ
ഇക്കൊടുമപാണ്ഡ്യനെന്നുമപകീർത്തി നേടുമെന്നും
ഇക്കാണും മാലോകർ ചൊല്ലാതെ നിന്നിടുമോ.

3. കണ്ണീർ പൊഴിച്ചിരുന്നു കൊടുമ്പാപി ഞാൻ കാണെ
പൂർണ്ണാംഗം നിണമണിഞ്ഞു പൊടിയാടി നീ കിടപ്പൂ
അന്യായമിതിനോർത്താലരചൻ താൻ മൂലമയ്യോ
നിന്നീടാ കർമ്മഗതി നിയതമെന്നു ലോകർ ചൊൽവൂ.

4. ചൊല്ലാളും സതികളുണ്ടോ ചൊല്ലാളും സതികളുണ്ടോ
വല്ലഭന്റെ വന്നീടുമല്ലൽ പോക്കിമരുവീടും
ചൊല്ലാളും സതികളുണ്ടോ ചൊല്ലുവതിനിന്നാട്ടിൽ

5. അറിവുടയമനുജരുണ്ടോ അറിവുടയമനുജരുണ്ടോ
അരിമയൊടു താൻ പിറന്ന തനയനൊരു തുണ ചെയ്യാൻ
അറിവുടയമനുജരുണ്ടോ ആരായ്വാനിന്നാട്ടിൽ.

6. അരുളിയലുമീശനുണ്ടോ അരുളിയലുമീശനുണ്ടോ
കരവാളാലെൻപതിയെ കടുംകൊല ചെയ്യൊരു പാപി
നരവരന്റെ ദുർന്നയത്താൽ നരകാഭമായിരിക്കെ
അരുളിയലുമീശനുണ്ടോ അടിതൊഴുവാനിന്നാട്ടിൽ.

അവൾ ഇങ്ങനെ പരിദേവനംചെയ്തു പ്രാണവല്ലഭന്റെ മാറിടത്തെ തന്റെ മാറോടു ചേർത്തു പുണർന്നു; അപ്പോൾ അവൻ ഉത്ഥാനം ചെയ്തു്, "പൂർണ്ണചന്ദ്രപ്രതിമമായ ഭവതിയുടെ മുഖം വിവർണ്ണമായി നയനങ്ങൾ അശ്രുപൂർണ്ണങ്ങളായിരിക്കുന്നല്ലോ." എന്നു ചൊല്ലി തന്റെ കൈകൊണ്ടു് അവളുടെ കണ്ണുനീർ തുടച്ചു; അനന്തരം അവൾ എങ്ങിക്കരഞ്ഞു നിലത്തു വീണു നിജഭർത്തൃപാദയുഗളം കരപല്ലവത്താൽ ഗ്രഹിച്ചു; നികൃഷ്ടമായ ഈ സ്ഥൂലശരീരം കൈവിട്ടു നാകലോകപ്രാപ്തിക്കായി മൃതി

ന്നു അവൻ "എന്നാൽ നീ നില്ക്കുക" എന്നു ചൊല്ലി അമത്ത്യന്മാരാൽ പരിവൃതനായി മറഞ്ഞു പോകയും ചെയ്തു. അവൾ ഇതു കണ്ട്, "ഇതൊരു മായയോ? അല്ലെങ്കിൽ എന്തായിരിക്കും? എൻെറ മനസ്സിനെ മോഹിപ്പിച്ച ഒരു ദൈവം തന്നെയോ?; ഒന്നും അറിയുന്നില്ലാത്തതിനാൽ എങ്ങും നടന്നു തിരിഞ്ഞ് അദ്ദേഹത്തെ ചെന്നുചേരാം; അതു നിഷ്പ്രയാസമെന്നിരിക്കിലും എൻെറ കോപാവേഗം അടങ്ങിയതിന്നുശേഷമല്ലാതെ അതിന്നു തുനിയുന്നതല്ല; ഈ കോപശമനത്തിന്നായി ആ കൊടിയ നൃപനെ ഞാൻ ചെന്നു കണ്ട്, "എൻെറ നായകനെ കൊലപ്പെടുത്തിയത് എത്ര കണ്ട ദുർന്നയമായ്പ്പോയി" എന്നു ചോദിക്കണം."

ഖണ്ഡകം.

1. എന്നോതിയക്കമനിയങ്ങോട്ടു പോവതിന്നു
തന്നേ മുതിർന്നൊരു ദശായാം
നിജപുരിയിലന്നാ—ളൊരു കനവിയന്നാ
ളതു കരളിലിതു പൊഴുതു
കരുതുമളവതിബഹുല
നയനജലധാരകൾ പൊഴിഞ്ഞു.

2. കാണാഞ്ഞു കണ്ണിന്നകളേണാക്ഷിമൌലിമന്നി
താനേ തുടച്ചു ബത ബാഷ്പം
കരളുരുകിയേഷാ—കലിതബഹുരോഷാ
കനകമണിരുചിതിരള
മരമനയിൽ വിലസുമൊരു
മഹിതമണി ഗോപുരമണഞ്ഞു.



## ഇരുപതാം ഗാഥ.

### ന്യായവാദം

"വെൺകുടയും ചെങ്കോലും വാനിൽനിന്നും വീണുകൊണ്ടും ഭാനുമണ്ഡലമിളകിമറിഞ്ഞുകൊണ്ടും കാണുന്നു; അന്ധകാരം ദിവാകരനെ കബളീകരിക്കുന്നു; രാവിൽ ഇന്ദ്രചാപവും പകൽ എരിപൊരി ചിതറുന്ന കൊള്ളിമീനും കാണുന്നു; അരമനയിൽ ചെങ്കോലും വെൺകൊററക്കുടയും മറിഞ്ഞു നിലത്തു വീഴുന്നു; രാജദ്വാരത്തിലുള്ള മണി കിടുകിടായം വിറയ്ക്കുന്നു; ഇങ്ങനെ ഞാൻ കണ്ടകിനാവിനാൽ ഏതോ ഒരു വിപത്തു വന്നു കൂടുവാനിടയുണ്ട്; ഇതു മന്നവനോടുണർത്തിക്കേണം" എന്നു നിശ്ചയിച്ചു കണ്ണാടി, വീണ, ഒളിവിയലുന്ന മണിഭൂഷണങ്ങൾ, കോടിവസ്ത്രം, പട്ട്, ചൂർണ്ണകുംഭം, വർണ്ണദ്രവ്യങ്ങൾ, സുഗന്ധചൂർണ്ണങ്ങൾ, കസ്തൂരിച്ചാന്ത്, പൂങ്കൊത്ത്, പിന്നൽമാല, ചാമരം, ധൂപം എന്നീ പദാർത്ഥങ്ങളെ വഹിച്ച പരിജനങ്ങളാലും കൂനൻ, മൂകൻ, അന്ധൻ എന്നീ കീഴ്ജീവനക്കാരാലും ഭയഭക്തിപുരസ്സരം അനുഗതയായി, വൃദ്ധന്മാരാലും വാഗ്മികളാലും സ്തുതിക്കപ്പെട്ടു, "പാരാവാരപരീതമായ ഭൂമണ്ഡലമലങ്കരിക്കും പാണ്ടിയന്റെ

പേരും ദേവി വാഴെണ"മെന്നു വാഴ്ത്തി വാരസീമ
ന്തിനീജനത്താലും സാമന്തഭൂപാലന്മാരാലും വന്ദി
ക്കപ്പെടുന്ന മഹാരാജ്ഞി പരിചാരസമേതം സിം
ഹാസനാരൂഢനായിരിക്കുന്ന പാണ്ടിപ്പെരുമാളുടെ
സന്നിധാനത്തിൽ ചെന്നു തൻെറ ദുസ്വപ്നദർശന
ത്തെ ഉണർത്തിക്കുകയായിരുന്നു. അപ്പോൾ, "ശ്രീ
മൻ! ദക്ഷിണദേശാധിപതെ! ദ്വാരപാലക! ദ്വാര
പാലക! അറിവു മറഞ്ഞഹംകരിച്ചു ധർമ്മം പിഴച്ച
മന്നവൻെറ കിങ്കരനായ ദ്വാരപാലക! ഒരിണച്ചി
ലമ്പു കയ്യിലുണ്ടവൾ; ഭർത്താവു മരിച്ചവൾ; ഗോപു
രദ്വാരത്തിൽ ഭൂപതിയെ കാണ്മാൻ വന്നു നില്ക്കു
ന്നുവെന്നറിയിച്ചാലും, അറിയിച്ചാലും" എന്നു ക്രോ
ധവശഗയായ് വിളിച്ചു പറഞ്ഞു. ഇതു കേട്ട് അ
വൻ രാജസന്നിധിയിൽ പ്രവേശിച്ചു.

ദ്വാരപാലൻ—സ്വാമി സർവ്വോൽക്കർഷേണ വർത്തി
ച്ചാലും. ദക്ഷിണദേശരാജാധിരാജനായ ഭവാൻ
ചിരം വാഴ്ക. ശത്രുനിഷൂദനനായ ഭവാൻ സുചി
രം വാഴ്ക; തന്നാൽ വധിക്കപ്പെട്ടു നിണമടങ്ങാ
തുള്ള മഹിഷാസുരശിരസ്സാകും പീഠത്തിന്മേൽ
വാഴും അപരാജിതമായ വേലേന്തിയ മഹാദേവി
യല്ല; സപ്തമാതാക്കളിലൊരുവളായ ചാമുണ്ഡിയ
ല്ല; ചന്ദ്രശേഖരൻെറ നൃത്തം കണ്ടരുളിയ കാ
ളിയല്ല; ദാരുകൻെറ നഗരത്തിൽ കാളിയുടെ

അവതാരമായ ഈശ്വരിയുമല്ല; ക്ഷോഭവും കോപ
വും കൊണ്ടവളെന്നപോലെ തോന്നും; കാണിക
ളുടെ കണ്ണിണകവരുന്ന കമനീയമായ ഒരു കാൽ
ചിലമ്പു കരതലത്തിലേന്തിയിരിക്കുന്നു; ഭർത്തൃ
നിധനത്താൽ കലുഷിതയായ്ക്കാണുന്നു; ഈവ
ണ്ണമുള്ള ഒരു നാരി തിരുമേനിയെ സന്ദർശിപ്പാനാ
യി ദ്വാരദേശത്തിൽ വന്നു നില്ക്കുന്നു.

രാജാവ് —എന്നാൽ ആ തരുണിയെ ഇങ്ങോട്ടു കൂ
ട്ടിക്കൊണ്ടു വരിക.

ദ്വാരപാലകൻ —കല്പനപോലെ.

(ദ്വാരപാലൻ കല്പന അറിവിക്കയും കണ്ണകി രാജാ
വിൻെറ മുമ്പാകെ വരികയും ചെയ്തു.)

രാജാവ് —ഹേ സുന്ദരി! ബാഷ്പാകുലേക്ഷണയായി
നമ്മുടെ മുമ്പാകെ വന്നിരിക്കുന്ന നീ ആരാണ്?

കണ്ണകി —ദേവ! ഞാനുണർത്തിക്കാം; അമരന്മാരാൽ
പോലും അതിശയിക്കത്തക്ക മഹിമയോടും സമ്പ
ത്സമൃദ്ധിയോടും കൂടി ചോഴമന്നവൻ ചെങ്കോൽ
നടത്തിവരുന്ന പുകഴ്പെരിയ പുകാർനഗരമാ
ണ് ഞങ്ങളുടെ ദേശം; അവിടെ അതിയായ കീ
ർത്തി വിലസുന്ന പെരുങ്കുടി വൈശ്യകുലപുംഗവ
നായ മാശാത്തുവാൻെറ മകൻ എന്നെ വേട്ടു;
ജീവിതം നയിപ്പാനായി കർമ്മഗതിക്കു വശംവദ
രായി ഭവാൻെറ ഈ നഗരത്തിൽ വന്നു; ഇവി

ടെ എൻെറ ഒരു ചിലമ്പിനെവില്പാനായി തു
നിഞ്ഞതുനിമിത്തം ഭവാനാൽ കൊലചെയ്യപ്പെ
ട്ട കോവലൻെറ പത്നിയാകുന്നുഞാൻ; 'കണ്ണകി'
എന്നാണ് എൻെറ പേർ.

രാജാവ്—സ്ത്രീരത്നമേ! കള്ളനെ കൊല ചെയ്യുന്നത്
അനീതിയല്ല; അത് ഉൽകൃഷ്ടമായ രാജധർമ്മമെ
ന്നറിഞ്ഞാലും.

കണ്ണകി—അസന്മാർഗ്ഗനിഷ്ഠനായ നരപതെ! കേട്ടാ
ലും. എൻെറ ചിലമ്പിൽ തരികൾ രത്നങ്ങ
ളാണ്.

രാജാവ്—നമ്മുടെ ചിലമ്പിൽ തരികൾ മുത്തുക
ളാണ്.

അപ്രകാരം പറഞ്ഞു കോവലനിൽനിന്നു കി
ട്ടിയ ചിലമ്പിനെ തൻെറ മുമ്പാകെ വരുത്തി വെ
ക്കുകയും അതു തനിയെ പിളന്നുല്പതിച്ച മാണിക്ക
ത്തരികൾ പാണ്ടിയൻെറ മുഖത്തു തെറിക്കുകയും
ചെയ്തു; അപ്പോൾ അവൻെറ കുട താണു; ആജ്ഞാശ
ക്തി കുറഞ്ഞു. "കേവലം തട്ടാൻെറ തന്ത്രത്തിന്നു
വശഗനായി കൊടുമ ചെയ്ത ഞാൻ ഒരു രാജാവോ?
കഷ്ടം! ഞാൻതന്നെ കള്ളൻ; പ്രജാപരിപാലനം
ചെയ്തു ദക്ഷിണദേശാധിപനായ്വാഴുന്ന എൻെറ
വംശത്തിന്ന് എന്നാൽ ഇദംപ്രഥമമായ ഒരു പിഴ
വന്നിരിക്കുന്നു; എൻെറ ആയുസ്സിന്നന്തം ഭവിക്ക

ട്ടെ;” എന്നു പശ്ചാത്തപിച്ചുകൊണ്ടു നിസ്സംജ്ഞനായ് വീണു ജീവിതം വെടിഞ്ഞു. പാണ്ഡിപ്പെരുംദേവി ഇതു കണ്ടു കണവൻെറ കാലധൎമ്മപ്രാപ്തിയറിയാതെ മനസ്സഴിഞ്ഞു നടുങ്ങി, “ഭൎത്തൃനിധനത്താൽ പരിതപിക്കുന്ന ജനത്തിന്നു ആരെ കാട്ടിക്കൊടുത്താശ്വസിപ്പാൻ കഴിയും” എന്നു പശ്ചാത്തപിച്ചുംകൊണ്ടു കണ്ണകിയുടെ കാലിണയിൽ വീണു വണങ്ങി.

## ആപ്തവാക്യം.



1 “അന്യായകൎമ്മമുരുപുണ്യഫലം കുറയ്ക്കു”
മെന്നുള്ള ധന്യവചനം ജഗദേകവന്ദ്യം
മന്നൻ വിധിച്ച കൊടുമക്കിടപെട്ടു രാജ്ഞി
ക്കിന്നീവിധം വിധിവിധിച്ചതു കണ്ടുകൊൾക.

2 ഹസ്തത്തിൽ നല്ലൊരു ചിലമ്പു, നിണം പുരണ്ടു
ചിത്തോടകന്നുവിലസും തനുവും, വണൌഘം
ചുററും ചുഴന്നപടി കാർകുഴലും നിരീക്ഷി-
ച്ചുത്തന്നനാം കൊടിയ പാപിയുമമ്പരന്നു.

3 മെയ്യിൽ പരാഗമൊരു നല്ല ചിലമ്പു കയ്യി-
ലയ്യോ പിരിച്ചൊരു കരിങ്കുഴൽ കണ്ണുനീരും
കണ്ടും കലേശമുഖി തൻ വചനങ്ങൾ കേട്ടും
കൊണ്ടേ വെടിഞ്ഞു ബത ജീവിതമങ്ങു പാണ്ഡ്യൻ.

# ഇരുപത്തൊന്നാം ഗാഥ.

## കോപാതിരേകം.

"അല്ലയോ മഹാരാജ്ഞി! ഞാൻ മഹാപാപിയും ഒരറിവുമില്ലാത്ത നിലയിലിരിക്കുന്നവളുമാണെങ്കിലും 'പൂർവ്വാഹ്നത്തിൽ ചെയ്ത പരപീഡനം പരാഹ്നത്തിൽ താൻ തന്നെ ഭുജിക്കു'മെന്നുള്ളതി പ്രഭാതത്തിൽ നിണക്കനുഭവപ്പെട്ടു.

വന്നിമരത്തേയും മടപ്പള്ളിയേയും സാക്ഷിപ്പെടുത്തിക്കൊണ്ടു കാവേരിക്കരയിലുള്ള (കാവേരി പട്ടണത്തിലുള്ള പഞ്ചകോഷ്ഠങ്ങളിലൊന്നും രാജധർമ്മത്തിന്നു ഭംഗം വരുന്നതായാൽ അതിനെ എടുത്തു കാണിക്കുന്നവളുമായ) ദേവി "ഇവൻ നിൻെറ കണവനാണെ"ന്നു കാട്ടിക്കൊടുക്കയാൽ പ്രബലങ്ങളായ തിരമാലകളിലകപ്പെട്ടു പ്രവാഹവേഗത്താൽ ആകൃഷ്ടനും വനിതാജനപരിവൃതനുമായ വഞ്ചിരാജാവിനെ മഹിളാമണിയായ കരികാലചോഴരാജകുമാരി സമുദ്രജലത്തിൽ പിന്തുടന്നു "ഇദ്ദേഹത്തെ കരയ്ക്കടുപ്പിക്കയില്ലെ" എന്നു ഗൌരവത്തോടെ ചോദിച്ചപ്പോഠം കടൽ അവനെ കരയ്ക്കു കയററിക്കൊണ്ടുവന്നു് അവളുടെ മുമ്പിൽ നിറുത്തുകയും അവഠം അവനെ തഴുകി പാദങ്ങളിൽ വണങ്ങുകയും

ചെയ്തു; വിരഹിണിയായ ഒരു തരുണി മണമിയലുന്ന പൂങ്കാവിൽ ഒരു ശിലാമയമായ ശരീരം കയ്ക്കൊണ്ടു മരക്കലങ്ങളുടെ വരവും നോക്കിക്കൊണ്ടിരുന്നു; നിജഭത്തൃസമാഗമത്താൽ ശിലാരൂപം വെടിഞ്ഞു സ്വസ്ഥിതി ലഭിച്ചു സുഖിച്ചുവാണു; മറെറാരു നാരി സപത്നിയുടെ ശിശു കൂപത്തിൽ പതിച്ചതായി കണ്ട മാത്രയിൽ തൻെറ ശിശുവിനെപ്പോലെ കരുതി, അതിനെയെടുത്തു കരയ്ക്കു കയററി രക്ഷപ്പെടുത്തി; വേറൊരു കാമിനി ചിന്താമഗ്നയായിരിക്കുന്നതു കാങ്കയാൽ അവളുടെ ദയിതൻ പൂൎണ്ണചന്ദ്രപ്രഭമായ അവളുടെ മുഖം "വാനരമുഖമായ്ഭവിക്കട്ടെ" എന്നു ശപിച്ചുംവെച്ചു പോയെന്നിരിക്കിലും അവൻ മടങ്ങിവന്നു കാണുമ്പോഴേക്കും അവൾ മക്കടമുഖം മാററി മാണിക്കരശനാദിഭൂഷണങ്ങളണിഞ്ഞു തല്ക്കാലം വിയോഗകാലത്തെ അനുസ്മരിച്ചു ശോകകുണ്ഠിതയായ്തീൎന്നുവെങ്കിലും പിന്നെപ്രാണവല്ലഭനുമായിസുഖിച്ചു വാണു; "സ്ത്രീബുദ്ധിയെന്നതു മൌഢ്യം തന്നെ" എന്നു വിധിച്ച വിബുധന്മാരുടെ മനോഭാവത്തെ ഗ്രഹിക്കാതെയല്ല ഞാനിങ്ങനെ കരുതുന്നത്.

ഇളംപ്രായത്തിൽ കൂററുകാരുമായി കളിക്കുമ്പോൾ ബാലചാപല്യംമൂലം വല്ല അനുചിതവചനങ്ങളും ഉച്ചരിച്ചുപോയാൽ അതു മാതാപിതാക്കളുടെ മുമ്പാകെ സമ്മതിക്കയും അങ്ങനെ വന്ന തെ

ററിന്നായി ക്ഷമായാചനംചെയ്തു തദ്ദോഷപരിഹാ രാൎത്ഥം അവരെ അഭിവാദനം ചെയ്ത് ആശീൎവ്വാദം കൈക്കൊള്ളുകയും ചെയ്തു പോരുന്ന ഉത്തമ കുല പാലികകളും സുവൎണ്ണപ്രതിമകൾപോലെ പരില സിക്കുന്നവരുമായ മാനിനീമണികളുടെ ജന്മദേശ ത്തിൽ തന്നെയാണ് എന്റെയും ജനനം; ഞാ നൊരു സാധ്വിയാണെന്നുള്ളതു സത്യമെന്നുവരി കിൽ അരചനോട ഒരു പ്രകാരേണയും സന്ധിക്കുക യില്ല; ഈ മധുരാപുരിയെ ഉന്മൂലനം ചെയ്യും; എ ന്റെ പട്ടത്വം നിങ്ങൾക്കു കാണുമാറാകും. നാലുപാ ട്ടും മാടക്കൂടങ്ങളിൽ മരുവുന്ന മഹിളാജനവും പുരു ഷാരവും ദേവന്മാരും മുനികളും കേൾപ്പിൻ; എ ന്റെ പ്രാണവല്ലഭനെ അന്യായമരണത്തിന്നു പാ ത്രമാക്കിയ ഈ രാജധാനിയുടെ നേരെ എന്റെ ചീററം പ്രയോഗിക്കുന്നു; ഞാൻ ഈ കാൎയ്യത്തിൽ അപരാധിനിയല്ല;" എന്നു വിളിച്ചു പറഞ്ഞു ത ന്റെ വലതു കയ്യാൽ ഇടത്തെ മുല തിരുമ്മി പറി ച്ചെടുത്തു മധുരയെ മൂന്നു വലംവെച്ച്, "എനിക്കു ചാരിത്രശുദ്ധിയുണ്ടെന്നിരിക്കിൽ ഈ പട്ടണം പാ വകനാൽ ദഹിക്കുമാറാകട്ടെ;" എന്നു ശാപപൂൎവ്വ കം ആ പട്ടണത്തിലേക്കു വലിച്ചെറിഞ്ഞു. അ പ്പോൾ അഗ്നിഭഗവാൻ ഒരു വിപ്രവേഷം പൂണ്ടു വ ന്ന് "സാധ്വീരത്നമെ! നിങ്ങൾക്കിഷ്ടം ചെയ്യുന്ന

കാലം ഈ നഗരത്തെ ദഹിപ്പിച്ചു കളയുവാൻ മു
മ്പെ തന്നെ എനിക്കാജ്ഞ സിദ്ധിച്ചിരിക്കുന്നു; ഇവി
ടെ ആരെയെല്ലാം ഹനിക്കേണമെന്നാജ്ഞാപിച്ചാ
ലും" എന്നു വിപ്രൻ ചോദിക്കവെ പതിദേവതയായ
കണ്ണകി "ബ്രാഹ്മണർ, മുനികൾ, പശുക്കൾ, പതി
വ്രതകൾ, ബാലന്മാർ, വൃദ്ധന്മാരെന്നുള്ളവരെയൊ
ഴിച്ചു മററുള്ള പാപികളെ ഭവാൻ ബാധിച്ചുകൊൾ
ക." എന്നിങ്ങനെ പ്രക്ഷോഭജനകമായ ആജ്ഞാ
പനമാത്രത്താൽ പാവകൻ ധൂമോൽഗമത്തോടെ ഉ
ജ്ജ്വലിച്ചു മധുരാപുരത്തെ വ്യാപിച്ചു.

വീരൻ പാണ്ടിയനും വിലാസിനികളും
വെണ്മാടക്കൂടങ്ങളും
പോരാളിവ്രജവും ഗജേന്ദ്രതതിയും
കാലം ഗമിച്ചീടിനാർ
പോരാളും മധുരാപുരത്തിൽ നിയതം
സാന്നിദ്ധ്യമുൾക്കൊണ്ടിട്ട-
ന്നോരോ ദൈവതവും തദാ വിധിവശാൽ
പാടേ മറഞ്ഞു ജവാൽ.



## ഇരുപത്തിരണ്ടാം ഗാഥ.

---

### അഗ്നിബാധ.

അഗ്നിജ്വാലകൾ ഉയൎന്നുജ്വലിച്ചു; നഗരരക്ഷകന്മാരായ നാലു ഭൂതങ്ങളും പുരദ്വാരങ്ങൾ നാലിലുമുള്ള തങ്ങടെ കാവലൊഴിഞ്ഞു; രാജപുംഗവനായ പാണ്ഡ്യൻ ചാരിത്രവതിയായ രാജ്ഞിയോടുംചേൎന്നു രാജസിംഹാസനത്തിൽ കാലധൎമ്മം പ്രാപിച്ചു കിടക്കുന്നതറിയാതെ പുരോഹിതൻ, ഗണിതശാസ്ത്രി, ധൎമ്മാസനകൎത്താക്കൾ, കണക്കൻ, മാന്ത്രികന്മാർ, മററു രാജപുരുഷന്മാർ, അവരോധവധുക്കളെന്നിവരെല്ലാം ആലേഖ്യപംക്തിപോലെ മൌനം ദീക്ഷിച്ചുനില്ക്കെ, ഗദാധരന്മാർ, അശ്വപാലന്മാർ, സാരഥികൾ, വീരഭടന്മാരെന്നിവർ എന്തുചെയ്യേണ്ടുവെന്നറിയാതെ രാജദ്വാരത്തിൽ തിക്കിത്തിരക്കിക്കൂടി തിരുമുഖം കണ്ടു വിടകൊൾവാൻ കാംക്ഷിച്ചു നില്ക്കുന്നു; മുത്തിനോടൊത്ത കുളിർവെൺപൂനിലാവു പൊഴിക്കും പനിമതിക്കൊത്ത തൻകാന്തികലൎന്നും, വെണ്മ തിരളുന്ന പൂണനൂൽപൂണ്ടും വെൺതാമര, കറുക, നന്തിയാവട്ട മുതലായ നറുമ്പൂക്കൾ ചെവിയിൽ തിരുകിവെച്ചും ഫേനസന്നിഭവും മൃദുലവുമായി ഉലയാത്ത ആടയുടുത്തും മാറിൽ ചാൎത്തു്, ച

ന്ദനം മുതലായവ പൂശിയും, തേനും പാലും ശക്കര യും ചേത്തു കുഴച്ച സുഗന്ധചൂണ്ണത്തിന്റെ പരിമള ധൂമം പൊങ്ങുന്ന ശരാവം ഹസ്തത്തിൽ ധരിച്ചും, തീൎത്ഥക്കരയിലും ദേവസ്ഥാനത്തിലും വേദാദ്ധ്യയന ശാലയിലും സന്നിധാനംചെയ്തു, പരാഹ്നത്തിൽ ശാ സ്ത്രങ്ങളാരാഞ്ഞു പകൽ കാലത്തു പാദുകകളിൽ ച വിട്ടിനടന്നു വിശാലമായ കുടയും, ദണ്ഡും, കമണ്ഡ ലുവും, ചമതയും, ദൎഭയും കയ്യിലേന്തി നാവിൽ ശാസ്ത്ര വുംമാറിൽപൂണനൂലുംപൂണ്ടും, അഗ്നികാൎയ്യങ്ങൾവൈ കല്യംവരാതെ നടത്തിവരുന്ന ഭൂതാധിപനായ ബ്രാ ഹ്മണഭൂതം ബ്രഹ്മയജ്ഞത്തിന്നു വേണ്ടുന്നതായ ഉപ കരണങ്ങളോടുകൂടിവന്നു. മാൎത്താണ്ഡതേജസ്സോലുന്ന തനുവും ദിവ്യരത്നാഞ്ചിതമായ യജ്ഞോപവീതവും പാദാദികേശമണിഞ്ഞുള്ള മണിഭൂഷണങ്ങളും ച മ്പകം, മാലതി, മുല്ല മുതലായ മനോജ്ഞകുസുമ നിൎമ്മിതങ്ങളായ മാല്യങ്ങളും കുങ്കുമാരുണമാമുരസ്ഥ ലവും ഒളിതിരളുന്നൊരരുണാംബരവും വിദ്രുമംപോ ലെ പാടലമായ കളേബരകാന്തിയുമേന്തിയും പാ ൎത്ഥിവന്നു (പാൎത്ഥന്നു)വേണ്ടി കുട, കൊടി, ചാമരം, മുരജം, വേൽ, പാശം, അങ്കുശം ഇവ ധരിച്ചും പേർപുകഴ്ന്ന പാൎത്ഥിവന്മാരെ (ദുൎയ്യോധനാദിക ളെ) പരാജിതരാക്കി ഓടിച്ചും മന്നിടമഖിലവുമനു ശാസിച്ചും ധൂൎത്തന്മാരായ ധരിത്രീപതികളെ അട

ക്കി രാജ്യം കയ്യേററും ലോകരക്ഷചെയ്ത് അനശ്വര
മായ കീർത്തി സമ്പാദിച്ച വൈകുണ്ഠദേവന്നു സമാന
നായ രാജഭൃത്യവും വന്നു. ചെമ്പൊൻനിറം കലന്ന
തനുകാന്തിപൂണ്ടും ഏററവും പുകഴ്കൊണ്ട വീര
ന്മാരായ ധരാധിപന്മാർ രാജ്യാധിപത്യമൊഴിയു
മ്പോൾ ചെങ്കോൽവഹിച്ചും വൈശ്യകുലത്തിൽ നീ
ണ്ടാൾവാണു കലപ്പയും വെള്ളിക്കോലും കയ്യിൽ ധ
രിച്ചും പൊൻനിറമായ ചേലയുടുത്തും തെച്ചി, കേ
തകി, ആമ്പൽ മുതലായ പുഷ്പങ്ങൾ ചൂടിയും ഒളി
തിരളുന്ന വിശാലമായ വക്ഷസ്ഥലത്തിൽ ചാന്ത
ണിഞ്ഞും മുതിര, പയറ്, തുവര, ഉഴുന്നു മുതലായ
വ്യാപാര ച്ചരക്കുകളുല്പാദിപ്പിച്ചും നെല്ലുശേഖരംചെ
യ്ത കളത്തിലും പക്ഷികൾ വിലസുന്ന വയലിലും
വ്യാപാരശാലയിലും സന്നിധാനംചെയ്തും കലപ്പ
യും, വാളും, തുലാസ്സും, വീണയും കയ്യിൽ ധരിച്ചും
മലയസംഭൃതങ്ങളും ജലധിസംഭൃതങ്ങളുമായ ദ്രവ്യ
ങ്ങളെ വരുത്തി വേണ്ടുന്നവക്കു വിലയ്ക്കു വിററും ഉഴ
വുതൊഴിൽ നടക്കുന്നേടത്തു വാഴും കിഴവനെപ്പോ
ലെ ഒളിതിരളുന്ന മുടിയിലമ്പിളിക്കലയണിയുന്ന
ദേവനെപ്പോലെ ദിവ്യനായ വൈശ്യഭൃത്യവും വന്നു.
കാക്കപ്പൂവിന്നുതുല്യമായ തനുകാന്തിയോടും ചന്ദ്രനും
ശുക്രനുംതിളങ്ങുംവണ്ണമൊളിവിശുന്നഹാരത്തൊടും
കാറകിൽനിറംകൊണ്ട വസനത്തോടും കാരകിൽക്കു

ട്ടപ്പൂശിയ മാറിടത്തോടും മലയിലും വള്ളിയിലും വെ
ള്ളത്തിലുമുണ്ടാവുന്ന പൂക്കളിടകലൎന്ന വൎണ്ണത്തെ വ
ഹിക്കുന്ന മയിലിൻെറ ശോഭയോടും കയ്യിൽ കലപ്പ
യെടുത്തു ബലദേവൻെറ ലീലയോടും പൃഥിവീജന്യ
മായ നീലമണിക്കു തുല്യമായ തനുവോടും നൃത്ത
ഗീതങ്ങൾ നടത്തുന്നിടങ്ങളിൽ സന്നിധാനംചെയ്യു
ന്നതിൽ വാത്സല്യത്തോടുംകൂടിയ മധുരാപുരിയിൽ ബ
ലികൊള്ളുന്ന തലവനായ വേളാളഭൂതവും വന്നു.
"രാജനീതിക്കു ഭംഗംവരുന്നകാലത്ത് ഈ നഗരം
മുറപ്രകാരം അഗ്നിക്കിരയായിത്തീരുമെന്നാണു വി
ധി എന്നു ഞങ്ങളറിഞ്ഞിരിക്കുന്നു"വെന്നു ഈ നാ
ലുഭൂതങ്ങളും തൻെറ മുലപറിച്ചെറിഞ്ഞ ആ കുല
വനിതയോടുപറഞ്ഞു. അപ്പോൾ കുലവ്യാപാരവീഥി
യും തേർവീഥിയും, ബ്രാഹ്മണാദിവൎണ്ണങ്ങൾ വാസം
ചെയ്യുന്ന നാലു വീഥികളും കപിദ്ധ്വജനും വില്ലാ
ളിവീരനുമായ പാൎത്ഥനാൻ ആശ്രയാശന്നിരയാക്ക
പ്പെട്ട ഖാണ്ഡവവനംപോലെ തീവ്രമായ പ്രക്ഷോ
ഭത്തിന്നു പാത്രീഭവിച്ചു; തപസ്വികളുടെ ആവാസ
ങ്ങളിൽ, അഗ്നിജ്വാലകൾ ബാധിക്കുന്നില്ല; പാപ
ന്മാരുടെ വസതികളിൽ പാവകജ്വാലകൾ പടൎന്നു
പിടിക്കുന്നു; ഗോക്കളും കിടാങ്ങളും അഗ്നിബാധയി
ല്ലാതെ പാവനമായ ഇടച്ചേരിയെ ശരണം പ്രാപി
ക്കുന്നു; കരിനിരകളും തുരഗപംക്തിയും മററു വാഹ

നങ്ങളും പ്രാകാരംകടന്ന പുറമെ വിരഞ്ഞുമണ്ടുന്നു; പ്രശാന്തവൃത്തികളായ മൈക്കണ്മണികൾ വാർകുന്തലിൽ വിവിധങ്ങളായ നറുമലർമാലകളാലും അംഗരാഗങ്ങളാലും പോർമുലകളിൽ മുക്താമണിഹാരങ്ങളാലും മററു ഭൂഷണങ്ങളാലും അലംകൃതകളായി, വിശാലങ്ങളും മലർനിര തിരളുന്നവയുമായ മഞ്ചങ്ങളിന്മേൽ കണവരോടൊരു കണികപോലും പിരിയാതെ കാമത്താൽ മദാലസകളാവുകയും നിജകണവരോടൊത്തു തൂമെത്തയിൽ നിദ്രാവശരാവുകയും വൃദ്ധകളായ വലിയ വീട്ടമ്മമാർ ഗൃഹാഗതന്മാരായ അതിഥികളെ യഥാർഹം സല്ക്കരിച്ചു ഗൃഹസ്ഥധർമ്മം മുട്ടാതെ നിർവ്വഹിച്ചാനന്ദിക്കുകയും ചെയ്യിരിക്കെ, "വല്ലഭൻ വധിക്കപ്പെട്ടു്, ചിലമ്പിൻെറ വാദത്തിൽ വിജയംനേടിയ ആ നാരീമണിയുടെ കുചസ്പർശം ഇത്ര കൊടിയതോ" എന്നു ചൊല്ലി കാന്തിമാന്മാരായ സുരന്മാർ തൊഴുതുവണങ്ങി. കലകളറുപത്തിനാലും പഠിച്ചറിഞ്ഞ സംഗീതവിദുഷികളുടെ ആവാസമായ തെരുവിൽ വീണാവേണുമൃദംഗാദി വാദ്യകലകളോടുകൂടി ലാസ്യം നടത്തുന്ന നാടകവേശ്യകൾ നാടകരംഗംവിട്ടു വെളിയെ വന്നു്, "തൻെറ കണവനെ കടുംകൊല ചെയ്യിപ്പിച്ച പാണ്ഡ്യദേശാധിപനെ ചിലമ്പിൻമൂലം മരണമേല്പിച്ചു്, ഈ പട്ടണം പാവകന്നു ഭോജ്യമായ്നല്കിയ ഈ വീരവനിത

യുടെ ദേശമേത്? ഇവളാരുടെ മകൾ?" എന്നു പരസ്പരം ചോദ്യംചെയ്തു. അവിടെ ദേവാലയങ്ങളിൽ അന്തിശ്ശീവേലിയും വേദപാരായണവും ഭദ്രദീപവും നിർമ്മാലയും ആരാധനകളും നടത്തുകയുണ്ടായില്ല; വീടുകളിൽ വിളക്കുവെക്കുകയോ, നിയമേന സന്ധ്യാസൂചകങ്ങളായ മുരജകാഹളാദിദ്ധ്വനികൾ മുഴങ്ങുകയോ ഉണ്ടായില്ല.

ഇങ്ങനെയെല്ലാമിരിക്കെ പതിവിരഹവേദന ഉലത്തീകണക്കെ ഉള്ളമുരുക്കിച്ചമച്ചതിനാൽ ചത്തുപിഴച്ച് അലഞ്ഞുതിരിഞ്ഞു സന്താപസാഗരത്തിലകപ്പെട്ടു കരകാണാഞ്ഞുഴലുന്ന വീരപത്നിയായ കണ്ണകീദേവിയുടെ മുമ്പിൽ കത്തിക്കാളുന്ന കടുംകനൽ ചൂടുപൊറുപ്പാനരുതാഞ്ഞ്, ഹാലാസ്യക്ഷേത്രാധിദേവതയായ മധുരാപതിയെന്ന ദേവി പ്രത്യക്ഷീഭവിച്ചു.

വാണിയും ജലധികന്യയും മഹിഷ
 ദൈന്യനാശിനി ഭവാനിയും
വാണിയിൽ പടുത വൈഭവം ബഹുല
 വീര്യമീവക വരങ്ങളെ
നൂനമാക്കുപുനരേകിനാർ നിജ കു-
 ചം പറിച്ചെറിക മൂലമായ്
നാണമാന്നൊരവൾതന്റെ മുന്നിൽ മധു-
 രാധിദേവതയണഞ്ഞുതേ.

---

## ഇരുപത്തിമൂന്നാം ഗാഥ.

---

### പ്രബോധനം.

ജടമുടിയിന്മേൽ ചന്ദ്രക്കലയും കവിൾത്തടങ്ങളിലേക്ക താഴ്ന്നുകിടക്കുന്ന കാകപക്ഷങ്ങളും കരിങ്കുവലയങ്ങൾക്കൊത്ത കണ്ണിണയും ധവളകാന്തി വിലസുന്ന വിശാലവദനവും ദംഷ്ട്രകളോടിടചേൎന്നു വിലസുന്ന വിദ്രുമാധരവും പൂനിലാവുപൊഴിക്കും പുഞ്ചിരിയുംചേൎന്ന് ഇടതുഭാഗം കരുനീലമായിരിക്കിലും വലതുഭാഗം കാഞ്ചനപ്രഭമായ മേനിയോടും ഇടങ്കയ്യിൽ കോമളമായ താമരപ്പൂവേന്തിയാലും വലങ്കയ്യിൽ വെണ്മഴുവോടും വലതുകാലിൽവീരതണ്ടയണിഞ്ഞാലും ഇടതുകാലിൽ അണിച്ചിലമ്പോടും പാണ്ടിപ്പെരുമാക്കന്മാരുടെ പുരാതനമായ കുലദൈവം, കൊററമുലച്ചിയായ കണ്ണകിയുടെ, മുൻനിലയിൽചെന്നു നില്ക്കാതെ പിൻനിലയിൽ നിന്നു.

മധുരാപതി—ധന്യേ! നീ ജയിപ്പൂതാക! എൻെറ ആവലാതി ചെവിതന്നു കേൾക്ക.

കണ്ണകി—(വാടിയ മുഖം തിരിച്ച്) എൻെറ പിന്നിൽ വന്നുനില്ക്കുന്ന നീ ആരാണ്; എൻെറ ദീനാവസ്ഥ നീ എങ്ങനെ അറിഞ്ഞു?

മധുരാപതി—നിൻെറ ദൈന്യം ഏതോ ഒരു വിധത്തിൽ ഞാനറിഞ്ഞു; സുമുഖി! എൻെറ പേർ 'മധുരാപതി'യെന്നു പറയും; നിന്നോടു ചിലതു പറയുവാൻ വന്നതാണ്; മഹനീയഗുണശാലിനിയായ നിൻെറ വരന്നു വന്നണഞ്ഞ വിധിവൈപരീത്യം നിനച്ച് എൻെറ ഹൃദയം തകരുന്നു.

കണ്ണകി—തോഴി! എൻെറ ജീവനാഥന്നു എങ്ങനെയാണീ അവസ്ഥ നേരിട്ടത്?

മധുരാപതി—സതീരത്നമേ! നിൻെറ നായകന്നനാശംവരുവാൻ ഹേതുവായ കർമ്മമെന്തെന്നു കേട്ടുകൊൾക. വേദജ്ഞോത്തമന്മാരുടെ വിശിഷ്ടവചനങ്ങളെ ശിരസാവഹിച്ചു തടിതരന്മാരുടെ വാക്യങ്ങൾക്കു ഗൌരവം കൊടുക്കാതേയും താൻ ആരുടേയും അടിവണങ്ങാത്തവനെന്നിരിക്കിലും കുടികളെ പഴിക്കാതേയും, സദാചാരനിഷ്ഠന്മാരായ സാധുജനങ്ങൾക്കു യാതൊരു സങ്കടവും വരുത്താതേയും അമിതമായ അന്നദാനം ചെയ്യുന്നതിൽ അലംഭാവമില്ലാതേയും (ഭഹാഭാരതയുദ്ധകാലത്തു കുരുപാണ്ഡവസേനകൾക്കു അന്നത്തെ ചോഴമന്നവൻ അമിതമാംവണ്ണം ആഹാരപദാർത്ഥങ്ങൾ നല്കുകയുണ്ടായി.) നീതിനടത്തുന്ന നെടുനാൾവാഴ്ചയും, പാതകികളുടെ കുല നടത്തുന്ന മന്ത്രവാളുംപൂണ്ടു പൂങ്കാവുകളും വിള

നിലങ്ങളും നിറഞ്ഞ പുകാർനഗരം പാലിച്ചുവരുന്ന ചോളഭൂപൻെറ ശോഭനമായ നാട്ടിനെ അലങ്കരിക്കുന്നമഹാത്മാവായ പരാശരമഹർഷി ബാലഗൌതമമുനിക്കു സ്വർല്ലോകപ്രാപ്തി നല്കിയ * ചേരൻെറ വംശജാതനായ 'മാന്തരംചേരലിരുംപൊറൈ' എന്ന ചേരമന്നവൻെറ വീര്യൌദാര്യാദിഗുണങ്ങൾ കേൾക്കയാൽ അവനെ കാണണമെന്നു കരുതി പല കാടും നാടും ദേശവും പിന്നിട്ടു പാരം നീണ്ടുമുയന്നും കിടക്കുന്ന മലയാചലവും കടന്നുചെന്ന് അവിടെ മുമുക്ഷുക്കളായ ദക്ഷിണാഗ്നി, ഗാർഹപത്യം, ആഹവനീയം എന്ന അഗ്നിത്രയങ്ങളെ ആരാധിച്ചും വേദവിധികളെ നിറവേററി ഋഷിയജ്ഞം ദേവയജ്ഞം നരയജ്ഞം പിതൃയജ്ഞം പ്രാണിയജ്ഞം എന്നീ പഞ്ചമ

---

* ബാലഗൌതമൻ പത്നീസമേതനായി ഇമയവരമ്പനെന്ന ചേരൻെറ അനുജനായ "പൽയാനൈച്ചെൽപുകഴ്ക്കുട്ടുവൻ" എന്ന ചേരഭൂപൻെറ രാജധാനിയിൽ ചെന്നു അദ്ദേഹത്തിൻെറ ഗുണഗണങ്ങളെ പ്രതിപാദിക്കുന്നതായ ചില കവനങ്ങൾ ചെയ്തു തിരുമുമ്പാകെ സമപ്പിച്ചു; അതുകൊണ്ടു സന്തുഷ്ടനായി, "ഭവാൻെറ അഭീഷ്ടം ചോദിക്കാം" എന്നാജ്ഞാപിച്ചപ്രകാരം ബാലഗൌതമൻ, "എനിക്കും എൻെറ ബ്രാഹ്മണിക്കും സൽഗ്ഗതി ഭവിക്കേണം" എന്നു പ്രാത്ഥിച്ചു; ഇതു കേട്ടു രാജാവ് ബ്രാഹ്മണശ്രേഷ്ഠന്മാരെ വരുത്തി ഒമ്പതു മഹായജ്ഞം നടത്തിച്ചു; പത്താംയജ്ഞത്തിൻെറ പര്യവസാനത്തിൽ ആ വിപ്രദമ്പതികൾ മറഞ്ഞുപോകയും ചെയ്തു.

ഹായജ്ഞങ്ങളെ അനുഷ്ഠിച്ചും അദ്ധ്യയനം അദ്ധ്യാപനം യജനം യാജനം ദാനം പ്രതിഗ്രഹം എന്നുള്ള പഞ്ചകൃത്യങ്ങളിൽസംസക്തചിത്തന്മാരായുംവാഴുന്ന വേദിയന്മാരോടിടപെട്ടു വൈദികവ്യവഹാരങ്ങളിൽ വാദപ്രതിവാദം നടത്തി ജയം കൊണ്ടതിനാൽ മാന്യമായി സിദ്ധിച്ച കുണ്ഡലവും ധരിച്ച വൈദികപ്പട്ടത്തോടുകൂടി സ്വദേശത്തിലേക്കവരികയായിരുന്നു.

അപ്പോൾ പാണ്ഡ്യരാജ്യത്തിൽ പഞ്ചഗ്രാമികളുടെ സങ്കേതമായ 'തിരുത്തങ്കാൽ' എന്ന ഗ്രാമത്തിൽ ദണ്ഡും കമണ്ഡലുവും വെള്ളക്കുടയും ചമതയും മടിസ്സഞ്ചിയും പാദുകയും കൂടാതെ ആഹതദേവൻ സന്നിധാനംചെയ്യുന്ന പാവനമായ ആൽത്തറയ്ക്കരികെനിന്നു, "ഏകച്ഛത്രാധിപതിയായ്യുഴികാത്തു പുകൾകൊള്ളുന്ന പാത്ഥിവൻ വാഴേണമേ! കടലിൽ കണ്ട മായാകദംബവൃക്ഷത്തെ ഭഞ്ജിച്ച വീരനായ ചേരൻ വാഴേണമേ! വില്ലാളിവീരനായ ചേരൻ വാഴേണമേ! പൂങ്കാവുകൾ വളന്നു കുളുത്ത നാടുവാഴുന്ന ചേരൻ വാഴണമേ! നാട്ടാർനലമൊടു വാഴ്ത്തും നരപാലൻ ചേരൻ വാഴേണമേ!" എന്നു വാഴ്ത്തിക്കൊണ്ടു് മുടിയും കുടുമയും ഇളംപവിഴമായും തളന്ന നടയുമായി തൻെറ ചുററും വന്നു കളിക്കുന്ന ബാലന്മാരോടു പരാശരൻ, "എടോ വടുക്കളെ! നിങ്ങൾ എൻെറ ചെറിയ മടിസ്സഞ്ചി വാങ്ങിക്കൊണ്ടു

പോവിൻ" എന്നു പറഞ്ഞതു കേട്ട തിരുത്തങ്കാൽ ഗ്രാമവാസിയും അതിപ്രസിദ്ധനുമായ 'വാദ്ധികൻ' എന്ന ബ്രാഹ്മണൻെറ പുത്രനായ 'ദക്ഷിണാമൂൎത്തി' യെന്ന ബ്രഹ്മചാരി പാൽമണമകലാതൊരോമന വദനംപൂണ്ടു വിളങ്ങുന്നവരും തൻെറ സമവയസ്യരുമായ ആ ബ്രഹ്മചാരികളുടെ മുന്നിൽ തനിക്കു നാവിന്നു തളൎച്ചയുണ്ടെന്നിരിക്കിലും സന്തോഷപൂൎവ്വകം വേദോക്തികളിൽനിന്നും വ്യതിചലിക്കാത്ത പ്രൌഢവാക്യങ്ങളെ ഉപന്യസിച്ചു. ഇതു കേട്ടു പരാശരൻ വിസ്മയഭരിതനായി ആ ബ്രഹ്മചാരിയെ മുക്താമയമായ പൂണനൂലും വിലയേറിയ മററു ഗളഭൂഷണങ്ങളും കടകവീരശൃംഖലാംഗുലീയാദികളുമണിയിച്ചു ബഹുമാനപൂൎവ്വകം അവൻെറ ഗൃഹത്തിലേക്കയച്ചു; ഇങ്ങനെ ദക്ഷിണാമൂൎത്തി നല്ല നല്ലാഭരണങ്ങൾ കെട്ടിയതും പൂട്ടിയതും കണ്ട് അവിടെയുള്ള കീഴുദ്യോഗസ്ഥന്മാർ അസഹിഷ്ണുക്കളായി അദ്ദേഹത്തിൻെറ സ്ഥിതിഗതികളെ സൂക്ഷിച്ചറിഞ്ഞ് "രാജനീതിക്കു വിരോധമായി നിധിയെടുത്തു കൈവശം വെച്ചിട്ടുള്ളവനാണ് ഈ ബ്രാഹ്മണൻ" എന്നു വ്യാജമായ അപരാധം ചുമത്തി കാരാഗാരത്തിൽ ബന്ധിച്ചു; അതിനാൽ അവൻെറ കുഡുംബിനിയായ 'കാൎത്തിക'യെന്ന തരുണിരത്നം ദീനയായുഴന്നു. ധരണിയി

ലുരുണ്ടു മുറയിട്ടു; ഇതുനിമിത്തം അവിടെ (മധുര യിൽ) ഉള്ള ഭദ്രകാളിക്കോഷ്ഠത്തിൻെറ കതകു തുറ ക്കരുതാതെയായി; ഇതുകേട്ടു പാണ്ഡ്യൻ വിഷാദിച്ചു, "രാജനീതിക്കേതാണ്ടൊരു ഭംഗം നേരിട്ടിരിക്കണം; ആ ദുഷ്കൃത്യം ഇന്നതെന്നു പറയുവിൻ" എന്നു കി ഴ് ജീവനക്കാരോടാജ്ഞാപിച്ചു; അവർ വാൎത്തിക്കനെ (ദക്ഷിണാമൂൎത്തിയെ) ബന്ധനസ്ഥനാക്കിയ സംഭ വം തൊഴുതറിയിച്ചു; ഇതു കേട്ടു മന്നവൻ തങ്കാല്ലൂ രിൽ ചെന്നു കാൎത്തികയുടെ കണവനായ വാൎത്തിക ൻെറ മുമ്പിൻ, "പാമരജനത്തിൻെറ നിലയിൽ രാ ജധൎമ്മത്തെ അതിലംഘിച്ച എൻെറ അപരാധം പൊറുത്തുകൊള്ളേണമേ" എന്നു പ്രാൎത്ഥിച്ചുംകൊ ണ്ടു സാഷ്ടാംഗം നമസ്കരിച്ചു; ഇങ്ങനെ ക്ഷമായാച നം ചെയ്തളവിൽ എങ്ങും മുഴങ്ങത്തക്ക നിനാദ ത്തോടെ കാളിക്കോഷ്ഠത്തിൻെറ കതകു താനേ തുറന്നു. അപ്പോൾ, "കാരാഗൃഹങ്ങൾ കളയുവിൻ! അപരാ ധികളെ നിരപരാധികളാക്കുവിൻ! അന്യൻ സ മ്പാദിച്ചുവെച്ചതായാലും നിധിവെച്ചതായാലും ആ ധനം അതിൻെറ ഉടമയുള്ളവൻ ആരെ വിശ്വസി ച്ചുകൊടുക്കുന്നുവോ അവൎക്കാകുന്നു;" എന്നാനപ്പുറ ത്തമ്പാരിയടിച്ചു പരസ്യമാക്കി രാജനീതിക്കു പ്രതിഷ്ഠ നല്കിയ ഈ നെടുംചെഴിയനും രാജധൎമ്മത്തിൽ പി ഴച്ചതു് "കൎക്കടകമാസം കൃഷ്ണപക്ഷത്തു ഭരണികാ

ത്തികയും അഷ്ടമിയും ശുക്രവാരവും കൂടിയ ദിവസം അഗ്നിബാധകൊണ്ടു മഹിമകോലുന്ന മധുരാപുരിക്കും മന്നവന്നും നാശം ഭവിക്കും'' എന്നു ജ്യൌതിഷികൻ പറഞ്ഞിട്ടുമുണ്ട്. അതെങ്ങനെയെന്നു കേട്ടുകൊൾക.

മുമ്പൊരു കാലത്തിൽ കലിംഗദേശത്തിലുള്ള സിംഹപുരാധീശനായ വസുവും കപിലപുരാധീശനായ കുമാരനും തമ്മിൽ വൈരികളായി തീരുകയും അന്യോന്യം പൊരുതു ജയിക്കേണമെന്നുള്ള കാംക്ഷയോടെ അതിന്നു കാലം പ്രതീക്ഷിച്ചുകൊണ്ടിരിക്കയും ചെയ്തു; അക്കാലത്തു സിംഹപുരത്തിലെ പണ്യവീഥിയിൽ 'സംഗമൻ' എന്ന ഒരു വൈശ്യൻ ചെന്നു വ്യാപാരം നടത്തിക്കൊണ്ടിരുന്നു; അവിടെ അരമനയിൽ ഒരു ശമ്പളക്കാരനായി പണിയെടുത്തുവരുന്ന ഭരതൻ സംഗമനെ ശത്രുരാജാവിൻെറ ഒററുകാരനാണെന്നു വൃഥാപവാദം ചുമത്തി പിടിച്ചു ബന്ധിപ്പിച്ചു ന്യായാധിപതിയുടെ മുമ്പാകെ തെളിവുകൊടുത്തു കൊലചെയ്യിച്ചു; അപ്പോൾ സംഗമൻെറ ഭാൎയ്യയായ നീലി നിൎഭരമായ ദുഃഖം സഹിക്കവയ്യാതെ പതിന്നാലുദിവസം പല ദിക്കിലുമായി അലഞ്ഞു നടന്നതിന്നുശേഷം പ്രാണത്യാഗംചെയ്തു ലോകാന്തരപ്രാപ്തനായ പതിയുടെ മാൎഗ്ഗത്തെ അനുഗമിപ്പാനൊരുങ്ങി ഒരു പൎവ്വതശിഖരത്തിൽ കരേറി

നിന്നുകൊണ്ടു, "ആർ ഞങ്ങൾക്കു ദുഃഖമുണ്ടാക്കിത്തീർത്തുവോ അവർ ഇനിയത്തെ ജന്മത്തിൽ ഈ ദുഃഖം അനുഭവിക്കുമാറാകട്ടെ." എന്നു ശാപമിട്ടു ഭൂലോകവാസം വെടിഞ്ഞു. ആ ഭരതനാണ് ഈ കോവലനായ്പിറന്നത്; അതിനാൽ നിങ്ങൾക്കീ സങ്കടം അനുഭവിക്കേണ്ടിവന്നു; നീ ഇന്നുതൊട്ടു പതിനാലാംനാൾ ദിനാന്തത്തിൽ നിന്റെ കണവനെ കണ്ടു ചേരും" എന്നിങ്ങനെ പറഞ്ഞ് അവളെ ആശ്വസിപ്പിച്ചു; പിന്നെ കണ്ണകി മധുരാപുരി വിട്ടു വൈകയാററിൻകര വഴിയായി പടിഞ്ഞാറോട്ടു നടന്നു മലനാട്ടിലെത്തി, അവിടെയുള്ള 'തിരുച്ചെങ്കുന്ന്' എന്നു പേരുള്ള മലയുടെ മുകളിൽ ഒരു വേങ്ങമരത്തിന്റെ തണലിൽനിന്നു; പതിനാലാംദിവസം അസ്തമയത്തിനുശേഷം അവിടെ ദിവ്യരൂപം പൂണ്ടുവന്ന കോവലനെ കണ്ടു കൌതുഹലം പൂണ്ട് അവനോടുകൂടി വിമാനത്തിൽ കരയേറി അമരനാരാരാധിക്കത്തക്ക നിലയിൽ അമർത്ത്യലോകം പ്രാപിച്ചു.

---

അമർത്ത്യപൂജനം വിനാപതിക്കു പൂജ ചെയ്യുവോ-
ളമർത്ത്യലോകപൂജ്യയായ് ഭവിക്കുമില്ല സംശയം
അമർത്ത്യയായി മാനുഷീവിഭൂഷയായ കണ്ണകീ
അമർത്ത്യനാരിമാരിൽനിന്നൊരാതിഥേയമാന്നതെ.

---

## കാണ്ഡപരിശിഷ്ടം.

1. പുകൾപെരിയ ധരണിപതിവരമണികൾ മൂവരിൽ
പാരം പുകഴ്ന്ന പാണ്ഡ്യേശ്വരന്മാരുടെ

2. കരളിലൊരു കൃപയുമുരുപുണ്യവും ധർമ്മവും
കേടററ പേർവിളങ്ങും രാജധാനിയും

3. അഖിലദിശി പുകൾപെരുകമാററസംസ്കാരങ്ങ-
ളോരോന്നുമെങ്ങും വിളങ്ങും പുരങ്ങളും

4. കോലാഹലംകൊള്ളമാററുത്സവങ്ങളും
ചേലോടു വിണ്ണോർജനം വന്നു വാഴ്വതും

5. നാട്ടാർ നിതാന്തമാമോദിച്ചിരിപ്പതും
നാട്ടിൽ പരക്കെ കുടികൾ വൎദ്ധിപ്പതും

6. എങ്ങും ജനങ്ങൾ വൎദ്ധിച്ചു വന്നീടിലു-
മന്നം സമൃദ്ധമായുണ്ടായ്വരുന്നതും

7. പാരിച്ചു വൈകയാറെങ്ങും പ്രവഹിച്ചു
ചേരും വളംകൊണ്ടു സസ്യസംവൃദ്ധിയും

8. വാരിവാഹവ്രജം വാനിൽ പരന്നുട-
നോരാതെ കാലത്തു വൎഷിച്ചിടുന്നതും

9. ആരഭടീ സാത്വതീവൃത്തിഭേദങ്ങൾ
ചേരും കുരവക്കളിയും വരിപ്പാട്ടും

10. എന്നിവയും മററുമെന്നും മുടങ്ങാതെ
മന്നോർവരൻ മഹീപാലനം ചെയ്വതും

11. ഉത്തരദേശത്തിലുള്ള പടജ്ജന-
മൊത്തു തമിഴ്നാടു വന്നു കണ്ടീടുവാൻ.

12. കററമററുള്ള സാദ്ധ്വീമണി തന്നൊടു-
മൊത്തു ഭദ്രാസനം തന്നിൽ പതിച്ചുകൊ-

13. ണ്ടന്തം ഗമിച്ചു നെടുംചെഴിയൻ പാണ്ഡ്യ-
സത്തമനും മധുരക്കാണ്ഡവും സമം.



# വഞ്ചിക്കാണ്ഡം.

---

## ഇരുപത്തിനാലാം ഗാഥ.

---

### മലങ്കുരവക്കത്ത്

"പറവകളെയോടിച്ചും പൈങ്കിളികളെയകററിയും കുന്നിന്മേൽ ചെന്നു വാസംചെയ്തും അരുവിയാററിൽ മുഴുകിയും കോപം ജ്വലിച്ചും ചുററിസ്സഞ്ചരിച്ചും മുന്നിൽ കണ്ട മലവേങ്ങമരത്തിൻെറ നറും തണലിൽ വള്ളിയെപ്പോലെ (മലവേങ്ങമരമായ് നിന്ന സുബ്രഹ്മണ്യൻെറ സന്നിധാനത്തിൽ മലക്കുറമകളായ വള്ളിയെപ്പോലെ) വിളങ്ങുന്ന ദേവി! മനം കലങ്ങി ഒരു മുലയും കളഞ്ഞുവന്നു നില്ക്കുന്ന ഭവതിയാരാണ്." എന്നു മലക്കുറത്തികൾ ചോദിച്ചതിന്ന്, "മധുരാപുരിക്കും മന്നവന്നും നാശം നേരിട്ടുവിക്കത്തക്കവണ്ണമുള്ള എൻെറ മഹാപാപശക്തിയാൽ അവിടെവെച്ചു കണവനേയും ബലികൊടുത്തുവന്ന പാപിനിയാകുന്നു ഞാൻ" എന്നു ദേവി ഉത്തരം പറഞ്ഞു. അന്നേരം പുളിന്ദികൾ ഭയഭക്തിഭരിതകളായി കരകമലങ്ങൾ കൂപ്പിനിന്നു; തൽക്ഷണം ദേവന്മാർ മഴ പൊഴിക്കയും പുഷ്പവഷം ചെയ്കയും പുളിന്ദന്മാരേവരും കണ്ടുനില്ക്കേ, ആ ദേവി

ദയിതനോടൊത്തു വിമാനാരൂഢയായി വിണ്ണോർ പുരി പൂകുകയും ചെയ്തു.

പുളിന്ദാധിപൻ പറഞ്ഞു—ഇപ്പോഠം നമ്മുടെ സമുദായത്തിന്നു മറെറാരു ദൈവമില്ലാത്തതിനാൽ ഹേ! കുട്ടികളെ! ഈ ദേവിയെ ആരാധിപ്പിൻ! ധാതുക്കളലിഞ്ഞുചേൎന്നു പല വൎണ്ണങ്ങളായൊഴുകുന്ന പുഴകളോടുകൂടിയ ഈ മലഞ്ചരുവിൽ ശാഖാശതനിബിഡിതമായ വേങ്ങമരത്തിൻകീഴിൽ ഒരു ദൈവമുണ്ടെന്നു കണ്ടു നിങ്ങഠം വഴിപാടുചെയ്യിൻ! തുടിയും ചെറുപറയും മുഴക്കുവിൻ; മാൻകൊമ്പു ചാൎത്തുവിൻ; മണിയടിപ്പിൻ! കുറിഞ്ഞി പാടുവിൻ; ധൂപമേല്പിക്കുവിൻ! പുഷ്പങ്ങഠംകൊണ്ടൎച്ചന ചെയ്യുവിൻ! മതിലും ഗോപുരവും കെട്ടുവിൻ! നമ്മുടെ മലയ്ക്കൊരു കുറവും പററാതെ വൎദ്ധിച്ചുവരുവാൻ ഒററമുലച്ചിയായ ദേവിയോടപേക്ഷിപ്പിൻ!

ഒരു പുളിന്ദി തൻെറ തോഴിയോടു പറയുന്നു—അങ്ങ് അഗ്രഭാഗംതൊട്ട് ഇങ്ങു താഴ്വരയോളം നോക്കിക്കാണുക. അഞ്ജനചൂൎണ്ണവും അരിതാരപ്പൊടിയും സിന്ദൂരപരാഗവും തെളിതേനും കലൎന്നു മഴവില്ലിൻെറ കാന്തികവൎന്നു മലമുകളിൽനിന്നു മനോഹരമാംവണ്ണം തെളിഞ്ഞൊഴുകിവരുന്ന മലയരുവിയിൽ നമുക്കു നീരാടുക; ഇതിൽ ശങ്കിക്കേണ്ടതില്ല; കൊടുമ ചെയ്യുവൻെറ മലയിലുള്ള തുഷാരശീതളങ്ങ

ളായ നറുഞ്ചോലകളിൽ നിന്നുരുവാകുന്ന ഈ ഗിരി നദിയിൽ നമുക്കു മുഴുകേണ്ടി വന്നുവല്ലോ.

ഒരു നായിക തോഴിയോടു പറയുന്നു—കൊടുന്തൊഴിലാളികളുടെ നേതാക്കന്മാൎക്കധീനമായ മലയിലൊഴുകി വന്ന പുതുവെള്ളത്തിൽ നാം മററുള്ളവരോടു ചേൎന്നു നീരാടിയല്ലോ. ഇത് എൻെറ മനസ്സിന്നിണങ്ങിയതല്ല; സഖി! ഇതിന്നു കാരണമൊന്നും കാണുന്നില്ല. ഈ മലയിൽ പൊന്നുനീർ കലൎന്നൊഴുകിവരുന്ന മനോഹരമായ അരുവിയുടെ പുതുവെള്ളത്തിൽ മററുള്ളവൎക്കു മുമ്പിലായി നാം മുഴുകിയല്ലോ. ഇതു മനസ്സിന്നൊത്തതല്ല; ഇതിന്നൊരു കാരണവും കാണുന്നില്ല; ഈ മലയിൽ ഉതിൎന്ന പൂക്കൾ ചേൎന്നൊഴുകുന്ന ആററിൽ പുതുനീരിൽ മററുള്ളവൎക്കു പിന്നിൽ മജ്ജനം ചെയ്തുവല്ലോ. ഇതു മനസ്സിന്നു രഞ്ജിച്ചതല്ല; ഇതിന്നെന്തു കാരണമെന്നറിയാവുന്നതല്ല.

നാരിമാരേവരും നയനങ്ങൾ ചുവക്കുംവണ്ണം തെളിമ കോലുന്ന പുതുനീരാടിക്കഴിഞ്ഞുവെങ്കിൽ ശക്തിധരനായ സ്കന്ദനെ വാഴ്ത്തി പാടുക. പേർ പുകഴുന്ന തിരുച്ചെന്തൂരിലും തിരുച്ചെങ്കോട്ടിലും സ്വാമിമലയിലും തിരുവേരകത്തിലും ഒഴിയാത സാന്നിദ്ധ്യം വഹിക്കുന്ന സ്വാമി, കരത്തിൽ ധരിച്ചിരിക്കുന്ന ഉജ്ജ്വലത്തായ വേലായുധമല്ലയോ പണ്ടൊരുനാൾ

മഹാവീരനായ ശൂരനാകുന്ന മൃഗത്തെ നായാടിയ യത്? അനന്യസാധാരണമായ ആറുമുഖവും ഈരാറുകരങ്ങളും പൂണ്ട സ്വാമിയുടെ വെണ്മകലരുന്ന വേലല്ലയോ വിണ്ണോർനായകൻ വണങ്ങി വാഴ്ത്തും വണ്ണം വാനവർവൈരികളായ ദാനവന്മാരെ നിധനം ചെയ്തത്? ശരവണത്തിൽ പൂമയമായ പള്ളിയറയിൽ മാതാക്കളായ ആറു കൃത്തികകളുടെ നന്മുലപ്പാലുണ്ടു വളൎന്ന സ്വാമി കൈക്കൊണ്ടിരിക്കുന്ന കാന്തിഃകാലും കതിർവേലല്ലേ ചക്രായുധം പൂണ്ടുവന്ന ക്രൌഞ്ചാസുരന്റെ ഹൃദയത്തെഃപ്പോലെ തന്നെ ക്രൌഞ്ചപൎവ്വതത്തേയും പിളൎന്നത്?

എന്നിങ്ങനെ ബഹുവിധത്തിൽ നാം പാടുന്നതെല്ലാം മറഞ്ഞുനിന്നു കേട്ടരുളിയ മലനാടനായ അദ്ദേഹം ഇവിടം വിട്ടുപോകുന്നതിന്നുമുമ്പുതന്നെ ഞാൻ അരികെചെന്നു തിരുവടികൾ തൊഴുതുവണങ്ങിനില്ക്കവെ അദ്ദേഹം "തോഴി! നിനക്കു മംഗളം ഭവിക്കട്ടെ. കടമ്പിൻമലർ ചൂടി കരത്തിൽ വേലേന്തി സ്ത്രീവിഷയമായി ഈ പതിക്കു വരികയാണ്; ആറു മുഖമില്ല; മയിൽവാഹനമില്ല; കുറമകളായ വള്ളി കൂടെയില്ല; ഈരാറു കൈകളില്ല. അതിനാൽ ഇവിടെയുള്ള സാധുക്കളായ കുടികൾക്കു ഒരു ദിവ്യരൂപമായ് തോന്നുകയില്ല." എന്നിങ്ങനെ ഇവിടെ എനിക്കു പരസ്യമായ ഒരപവാദം സിദ്ധി

ച്ചിട്ടുള്ളതിനെ ഞാൻ പറഞ്ഞുതന്നെ കേട്ടുവെന്നിരിക്കിലും അതിൽ വൈമനസ്യം ഭവിക്കാതിരുന്ന പാണ്ഡ്യൻ മറഞ്ഞുപോകത്തക്കവണ്ണം മുല പറിച്ചെറിഞ്ഞു, മഹിമ പെരുകുന്ന മധുരാപുരിക്കു കൊള്ളിവെച്ച കാമിനിയുടെ ജീവനാഥനെ വാനവരേവരുംകൂടി ആ സതീരത്നത്തിന്നു കാട്ടിക്കൊടുത്ത സംഭവത്തെ പ്രതിപാദിച്ചുകൊണ്ടു നാം ഒന്നു വാഴ്ത്തിപ്പാടേണ്ടതാണ്. കൊടികളാലും മാടങ്ങളാലും അലംകൃതമായ മധുരാനഗരം അരാജകമാകത്തക്കവണ്ണം ആശ്രയാശന്നിരയാക്കിക്കൊടുത്ത പതിദേവതയെ വണങ്ങി സ്തുതിച്ചു നാം പാടുക; അങ്ങനെ പാടുമ്പോൾ മലയരചന്റെ കല്യാണക്കോലംകൂടെ വേണ്ടതാണല്ലോ; സാദ്ധ്വികളായ വധൂജനങ്ങളെപ്പോലും തൊഴുതടിപണിയുംവണ്ണം നമ്മുടെ ഈ ചോലയിൽ സന്നിധാനംചെയ്യുന്ന ദേവിയുടെ പതിയെ സുരന്മാർ സന്തോഷപൂർവ്വം കാട്ടിക്കൊടുത്തു വാഴ്ത്തി വരനോടുംകൂടെ അവൾക്കു സ്വർല്ലോകവാസം നൽകിയിരിക്കുന്നു; ഇതു പുനരാവൃത്തിവിഹീനമായ ഗതിയാണല്ലോ; ഇങ്ങനെയുള്ള ദേവിയുടെ അപദാനങ്ങൾ പാടുവാൻ നമുക്കു സംഗതിവന്നതിനാൽ നമ്മുടെ ഈ പതി പുകൾ പെററതുതന്നെ; രമണീരമണന്മാരുടെ മംഗളയോഗംകൊണ്ടു ഈ പതി പുകൾ പെററതുതന്നെ." എന്നരുളിചെയ്തു. ഇങ്ങ

നെ നാം അത്ഥവത്തായി പാടിയാടുന്ന കുരവക്കൂ ത്തുകണ്ടു പ്രസന്നനായ നമ്മുടെ നാഥൻെറ കടാ ക്ഷത്താൽ ഹിമാദ്രിയിൽ കൊടിനാട്ടി (ധനുഷ്കോടി മുതൽ തുഷാരാദ്രിപര്യന്തമുള്ള ഭൂമിക്കധിപനായി) അനാരതം വീരപാണം ചെയ്തു പ്രഭാവാതിശയംപൂ ണ്ടു പ്രീതനായിരിക്കുന്ന പാശ്ചാത്യഭൂവല്ലഭൻ ചേര മന്നവൻ സുചിരം വാഴേണമേ.

---

## ഇരുപത്തഞ്ചാം ഗാഥ.



### ശില കൊണ്ടുവരുവാനുള്ള നിശ്ചയം.

വാരാംനിധിയിലുണ്ടായ കദംബവൃക്ഷത്തെ ച്ഛേദിച്ചു കീൎത്തിനേടി, ഹിമാദ്രിയിൽ സുരഗണ സേവ്യനായി മലമകളോടൊത്തു വാഴുന്ന പുരഹര നെപ്പോലെ, പരന്നുയൎന്നു നില്ക്കുന്ന നീരാവികണ ക്കെ വിലസുന്ന വെണ്മാടത്തിൽ മഹിഷിയായ വെ ള്ളമ്മാളോടുംകൂടി വാണിരിക്കുന്ന ചേരൻ ചെങ്കുട്ടു വപ്പെരുമാൾ ഗംഭീരധ്വനി മുഴക്കിക്കൊണ്ടിരിക്കു ന്ന വാഹിനികളാലും തുഷാരശീതലങ്ങളായ ചോ ലകളാലും പരിലസിക്കുന്ന പൎവ്വതനിര കാണേണമെ ന്നു കരുതി തരുണീമണികളോടുംകൂടി വഞ്ചിരാജ

ധാനിയിൽനിന്നു പുറപ്പെട്ടു സുരസുന്ദരിമാരോടൊ
രുമിച്ചു സുരഭിലങ്ങളായ നവപ്രസൂനനികരങ്ങളാൽ
പരിപൂരിതമായ നന്ദനോദ്യാനത്തിൽ ക്രീഡാസക്ത
നായി, പരിമളമിളിതങ്ങളായ പൂങ്കാവുകളും കുളുർ
നീരരുവികളും തുരുത്തുകളും ഇളമരക്കാവുകളും നാട
കശാലകളും മണ്ഡപങ്ങളും യഥാക്രമം രചിച്ചുവെ
ച്ചിട്ടുള്ളതും ഒരുനൂറിനാല്പതു യോജന വിസ്തീൎണ്ണമു
ള്ളതുമായ ഐരാവതത്തിന്മേൽ യാനംചെയ്യുന്ന മ
ഹേന്ദ്രനെപ്പോലെ, പുന്നാഗം കടമ്പു കൊന്ന വേ
ങ്ങ മുതലായ തരുക്കളുടെ നവപ്രസൂനങ്ങളുതിൎന്നു പ
രന്നുകിടക്കയാൽ അരുവികളുടെ ഒഴുക്കുകൾ മറ
ഞ്ഞും മധുവുണ്ടുമദിച്ചു തെണ്ടിനടക്കുന്ന മധുകരനി
കരത്തിന്റെ ഝങ്കാരം മുഴങ്ങിയും ത്രിവിക്രമനായ
ദേവന്റെ ഉരസ്ഥലത്തിലിണങ്ങുന്ന മുക്താഹാരം
പോലെ വന്മലവിട്ടു വിലങ്ങിയ പെരിയാററിന്റെ
പുളിനത്തിൽ, ഇളംകോവടികളോടും ചാത്തനാ
രോടുംകൂടി എഴുന്നെള്ളിയിരിക്കയായിരുന്നു.

അപ്പോൾ അവിടെ മലങ്കുരവക്കൂത്തും കുറത്തി
പ്പാട്ടും ഷണ്മുഖസ്വാമിയുടെ പൂജാരികൾ പാടുന്ന
പാണിപ്പാട്ടും തിനകുത്തുമ്പോളുള്ള പാട്ടും വിളനി
ലക്കാവലാളികളുടെ പാട്ടും തേൻ തെണ്ടിനടക്കുന്ന
മലയരുടെ വിളിയും ഭേരീനിനാദത്തിന്നു തുല്യമായ
ഗിരിനദികളുടെ ഗംഭീരഘോഷവും പുലികളോടു

നേരിട്ടു പൊരുതുന്ന വന്യഗജങ്ങളുടെ ഗർജ്ജനവും കൊപ്പത്തിൽ വീഴുന്ന കൊലയാനകളുടെ നിഘോഷവും സേനാനിനാദംപോലെ സർവ്വത്ര മാറൊലി കൊണ്ടിരിക്കെ, ആക്കും കീഴടങ്ങാത്ത വൈരിഭൂപാലന്മാർ അനർഘങ്ങളായ തിറകൾ ശിരസ്സിൽ വഹിച്ചുകൊണ്ടു വഞ്ചിരാജധാനിയുടെ അങ്കണത്തിലണഞ്ഞു മുഖംകാണിപ്പാനവസരംനോക്കി നില്ക്കുന്നപോലെ ആനക്കൊമ്പും അകിൽകട്ടയും വെൺചമരിയും തേൻകുംഭങ്ങളും ചന്ദനമുട്ടിയും സിന്ദൂരമരത്തുണ്ടും അഞ്ജനക്കല്ലും അരിതാരവും ഏലച്ചെടിയും മുളകുകൊടിയും കൂവപ്പൊടിയും തേന്മാമ്പഴവും നാളികേരവും പച്ചിലമാലയും ചക്കപ്പഴവും കരിമ്പും പൂങ്കൊടിയും വെള്ളുള്ളിയും എഴുവുള്ള പഴുക്കക്കുലയും നേന്ത്രപ്പഴക്കുലയും, സിംഹക്കുട്ടിയും കുരങ്ങിൻപിള്ളയും പുലിക്കുട്ടിയും കരികളഭവും കരടിക്കുട്ടിയും വരയാട്ടിൻകുട്ടിയും മാൻകിടാവും കസ്തൂരിമൃഗവും കീരിക്കുഞ്ഞും മയിൽക്കുഞ്ഞും മെരുകിൻകുട്ടിയും കാട്ടുകോഴിയും കിളിക്കുഞ്ഞും മററുമായുള്ള കാഴ്ചദ്രവ്യങ്ങളെ വഹിച്ചുകൊണ്ടു പർവ്വതനിവാസികൾ തിരുമുമ്പാകെ വന്ന്, "ഇനിയും ഏഴുജന്മം അടിയങ്ങൾ തിരുമേനിയുടെ പ്രജകളായ്ത്തന്നെ ഭവിക്കുമാറാകട്ടെ; ഇവിടെ കാട്ടിൽ ഒരു വേങ്ങമരച്ചുവട്ടിൽ ഒരു മുലയും കളഞ്ഞു കണവൻറെ വേർപാടിനാല

ഴൽപൂണ്ടു വാഴുന്ന ഒരു ദേവി വിണ്ണോർപുകഴുംവ
ണ്ണം തന്റെ രമണനോടുകൂടി വാനോർപുരി പൂ
കി; അവൾ ഏതു നാട്ടിൽ ജനിച്ചവളോ? ആരു
ടെ മകളോ? എന്നുള്ളത് അടിയങ്ങളുടെ അന്വേ
ഷണത്തിൽ അറിവാൻ കഴിഞ്ഞില്ല; തിരുമേനി
അനേകം നൂററാണ്ടു വാണിരിക്ക" എന്നു പറഞ്ഞു.

രാജസന്നിധിയിൽ പെരുമാളെ കണ്ടു നേത്രാ
നന്ദമിയന്നുകൊണ്ടിരുന്ന മധുരാനിവാസിയായ ത
മിഴാചാര്യൻ കൂലവാണികൻ ചാത്തനാർ ഇതുകേ
ട്ടു, കർമ്മഗതിക്കനുസരിച്ചു ചിലമ്പിന്മൂലം കോവല
നു നേരിട്ട വിപത്തും പ്രതാപവാനായ പാണ്ഡ്യഭൂ
പാലന്റെ സന്നിധിയിൽ ചിലമ്പുംകൊണ്ടു ചെന്ന
കണ്ണകിയുടെ ന്യായവാദവും പാണ്ടിപ്പെരുംദേവിയു
ടെ മുന്നിൽ മണിച്ചിലമ്പുടച്ചു കോപാവേശം പ്രദ
ർശിപ്പിച്ച പതിവ്രതാദേവി, "ഇതിന്റെ ഫലം കാ
ണിച്ചു തരാം" എന്നു നിർഭയം ശപഥംചെയ്തു മാറി
പിന്നീടു തന്റെ പോർമുല പറിച്ചെറിഞ്ഞു തജ്ജ
ന്യമായ അഗ്നിയാൽ മധുരാപുരി ചുട്ടതും സിംഹാ
സനാരൂഢനായി ശ്രീമെത്തുന്ന പാണ്ഡ്യഭൂപാലവീ
രൻ കണ്ണകിദേവിക്കു നേരിട്ടതായ കഷ്ടം കണ്ടു സ
ഹിക്കവയ്യാതെ മരണം പ്രാർത്ഥിച്ചുകൊണ്ടു മോഹി
ച്ചു വീണതും കണ്ണകി ചൊല്ലിയ വീരവാദം മുഴുവ
നും കേട്ടു മനസ്താപപ്പെടാതെ തന്നെ മന്നവന്റെ

ഗതി തനിക്കും ലഭിപ്പാൻ പ്രാൎത്ഥിച്ചുകൊണ്ടു ജീവ നാഥൻെറ ജീവനെ മാൎഗ്ഗണംചെയ്യാനൊ എന്നു തോന്നുംവണ്ണം പെരുംദേവിയും പാണ്ഡ്യനെപ്പോലെ ലോകരംഗം വിട്ടു മറഞ്ഞുവെന്നുള്ളതും ഒരു രാജാവു കൊടുമ ചെയ്താലുള്ള പരിണാമം ഈ വിധമാണെന്നുള്ളതും മററു രാജാക്കന്മാരെ ബോധിപ്പിപ്പാനൊ എന്നു തോന്നുംവണ്ണം ഏകാകിനിയായി (ഭൎത്തൃവിഹീനയായി) തൻെറ നാട്ടിലേക്കു പോകാതെ ഭവാൻെറ നാട്ടിലേക്ക് അവൾ വന്നിരിക്കയാണ്; ഇനി ഈ നാട് ഉപൎയ്യുപരി വൎദ്ധിച്ച് അഭംഗുരമായ ആധിപത്യം നിലനില്ക്കുമെന്നും പറഞ്ഞു.

ഇങ്ങനെ പാണ്ഡ്യൻ ചെയ്ത കൊടുമ കേട്ടു ചെങ്കുട്ടവപ്പെരുമാൾ അകക്കാമ്പുരുകി പറഞ്ഞു:— "മാദൃശന്മാരായ മന്നവന്മാർ ഏതാദൃശങ്ങളായ അപവാദങ്ങൾ ശ്രോത്രങ്ങൾക്കു വിഷയീഭവിക്കുന്നതിനു മുമ്പു ജീവത്യാഗം ചെയ്ത പാണ്ടിയൻെറ നില കയ്ക്കൊള്ളേണ്ടതാണ; ദുഷ്കൃതത്താൽ വളഞ്ഞ കോലിനെ പാണ്ഡ്യൻ പ്രാണപരിത്യാഗത്താൽ ചെങ്കോ(ചെവ്വുള്ളകോ)ലാക്കി. "മഴ പെയ്യുന്നതിൽ വല്ല ക്രമക്കേടും നേരിടുന്നതായാൽ ജനങ്ങൾ സങ്കടപ്പെടുന്നു; ആരെങ്കിലും വല്ല കുററവും ചെയ്തുപോയാൽ ജനങ്ങൾ ആക്ഷേപവും പുറപ്പെടുവിക്കുന്നു. കുടികൾ തോറുമുള്ള യോഗക്ഷേമങ്ങളെയറിഞ്ഞു കൊടു

മകളൊന്നുമണയാതെ പ്രജകളെ പരിപാലിച്ചുവ രുന്ന കുലജാതനായ ഒരു രാജാവിന്നു ദുഃഖമല്ലാതെ യാതൊരു സുഖവുമില്ല." എന്നിപ്രകാരം കണ്ണകിക്കു നേരിട്ട കൊടുതായ ദുഃഖത്തെ അറിഞ്ഞ് ഇവിടെ വന്നു പറഞ്ഞ ചാത്തനാരെ യഥായോഗ്യം മാനിച്ച് "ജീവനോടുകൂടെ പോയ (ജീവിതേശനായ പാണ്ടിയൻെറ മരണത്തെ പിന്തുടൎന്ന) സാദ്ധ്വിയേയും കോപത്തോടുകൂടെ വന്ന (ഭൎത്തൃനിധനത്താൽ കോപാവിഷ്ടയായി ഇവിടെ വന്ന) സാദ്ധ്വിയേയും താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഗുണപൌഷ്കല്യം ആൎക്കാണ്" എന്നു പെരുമാൾ ചോദിക്കയും, രാജ്ഞി വെള്ളയമ്മാൾ "പ്രാണനാഥൻെറ പരിതാപം കാണാതെ ദേഹത്യാഗം ചെയ്തവൾതന്നെ മഹാഭാഗ്യവതി; നമ്മുടെ രാജ്യത്തിന്നു സ്വസാന്നിദ്ധ്യംകൊണ്ടു മഹനീയസ്ഥാനം കല്പിച്ചു സ്വൎഗ്ഗവാസം ചെയ്യുന്ന ഈ പതിദേവതയെ നാം ആരാധിച്ചു കൊള്ളേണ്ടതാണ്." എന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഇങ്ങനെ രാജ്ഞിയുടെ പക്ഷത്തെ അനുമോദിച്ചുകൊണ്ടു പെരുമാൾ അമാത്യന്മാരുമായി കണ്ണകീദേവിയെ പ്രതിഷ്ഠിച്ചു പൂജിക്കേണ്ടതിനെ പററി ആലോചനചെയ്തു; അവർ "പാണ്ടിദേശത്തുള്ള പൊതിയിൽ മലയിൽ നിന്നൊ ഹിമാലയപൎവ്വതത്തിൽനിന്നോ ദേവിയുടെ ബിംബം പ

ണിയുവാനുള്ള വിശിഷ്ടശില കൊണ്ടു വരേണ്ടതാണ്; ഗംഗാനദിയിലോ കാവേരിയാററിലോ ബിംബത്തിൻെറ ജലസ്ഥാപനം നടത്തേണ്ടതെന്നു നോക്കുന്നതായാൽ ഹിമാദ്രിയിലെ ശിലയാണെന്നിരിക്കിൽ ഗംഗയിലും പൊതിയിൽമലയിലെ ശിലയാണെന്നു വരികിൽ കാവേരിയിലുമാണ് സ്ഥാപനം ചെയ്യേണ്ടത്. മരിച്ചവൻ നിലയററു നിഷ്പ്രയോജനമായ ജീവിതത്തെ ജീവിച്ചിരിക്കുന്നവക്കു കാട്ടിക്കൊടുക്കുന്ന ഭാവത്തോടും കുലീനയായ കന്യകയുടെ രൂപത്തോടും ചന്ദ്രചൂഡൻ കാളിക്കു നൽകിയ വിധത്തിലുള്ള മാല ചാത്തിയും ഇടയ്ക്കിടെ വേണ്ടപ്പോ തൊടുത്ത മന്ദാരമാല മുടിയിലണിഞ്ഞും മററും യഥായോഗ്യം ബിംബം പണിയിച്ചു വഞ്ചിനഗരത്തിൻെറ ബഹിർഭാഗത്തു പ്രതിഷ്ഠിക്കേണം; തിരുമേനി നെടുനാൾ നാടുവാണിരിക്കയും വേണം;"
എന്നുണത്തിക്കയും ചെയ്തു.

പിന്നെ വില്ലവൻകോതാ എന്ന മന്ത്രി പറഞ്ഞു:—തിരുമേനിയെപ്പോലെ പരാക്രമശാലികളായ പാത്ഥിവേന്ദ്രന്മാർ പടക്കളത്തിൽ പൊരുതു പരാജിതരായി സിംഹക്കൊടിയും പുലിക്കൊടിയും വെച്ചൊഴിഞ്ഞു കീഴടങ്ങിയെന്നുള്ളതു ദിഗ്ഗജങ്ങളുടെ കണ്ണുങ്ങൾക്കും വിഷയിഭവിച്ചിരിക്കുന്നു. കൊങ്കണന്മാർ, കലിംഗന്മാർ, കരുനാടന്മാർ, വംഗന്മാർ,

കങ്കന്മാർ മുതലായി പേർപുകഴ്ന്ന രാജാക്കന്മാരു
മായി പൊരുതുനില്ക്കേ, നമ്മുടെ സേനകൾ അവശ
ങ്ങളായി തീരുകയാൽ തിരുമേനി തൻെറ വാഹന
മായ വാരണത്തെ വിട്ടിറങ്ങിയ സംഭവം എൻെറ
ദൃഷ്ടിയിൽ നിന്നകന്നു പോയിട്ടില്ല. ഇവിടുന്നു രാജ
മാതാവിനെ കൊണ്ടുചെന്നു ഗംഗയിൽ നീരാടിച്ച
കാലത്തു ആൎയ്യഭൂപന്മാർ ആയിരം പേക്കൊരുവനാ
യി നിന്നു പൊരുതിയ രണശ്ശൂരത്വം ഞാൻ കണ്ട
തല്ലേ; ഇതെന്തൊരു കടുങ്കയ്യാണ്? തിരകടലുടു
ത്ത ധരിത്രീമണ്ഡലത്തെ തമിഴ്നാടാക്കിയ ചോൻ
ഇതിന്നൊരുങ്ങുന്ന പക്ഷം ഈ ഭൂമണ്ഡലത്തിൽ ആ
രും എതൃക്കുന്നവരില്ല. എൻെറ സ്വാമി ഹിമശിഖ
രിയിലേക്കു പോകുന്നതു ദേവിയുടെ ബിംബം പണി
ക്കു വേണ്ടുന്ന ഒരു ശില കൊണ്ടുവരുന്നതിന്നാക
യാൽ ഉത്തരദേശം വാഴുന്ന രാജാക്കന്മാൎക്കെല്ലാം ദ
ക്ഷിണദേശത്തിൻെറ ചിഹ്നമായ വില്ല്, മീൻ, പു
ലി എന്നുള്ള മുദ്രകൾവെച്ച പത്രങ്ങളെഴുതിയയയ്ക്കു
ക; ശത്രുരാജാക്കന്മാരുടെ ചാരന്മാർ നമ്മുടെ രാജ
ദ്വാരം വിട്ടൊഴിയാതിരിക്കും; നമ്മുടെ പ്രയാണ
ത്തിൽ ആനപ്പുറത്തുള്ള അമ്പാരിയുടെ ഉച്ചധ്വനി
തന്നെ രാജാക്കന്മാരുടെ കൎണ്ണരന്ധ്രങ്ങളിൽപുക്കു
ട്ടു പറയട്ടെ.

ചെങ്കുട്ടുവപ്പെരുമാളുടെ ഹിതകാംക്ഷിയായ

'അഴമ്പിൽ' എന്ന നാട്ടുരാജാവു പറഞ്ഞു:—തിരുമേനി ഇവിടെനിന്നു വഞ്ചിനഗരത്തിൽ എഴുന്നെള്ളിയശേഷം സൈന്യസമേതം ഹിമാലയത്തിലേക്കു ശില കൊണ്ടുവരുവാൻ പോകുന്നതായാൽ ഉത്തരദേശത്തിൽ വാഴുന്ന രാജാക്കന്മാരെല്ലാം വന്നെതിരേറ്റു തിറവെച്ചു വണങ്ങാതിരിക്കുന്ന പക്ഷം അവരോടു പെരുമാളുടെ പരാക്രമങ്ങളെപ്പറ്റി പറഞ്ഞു ധരിപ്പിച്ചു "നിങ്ങൾ കീഴടങ്ങുന്നില്ലെന്നു വരികിൽ സർവ്വവും ത്യജിച്ചു മലയിലോ കടലിലോ വാസം ചെയ്തുകൊൾവിൻ" എന്നറിയിക്കേണം. മഹാരാജാവിന്റെ വീരശ്രീ വിലസുന്ന വാഹിനിക്കു വിജയം ഭവിക്കട്ടെ; പട്ടത്താനമേൽ ഭേരീനിനാദം മാറ്റൊലി കൊള്ളുമാറാകട്ടെ.



## ഇരുപത്താറാം ഗാഥ.

### ബിംബം പണി.

ഭേരീനിനാദം മുഴങ്ങി; പരമ്പരാസിദ്ധമായ രത്നസിംഹാസനത്തെ ആരൂഢനായി പുരോഹിതൻ, ഗണകൻ, അമാത്യന്മാർ, സേനാപതികളെന്നിവരാൽ വണങ്ങി വാഴ്ത്തി മുറപ്രകാരം ആജ്ഞാ

പനം പ്രതീക്ഷിച്ചു നിൽക്കപ്പെട്ട ചെങ്കുട്ടവപ്പെരുമാൾ വാഹിനീശന്മാരോടിപ്രകാരമരുൾചെയ്തു—ഹിമാദ്രിയിൽനിന്നു തീർത്ഥാടനത്തിന്നായിവിടെ വന്ന താപസന്മാർ ഉത്തരദേശാധിപന്മാരും അശക്തന്മാരുമായ ആര്യമന്നവന്മാർ പറഞ്ഞിരിക്കുന്നതായി നമ്മോടുണർത്തിച്ച വാക്കൊഴി നാം മാത്രം അറിഞ്ഞതുകൊണ്ടു വൈഷമ്യമില്ല; നമ്മെപ്പോലുള്ള ചോളപാണ്ഡ്യന്മാൎക്കാകട്ടെ ഇത് അവമാനകരമായിരിക്കും. ദേവിയുടെ വിഗ്രഹംപണിക്കുള്ള ശില ഉത്തരദേശീയന്മാരായ അരചന്മാരുടെ കിരീടംകൂടെ തലയിൽ ചുമപ്പിച്ചുകൊണ്ടു വന്നല്ലാതെ നമ്മുടെ വാൾ മടങ്ങി വരുന്നതായാൽ പോൎക്കോലംകൂടെ ശത്രുരാജാക്കന്മാൎക്കു പരാജയം വരുത്തിക്കീഴടക്കുവാൻ കഴിയാതെ കേവലം കുടികൾക്കു മാത്രം ഭീഷണി നൽകി ചെങ്കോൽ നടത്തി വരുന്നവനായ് ഭവിക്കട്ടെ.

പുരോഹിതൻ പറഞ്ഞു:—തിരുമേനി തനിക്കു കീഴടങ്ങിവരുന്ന നൃപന്മാൎക്കു സകല സമ്പത്തും കൊടുത്തു സന്തുഷ്ടന്മാരാക്കിത്തീൎക്കുന്നു; ബലസമ്പത്തിയും പൌരുഷവും ചേൎന്ന വീരന്മാരായ നരപാലന്മാർ തിരുമേനിയെ മാനിച്ചു ഹാരാദികളണിയിച്ചു പോരുന്നു; ഇങ്ങനെയിരിക്കെ ഇപ്രകാരം കൊടുംകോപത്തിനു പാത്രീഭവിക്കുന്ന അരചന്മാരുമുണ്ടോ?

ഒരിക്കലുമില്ല. അവർ ഇമയവരമ്പ ചോഴപാണ്ടിയന്മാരെയല്ലാതെ തിരുമേനിയെ ധിക്കരിച്ചു പറഞ്ഞിട്ടില്ല; അതുകൊണ്ട് അമർഷത്തെയടക്കുക; പിന്നെ ദ്വാദശരാശികളും ഗ്രഹനിലകളും തിഥിവാരനക്ഷത്രയോഗകരണങ്ങളായ പഞ്ചാംഗവും ഗ്രഹങ്ങളും ഉച്ചനീചശത്രുമിത്രാദിസ്ഥാനഭാവഭേദങ്ങളും ഗ്രഹിച്ച നിപുണനായ മൌഹൂത്തികൻ എഴുന്നേററു പറഞ്ഞു— സ്വാമിക്കു സർവ്വോൽക്കൃഷ്ടവും ഭവിക്കട്ടെ; സകലരാജാക്കന്മാരും വന്നു തൊഴുതടിമലർ പണിയത്തക്ക യോഗമുള്ളതായ ഈ സുമുഹൂത്തത്തിൽ ഉദ്ദേശിച്ചദിക്കിലേക്കെഴുന്നെള്ളത്തു തുടരാം. ഇതു കേട്ടു പെരുമാൾ വാളും കുടയും ഉത്തരദിക്കിലേക്കു തിരിപ്പാനാജ്ഞാപിച്ചു; പടയാളികളുടെ ആർപ്പുവിളിയോടും മുരജാരവത്തോടും മണിദീപശ്രേണിയോടും കൊടിക്കൂറകളോടും മാററലക്കു മരണവേദനയുണ്ടാക്കുന്ന മഹാസേനയോടും അഞ്ചംഗങ്ങളോടും എട്ടു സഹായങ്ങളോടും രാജസ്ഥാനത്തിന്നുചിതന്മാരായ പുരോഹിതന്മാർ, ഗണകന്മാർ, ധർമ്മാധിപതികൾ, തന്ത്രവേദികളെന്നിവരോടും മഹാരാജാവിന്നാശീർവ്വാദം ചെയ്തുകൊണ്ടു പിണ്ഡഭോജിയായ ഭദ്രവദ്ധ്നത്തിൻെറ (പട്ടത്താനയുടെ) മുതുകിൽ വാളും മുത്തണിവെൺകുടയും കരേററി പുറമതിൽ ചുററിലേക്കു നയിച്ചു പള്ളിയറയിൽ പ്രവേശിച്ചു. പടനാ

യകന്മാൎക്ക ഭോജനം നൽകി; ബഹിർദ്വാരരക്ഷക ന്മാർ, സാമന്തന്മാർ വന്ന സാൎവ്വഭൌമനെ തിറനൽ കുവാനുള്ള സമയത്തെ സൂചിപ്പിക്കുന്ന പ്രഭാതമുരജ ധ്വനി മുഴക്കി. പെരുമാൾ ലോകാനുഗ്രഹത്തിന്നാ യി പൎവ്വതാകാരം പൂണ്ടുകൊണ്ട ചന്ദ്രചൂഡൻെറ പ ദകമലങ്ങളെ പാവനമായ വഞ്ചിമാല പാടി സ്തുതി ച്ചു, വണങ്ങാത്ത മൂൎദ്ധാവുകൊണ്ടു വണങ്ങി വലം വെച്ചു, വേദജ്ഞന്മാരാൽ നടത്തപ്പെടുന്ന അഗ്നി ഹോത്രത്തെ നമിച്ചു, പട്ടത്താനക്കഴുത്തിൽ കരേറി; ചിലർ ചെങ്കുട്ടവപ്പെരുമാൾക്ക വിജയമാശംസിച്ചു; ചിലർ പെരുമാളെ അനന്തശായിയായ ശ്രീപത്മ നാഭനെപ്പോലെ വണങ്ങി; ഗംഗാധരനായ ശ്രീപ രമേശ്വരൻെറ പാദമൂലത്തിൽ വെച്ചിരുന്ന മണിമ കുടം സാദരം വാങ്ങി കരത്തിലേന്തി പെരുമാൾ പെരുമയോടെ യാത്രതുടൎന്നു; നാടകരംഗങ്ങൾതോ റും ഉള്ള വേശ്യാസ്ത്രീകൾ കൈകൂപ്പിവണങ്ങി ഭൂപാ ലനേയും ഭട്ടവൎദ്ധനത്തേയും വാകപ്പൂവും തുമ്പമലരു മെടുത്താരാധിച്ചു; വെൺകൊററക്കുടയുയൎത്തി; സൂ തമാഗധവൈതാളികന്മാർ വാഴ്ത്തി; ആനപ്പടവീര ന്മാരും കുതിരപ്പടവീരന്മാരും വിപ്രവൎയ്യന്മാരും പ്രദ ക്ഷിണംചെയ്തു; ദാനവന്മാരോടു പൊരുതുവാൻ വാ സവൻ അമരാവതിയെ വിട്ടുനീങ്ങുന്നവിധം ചെങ്കു ട്ടുവൻ വഞ്ചിനഗരി വിട്ടുനീങ്ങി; ഭണ്ഡും കൊടിയും പൂണ്ട പടത്തലവന്മാരോടും ഉത്തമാശ്വങ്ങളാൽ ന

യിക്കപ്പെട്ടുന്ന തേർപ്പടയോടുംകൂടി കടലോരം വഴി ക്ക ഗിരിശിഖരങ്ങളെ ശകലീകരിച്ചും ഭൂപൃഷ്ഠത്തെ പൊടിപെടുത്തുംകൊണ്ടു സന്നാഹത്തോടെ യാത്ര ചെയ്തു, നീലഗിരിയുടെ വിശാലമായ താഴ്വരയിലണഞ്ഞു.

അവിടെ ആന കുതിര തേർ കാലാൾ എന്നീ നാലംഗപ്പടയും ഭിന്നം വരാത്തനിലയിൽ തൻെറ ചുററും കാവൽകാക്കത്തക്കവണ്ണം കൈനിലയുറപ്പിച്ചു; ചെരൻപെരുമാൾ വാരണവീരൻ കഴുത്തിൽ നിന്നിറങ്ങി; തന്നാൽ സുരക്ഷിതയായ വസുമതിയെ പാദസ്പർശംകൊണ്ടു പരിതുഷ്ടയാക്കി; അവിടെ അനേകംപേർ പാദവന്ദനംചെയ്യുന്ന ബഹളം സേനാനിനാദത്തോടിടചേൎന്നു മാറെറാലികൊണ്ടു; ഇതു കേട്ടു, സ്വൎല്ലോകവാസികളായ മുനീന്ദ്രന്മാർ മഹേന്ദ്രനെയെന്നപോലെ ശ്രീമാനായ മഹീമഹേന്ദ്രനെ സന്ദൎശിപ്പാനായി സുരലോകം വിട്ടിറങ്ങി പാശ്ചാത്യഭൂമീന്ദ്രൻ പരിലസിതനായ്വാഴുന്ന ഭൂഭാഗത്തിൽ ആവിൎഭവിക്കയും മന്നവൻ അഭ്യുത്ഥാനപൂൎവ്വം അഭിവന്ദിച്ചു നില്ക്കുകയുംചെയ്തു. മുനികൾ പറഞ്ഞു—"ജടാധാരിയായ ഗിരീശൻെറ കാരുണ്യത്താൽ കീൎത്തി കൈക്കൊണ്ടു വാഴുന്ന വഞ്ചിഭൂവല്ലഭ! മലയാചലത്തിലും ഹിമാചലത്തിലും നിൻെറ ആജ്ഞാശക്തി നിലകൊള്ളുന്നതിനാൽ അവിടത്തെ നിവാസികളായ വൈദികബ്രാഹ്മണരെ കാത്തുരക്ഷിക്കേണ്ടതു നി

ൻെറ കടമയാകുന്നു" എന്നു ഭരമേല്പിച്ചു വാഴ്ത്തി ആ ശിർവ്വദിച്ചു മറഞ്ഞുപോയി.

പിന്നെ കൊങ്കണദേശത്തിലുള്ള നാടന്മാരും, കന്നടദേശത്തുള്ള കരുനാടന്മാരും, തങ്ങടെ കുലക്രമാനുരൂപങ്ങളായി ഇരുണ്ടുചുരുണ്ട കുറുനിരകളോടും മധുവോലുന്ന നറുംപൂത്തുമലർ മാലകളോടും തരളമുക്താഹാരപരിലസിതങ്ങളായ പൃഥുലകുചഭാരങ്ങളോടും കയലൊളിതിരളുന്ന കണ്ണിണകളോടുംകൂടിയ കാമിനികളോട, കുയിലുകളുടെ കലനാദവും മധുകരങ്ങളുടെ മധുരാലാപവും പ്രസൂനസമ്പത്തിയും വിലസുന്ന വസന്തസമയം കഴിഞ്ഞിട്ടും വിയുക്തരായ പ്രാണനായകന്മാർ വരാഞ്ഞതിനാൽ നാരീമണികളുടെ പാണിവരിക്കുത്തു നടത്തുവാൻ പറകയും അവർ കോലംകെട്ടി, കാലംനോക്കി,

കുറച്ചിന്ത്.'

1 ഘോരമാമിടിനിനാദം പാരിടംമുഴക്കി
വാരിവാഹവ്യൂഹംവേഗാൽ സഞ്ചരിച്ചീടുന്നു
2 കാരിയം സാധിച്ചുകാന്തർ ദൂരദേശംവിട്ടു
ദാരസക്തന്മാരായ്യേരിലേറി വന്നീടുന്നോ?

എന്നിങ്ങനെ കുരവ പാടുകയും അവരോടൊന്നിച്ചു കടകരും വന്നു രാജാവിനെ വാഴ്ത്തുകയും ചെയ്തു. പിന്നെ നാട്യാചാര്യൻെറ ഉപദേശപ്രകാരം എല്ലാവരും രാജാവിനാൽ സമ്മാനിക്കപ്പെട്ടു. അ

പ്പോൾ രാജസന്നിധിയിൽ അമ്പത്തിരണ്ടു നാടക വേശ്യകളും ഇരുന്നൂറെറട്ടു തിത്തിക്കാരും തൊണ്ണൂററാറുവക പാഷണ്ഡന്മാരും നൂറുവിദൂഷകന്മാരും നൂറു തേരും അഞ്ഞൂറു കുലയാനകളും പതിനായിരം കുതിരയും സഞ്ജയൻ മുതലായി തലപ്പാവുകെട്ടിയ ആയിരം കഞ്ചുകിപ്രവരന്മാരും ദ്വാരപാലന്മാരുടെ നിലയിൽ നടയിൽ വന്നുകൂടി; വേശ്യകളും മററു ജനങ്ങളും തിത്തിക്കാരും സഞ്ജയനോടുകൂടെ ഹാജരാകുവാൻ കല്പിച്ചപ്രകാരം സഞ്ജയൻ തിരുമുമ്പിൽ ചെന്നു പലവുരുവണങ്ങി മുൻപറഞ്ഞ അമ്പത്തിരണ്ടു വേശ്യകളെയും മററുള്ള ആജ്ഞാകരന്മാരെയും ചൂണ്ടിക്കാണിച്ച്, "എപ്പോഴും വിട്ടുപിരിയാതെ സേവിച്ചുവരുന്ന കന്നന്മാർ (ആര്യമന്നവന്മാർ) നൂറുപേരോടും മററു പരിവാരങ്ങളോടുമൊരുമിച്ചു തിരുമേനി ഉത്തരദേശത്തിലേക്കെഴുന്നള്ളുന്നതു ദേവിയുടെ ബിംബംപണിക്കുള്ള ശില കൊണ്ടുവരേണ്ടതിന്നാകയാൽ ഹിമാലയത്തിൽനിന്നു ശിലയെടുത്തു ഗംഗയിൽ നീരാടിച്ചുകൊണ്ടുവരേണം" എന്നു പറഞ്ഞു. പെരുമാൾ, "ബാലകുമരൻെറ മക്കളായ കനകനും വിജയനും മററു മന്നരോടുകൂടി തമിഴരചന്മാരുടെ പ്രഭാവമറിയാതെ അവരെ ധിക്കരിച്ചു പറഞ്ഞതായറിഞ്ഞു ചീററമുൾക്കൊണ്ടിയലുന്ന നമ്മുടെ ഈ സൈന്യം പോകുന്നത് അവിടെയുള്ള കന്ന

ന്മാരായ നൂററുവക്ക സഹായമായിത്തീരും" എന്നു കല്പിച്ചു ഗംഗാനദി കടക്കുവാൻ തക്കവണ്ണം പടവുകരം ധാരാളം ശേഖരിപ്പാനാജ്ഞാപിച്ചു.

ഇതു കേട്ടു സഞ്ജയൻ പോയതിന്നുശേഷം ദൃഢപ്രതിജ്ഞന്മാരായ ആയിരം കഞ്ചുകികരം ദക്ഷിണദേശാധിപന്മാർ കപ്പംകൊടുത്ത ചന്ദനമുട്ടികളും നിരോട്ടമുള്ള മുത്തുകളും തിരുമുഖംമേനോന്മാരുടെ കയ്യിൽ കൊടുക്കയും അവയെല്ലാം അവർ വാങ്ങിക്കെട്ടി മുദ്രവെച്ചു റിപ്പോർട്ടോടുകൂടി രാജസന്നിധിയിയിലേക്കയയ്ക്കുയും ചെയ്തു. പിന്നെ സാമന്തഭൂപന്മാരാൽ പരിവൃതനായി കൈനിലയിൽ നിന്നെഴുന്നെള്ളി ഗംഗാതീരം പ്രാപിച്ചു പെരുമാരം കന്നന്മാരാൽ സജ്ജീകരിക്കപ്പെട്ട ഓടം കരേറി ഉത്തരതീരം പ്രാപിച്ചു; അവിടെ തദ്ദേശിയരാൽ യഥായോഗ്യം എതിരേല്ക്കപ്പെട്ടതിന്നുശേഷം അവിടംവിട്ടു ജലദുർഗ്ഗത്താൽ സുരക്ഷിതമായ ഉത്തരദേശത്തിൻെറ സീമയിലുള്ള ശത്രുപുരത്തെ ബലസമ്പത്തിയോടുകൂടെ ഉപരോധിച്ചു; അപ്പോരം കനകവിജയന്മാരുടെ മിത്രങ്ങളായ ഉത്തരൻ, വിചിത്രൻ, രുദ്രൻ, ശ്വേതൻ, ഭൈരവൻ, സിംഹൻ, തനുത്രൻ എന്നീ വടക്കൻ മന്നരെല്ലാം, "തമിഴരുടെ പരാക്രമം കാണേണം" എന്നു കരുതി കനകവിജയന്മാരുടെ പടയോടുകൂടി നേരിടുകയാൽ വേട്ടയിലിളകിപ്പുറപ്പെട്ട സിംഹം

ശ്വാക്കളെക്കണ്ടു കൌതുകത്തോടെ പാഞ്ഞവിധത്തിലണഞ്ഞ പെരുമാളോട്, പല രാജാക്കന്മാരും വന്നു നേരിട്ടു; സൂര്യപ്രകാശമിയന്ന കൊടികഠം നിരന്നു; ഇടിനിനാദംപോലെ മുരജാദിവാദ്യങ്ങഠം മുഴങ്ങി; മരണമടയുന്നവരുടെ കൊട്ടക്കുരൽ മേഘധ്വനിപോലെ നഭസ്സിൽ മാറ്റൊലികൊണ്ടു; വില്ലേടുത്തവരും, വേലെടുത്തവരും, രഥാരൂഢന്മാരും, ഗജാരൂഢന്മാരും, അശ്വാരൂഢന്മാരും ധൂരേണുപൊങ്ങി പാറന്നുചെന്നു പാറിയതിനാൽ ദ്വാരമടഞ്ഞു നിശ്ശബ്ദമായ്ത്തീൎന്നിരിക്കുന്ന ആനക്കഴുത്തിലെ മണിയും, വീരശംഖവും; ഉടലും തലയും മുറിഞ്ഞു വേർപെട്ട വില്ലാളികളുടെ ഉടൽ തുടിക്കുന്നതും വെട്ടേററു മുറിഞ്ഞുവീണ ഉടൽ, പിശാചങ്ങളുടെ താളത്തിന്നനുസരിച്ചു തുള്ളുന്നതും ശവത്തിൽനിന്നൊഴുകുന്ന രക്തത്തിൽ പേകഠം കൂട്ടമായി കൂത്താടുന്നതും തേർപടയോടുകൂടിയ ആര്യമന്നവന്മാർ വീരഭടന്മാരെ കൊന്നു പോൎക്കളം നിറയ്ക്കുന്നതും ആനയും തേരും കുതിരയും നശിക്കുന്നതും കാണുമാറായി. വൃഷധ്വജനായ രുദ്രൻ ഒരു ദിനംകൊണ്ടു ജീവജാലമെല്ലാമൊടുക്കുംപോലെ ആര്യമന്നവന്മാൎക്കെല്ലാം അന്തംവരത്തക്കവണ്ണം അടൎക്കളത്തിൽ കൊല നടത്തിയ ചേരമന്നവന്റെ അസഹ്യമായ ആയുധപ്രയോഗത്താൽ മുന്നം വായടക്കമില്ലായ്കയാൽ തമിഴ

രചന്മാരെയുദ്ദേശിച്ചു ധിക്കാരവാക്കുകൾ പറഞ്ഞ ഭു
ജബലശാലികളായ കനകനും വിജയനും രഥാരൂ
ഢന്മാരായ അമ്പത്തിരണ്ടു രാജാക്കന്മാരോടുകൂടി
ചേരന്റെ കൊടുങ്കോപമാകുന്ന വലയിലകപ്പെട്ടു;
മററുള്ളവർ ജടാധാരികൾ, കാഷായധാരികൾ, ഭ
സ്മധാരികൾ, പീലിക്കെട്ടെടുത്തവർ, ഗായകന്മാർ,
തംബുരെടുത്തവർ, നടന്മാരെന്നിങ്ങനെ ഓരോ വേ
ഷംധരിച്ചു നിരായുധന്മാരായി പല വഴിക്കും മാഞ്ഞു
മണ്ടി സ്വസ്ഥാനങ്ങളിൽ ചെന്നുചേൎന്നു. ഇങ്ങനെ
ഭയാനകമായ ആയോധനത്തിന്റെ പരിസമാപ്തി
യിൽ പിശാചഗണം വിശ്വംഭരന്റെ ക്ഷീരാബ്ധിമഥ
നത്തേയും രാവണസംഹാരത്തേയും മററും വാഴ്ത്തി
പാടിയാടി യഥേഷ്ടം രക്തമാംസങ്ങൾ ഭുജിച്ചു സം
തൃപ്തരായി ധൎമ്മിഷ്ഠനായ വഞ്ചിമന്നവനെ പുകഴ്ത്തി;
അതിന്നുശേഷം പെരുമാൾ മന്ത്രിയായ വില്ലവൻ
കോതയെ ഏതാനും സേനയോടും കൂടെ അയച്ചു
ഹേമകൂടത്തിൽനിന്നു വിഗ്രഹത്തിന്നുള്ള ശില വരു
ത്തുകയും ചെയ്തു.

—:*:—

## ഇരുപത്തേഴാം ഗാഥ.

---

നീരാട്ടം.

വാനിലുലാവും മഹിമകലൻ മഹനീയമായ ഹിമാചലത്തിൽനിന്ന സതീദേവതയായ കണ്ണകിയുടെ ബിംബനിർമ്മാണത്തിള്ള ശിലയെടുത്തതിന്നുശേഷം അതിനെ ഉഗ്രശാസനനായ തൻെറ മുമ്പാകെ നരപാലോചിതവേഷംപൂണ്ട കനകവിജയന്മാരുടെ മിന്നിത്തിളങ്ങുന്ന മകുടങ്ങളിൽ ചുമപ്പിച്ച നടത്തി; തമിഴരചൻെറ പൌരുഷമറിയാത്ത വിചാരമൂഢന്മാരായ ആര്യമന്നവന്മാരെ അളവില്ലാതെ ഹനിച്ച്, കൃതാന്തൻെറ തൊഴിൽ വദ്ധിപ്പിച്ച ചെങ്കുട്ടവൻെറ പോക്കളത്തിൽ വന്നിട്ടുള്ള മരണക്കണക്ക്, ലോകത്തിൽ മുൻനടന്ന യുദ്ധങ്ങൾ എത്ര കാലത്തോളം നടന്നുവെന്ന സംവത്സരമാസദിനഘടികകളെ കണക്കെടുത്ത തോതുപ്രകാരം നോക്കുന്നതായാൽ * ഒരു പകലിൽമാത്രം നടന്ന ചെങ്കുട്ടവൻെറ അടക്കളത്തിലുണ്ടായ മരണം മററുള്ളതില്ല

---

* ദേവാസുരയുദ്ധം പതിനെട്ടു സംവത്സരവും രാമായണയുദ്ധം പതിനെട്ടു മാസവും മഹാഭാരതയുദ്ധം പതിനെട്ടു ദിവസവും കനകവിജയന്മാരോടുള്ള ചെങ്കുട്ടവൻെറ യുദ്ധം പതിനെട്ടു നാഴികയുമാണു നടന്നത്.

ണ്ടായ മരണത്തിൻെറ തോതനുസരിച്ച് ഒമ്പതിര ട്ടിയായിരുന്നു. ഇങ്ങനെ ജയലക്ഷ്മീപരിലാളിതനാ യ ചേരൻ, രണരംഗം വിട്ടു വീര്യാതിശയംപൂണ്ട ത ൻെറ സേനയോടുകൂടി ഗംഗാതീരത്തിൽ വന്നു ചേൎന്നു.

അവിടെ ദേവിയുടെ പ്രതിമയെ ആഗമവേദി കളെക്കൊണ്ടു വിധിപൂർവകം ജലസ്ഥാപനം ചെയ്യി ച്ച് ഉത്തമമായ ക്ഷേത്രവും മണിമയങ്ങളായ മണ്ഡ പങ്ങളും പൊന്മയമായ രംഗവും വിചിത്രമായ പൂപ്പ ന്തലും വിശാലമായ ധൎമ്മസത്രവും പരന്ന പൂഞ്ചോ ലയും താമരപ്പൊയ്കയും ആയിരക്കാൽ മണ്ഡപവും മേന്മകോലുന്ന മന്നവന്മാൎക്കുചിതങ്ങളായ മററു പല വും ആൎയ്യമന്നവന്മാരാൽ രചിക്കപ്പെട്ടു വിലസുന്ന ദക്ഷിണതീരത്തു വിശാലമായ മൈതാനത്തിൽ വി ചിത്രാകാരമായ്നിൎമ്മിച്ച കൈനിലയിങ്കൽ പെരുമാ ളെഴുന്നെള്ളിയിരുന്നു. ജീവിതത്തെ ഗണിക്കാതെ സുരസുന്ദരികളുടെ വരണമാലയെത്തന്നെ വാഞ്ഛി ച്ചു സമരാങ്കണത്തിലിറങ്ങി ഉടലും തലയും വേർ പെട്ടു ദയനീയമാംവണ്ണം തങ്ങടെ അസിപ്രയോഗം നിറവേററി മരണംപ്രാപിച്ചവരും കൺ കുഴിഞ്ഞു ള്ള പിശാചങ്ങൾ കൂത്താടി രസിക്കത്തക്കവണ്ണം വാളും പിടിച്ചു മരിച്ചുകിടക്കുന്നവരും തങ്ങടെ പരി വാരങ്ങളോടുകൂടി മരണമടഞ്ഞ ഭീമകായന്മാരായ

വീരന്മാരും എതൃപൊരുത വീരരെ വാളോടും കൊ ന്നവീഴ്ത്തി അവരുടെ മാല തങ്ങടെ മുടിയിൽ ചൂടിയ യോധന്മാരും രഥത്തിൽനിന്നു വീണു രക്തംപുരണ്ടു കിടക്കുന്നവരും മഹിമകലരുന്ന മണിമുടിയണിഞ്ഞു കണ്ണും തുറിച്ചു പോർക്കളത്തിൽ വീണുകിടക്കുന്നവരും പൊടിപുരണ്ടു മങ്ങിയ കവചംപൂണ്ടു നിറംകലന്ന ചോരയണിഞ്ഞു കിടക്കുന്നവരും വീരസ്വർഗ്ഗംപ്രാപിച്ചു വിബുധവരസുന്ദരികളുടെ വരണമാല കൈക്കൊണ്ടു വാഴുകയും ചെയ്തു.

ഇങ്ങനെ ചെങ്കുട്ടവപ്പെരുമാൾ ജാഹ്നവിയുടെ ദക്ഷിണതീരത്തിൽ സേനാനിവേശം ചെയ്തിരുന്നരുളുമ്പോൾ ഗംഗാസ്നാനം കഴിഞ്ഞു ശുദ്ധനായി തിരുമുമ്പാകെവന്ന മാടലൻ എന്ന ബ്രാഹ്മണൻ പറഞ്ഞു —മഹാരാജാവു ജയിച്ചാലും; കണ്ണകീദേവിയുടെ ശിലാപ്രതിമ ചുമപ്പിച്ചു കനകവിജയന്മാരുടെ മണിമുടികളെ ഞെരുക്കി വാരിധിവേലാവലയമാന്ന വസുമതിയെയടക്കി കാത്തുകൊള്ളുന്ന ഭൂപാലരത്നമേ! ചിരകാലം വാഴ്ക.

പെരുമാൾ—ബ്രാഹ്മണ! വൈരിഭൂപാലന്മാർ പലരും അറിഞ്ഞിട്ടില്ലാത്ത ഹാസ്യജനകമായ വൃത്താന്തമാണു ഭവാൻ പറഞ്ഞത്; അങ്ങുന്നിവിടെ പറഞ്ഞതിൻെറ താല്പര്യമെന്ത്?

ബ്രാഹ്മണൻ—കടലൂരച്ചോലയിൽ കളിയാടി രമി

ച്ചിരിക്കുമ്പോൾ മഹിളാമണിയായ മാധവി വരി
പ്പാട്ടു പാടുകയും വിധിവിപാകത്താൽ പാട്ടിലു
ള്ള ആശയത്തെ അന്യഥാ ശങ്കിക്കയും മാധവി
യെ പിരിഞ്ഞു കുലവധുവോടുംകൂടി പുരാതനപുര
മായ മധുരയെ പ്രാപിച്ച രാജകല്പനയാൽ കൊ
ലയേല്ക്കുകയും ചെയ്ത കോവലൻെറ പത്നി തിരു
മേനിയുടെ നാട്ടിൽ വന്നു; പിന്നെ ഉത്തരദേശാ
ധിപന്മാരുടെ അണിമുടിയെ ആരോഹണംചെ
യ്തു. ഇനി ഞാൻ ഇവിടെ വന്ന കാരണവും കേ
ട്ടുകൊൾക. അഗസ്ത്യമാമുനിയുടെ ആവാസമാ
യ പൊതിയമലയെ പ്രദക്ഷിണംചെയ്തു കുമാരി
മഹാതീർത്ഥമാടി വരുംവഴിക്കു കർമ്മദോഷത്താൽ
കേളികേട്ട പാണ്ഡ്യഭൂപൻെറ തലസ്ഥാനപട്ടണ
മായ മധുരയിൽ ചെന്നു; ആ വീരമന്നൻ ചില
മ്പിൻെറ നിമിത്തം കണ്ണകിയാൽ ലോകാന്തരം
നയിക്കപ്പെട്ടതും ആയർപാടിയിൽ മാതരി വൃ
ഷഭകോഷ്ഠത്തിൽ ചെന്നു, "ഗോപന്മാരെ! കോ
വലൻ നിരപരാധിയാണ്; പാണ്ടിയന്നു പിഴ
വന്നു; രാജാംഗത്തിന്നും ചെങ്കോലിന്നും ഊനം
പററി." എന്നു പറഞ്ഞു സന്താപം സഹിക്കവ
യ്യാതെ അഗ്നിപ്രവേശം ചെയ്തതും തപോധന
യായ കവുന്തിയടികൾ കോപിച്ചതും ആജ്ഞാ
ശക്തി മികച്ച പാണ്ടിപ്പെരുമാളുടെ മരണ

ത്താൽ പെരുംദേവി പ്രായോപവേശംചെയ്തു പ
രലോകം പ്രാപിച്ചതും പിന്നീട മധുരയിൽ നട
ന്ന സംഭവങ്ങളെല്ലാം ചോഴരാജധാനിയായ കാ
വിരിട്ടണത്തിലുള്ള പ്രമാണികളെ ഞാൻ ഒന്നൊ
ഴിയാതെ അറിവിച്ചതും തൻെറ പുത്രനും സ്നുഷ
യ്ക്കും പാണ്ടിയനും നേരിട്ട വിപത്തിനെ കേട്ടു
കോവലൻെറ പിതാവായ മാശാത്തുവാൻ ആ
ധിജലധിയിൽ മുഴുകി തൻെറ അപരിമിതമായ
സമ്പത്തു മുഴുവനും അർത്ഥികൾക്കായി കൊടു
ത്ത് ഇന്ദ്രവിഹാരങ്ങൾ (ഇന്ദ്രനാൽ ഭൂലോക
ത്തിൽ നിർമ്മിക്കപ്പെട്ട ബുദ്ധദേവായതനങ്ങൾ)
ഏഴിനേയും സന്ദശിച്ച് ആകാശചാരികൾ മുന്നു
റു പേൎക്ക മുമ്പു ഭവിച്ചതുപോലെ ശരീരധാരണമാ
കുന്ന ജനനമില്ലാതാകത്തക്കവണ്ണം മുനികളുടെ
സന്നിധിയിൽ ചെന്നു സന്യാസം കൈക്കൊണ്ട
തും അവൻെറ ഭാൎയ്യയായ പെരുമകൾ പുത്രദുഃ
ഖാൎത്തയായി ദേഹത്യാഗംചെയ്തതും കണ്ണകിയു
ടെ ജനകൻ ദിവ്യരൂപം ലഭിച്ച തപോധനന്മാ
രായ ആജീവകന്മാരുടെ മുമ്പിൽ ചെന്നു സൽ
കൎമ്മങ്ങൾ ചെയ്തു സുകൃതം സമ്പാദിച്ചതും അവ
ൻെറ പത്നി ജീവത്യാഗംചെയ്തതുമെല്ലാം കേട്ടു
തൻെറ പുത്രിയായ മണിമേഖലയ്ക്കു് അതിയായ
ദുഃഖത്തിന്നു കാരണമായിത്തീരുന്ന വേശ്യകളുടെ

വേഷം കാണ്മാനിടകൊടുക്കരുതെന്നു കരുതി മാധവി തന്റെ മാതാവിനെ ഭരമേല്പിച്ച മണ്ഡനമെല്ലാമുപേക്ഷിച്ച ബുദ്ധധമ്മം കൈക്കൊണ്ടതും എന്റെ മുഖത്തിൽനിന്നു കേട്ടതിനാൽ ചിലർ മരണമടയുവാനിടയായതുമൂലം ആ പാപശാന്തിക്കായി ഞാൻ ഗംഗാസ്നാനം കഴിച്ച വന്നതാണ്.

പെരുമാററ—പാണ്ഡ്യഭൂപന്റെ നിൎയ്യാണത്തിന്നുശേഷം ആ നാട്ടിന്റെ ഭരണം ഏതു നിലയിലിരിക്കുന്നു?

മാടലൻ—തിരുമേനിയുടെ സ്യാലനായ വളവൻകിള്ളി(ചോഴൻ)യോടു തുല്യന്മാരായ ഒമ്പതു രാജാക്കന്മാർ തന്റെ വാഴ്ചയെ അനുവദിക്കയോ കല്പനയ്ക്കടങ്ങുകയോ ചെയ്യാതെ പാണ്ഡ്യരാജ്യത്തിന്നു ഭംഗംവരുത്തുവാൻ കെല്പുള്ളവരാകയാൽ അവരെയടക്കി ഇളയ പാണ്ഡ്യഭൂപൻ രാജ്യഭാരം കയ്യേററു. (പാണ്ഡ്യരാജാക്കന്മാരുടെ പഴയ തലസ്ഥാനങ്ങളിൽ ഒന്നായ മധുരയ്ക്കടുത്തുള്ള) കൊക്കയെന്ന നഗരത്തിൽ വാഴുന്ന വെററിവേൽ ചെഴിയൻ പാണ്ഡ്യൻ ഒരു മുല വെടിഞ്ഞ പതിവ്രതാദേവിയുടെ പ്രീതിക്കായി ഒരു ദിവസംകൊണ്ട് ആയിരം പൊൻകൊല്ലരെ (തട്ടാന്മാരെ)ബ

ലികഴിച്ചു. ഇതുകൊണ്ട് ആ നാട്ടിന്നു നേരിട്ടതായ വിപത്തു നീങ്ങി ക്ഷേമം ഭവിച്ചു

ഇങ്ങനെ പെരുമാൾ മാടലൻ പറഞ്ഞ സംഭവങ്ങളെല്ലാം കേട്ടുകൊണ്ടിരിക്കവേ അരിയക്കുരിരുൾ അവനീമണ്ഡലമശേഷം വിഴുങ്ങി; ദിനാന്തത്തിൽ പൊങ്ങിപ്പടൎന്ന സായന്തനാഗ്നി ദിങ്മുഖങ്ങളെ വിദ്യോതിപ്പിച്ചു; ചെമ്മാനത്തിൽ വെണ്മതിയുയൎന്നു; വെണ്ണിലാവെങ്ങും പരന്നു; പെരുമാൾ സായന്തനകൃത്യങ്ങളെല്ലാം നിറവേററി പള്ളിയറയിലേക്കെഴുന്നെള്ളി.

പിറേറന്നു പുലർകാലെ മണിമയസ്തംഭങ്ങളും മനോജ്ഞമായ വിതാനവും ചേൎന്ന വിചിത്രമണ്ഡപത്തിൽ സൌവൎണ്ണസിംഹാസനാരൂഢനായി വിളങ്ങുന്ന ചേരഭൂപാലൻ വേദജ്ഞന്മാരെ വരുത്തി തൻെറ ഒരു തുലാഭാരം നടത്തിച്ച് അതിൽ തനിക്കു തുല്യം തൂങ്ങിയ അമ്പതു തുലാം സ്വൎണ്ണം മാടലന്നു ദാനംചെയ്തു; സ്വപക്ഷപാതികളായ്നില്ക്കുന്ന ആൎയ്യമന്നവന്മാർ ഇരുപതുപേരേയും അവരവരുടെ ആവാസങ്ങളിലേക്കയച്ചു; തമിഴരചന്മാരുടെ പ്രതാപമറിയാതെ ഡംഭംനിമിത്തം അവരെ അധിക്ഷേപിച്ചവരും തന്നാൽ ജയിക്കപ്പെട്ടവരുമായ കനകനേയും വിജയനേയും കൊണ്ടുചെന്നു ചോഴരാജാവിന്നും

പാണ്ഡ്യരാജാവിന്നും കാട്ടിക്കൊടുപ്പാനായി നീലൻ മുതലായ ചാരന്മാരെ ഭരമേല്പിച്ചു.

പിറ്റെന്നാൾ ഗംഗാതീരത്തുള്ള വയലുകളിൽ തഴച്ചുനില്ക്കുന്ന താമരക്കൂട്ടങ്ങളിലെല്ലാം തെണ്ടിനടക്കുന്ന വരിവണ്ടിനങ്ങളുടെ വീണാനിനാദനിഭമായ നിസ്വനം മുഴങ്ങി; ബാലദിവാകരൻ വിസ്തൃതങ്ങളായ കിരണങ്ങളോടുകൂടി പൂർവപർവ്വതശിഖരാരൂഢനായി പരിലസിച്ചു; അത്യുന്നതമായ മണിമേടയിൽ വിചിത്രങ്ങളായ ശില്പങ്ങളാലും മുക്താസരങ്ങളാലും വിഭൂഷിതമായ പള്ളിയറയിൽ നവരത്നഖചിതമായ കാഞ്ചനമഞ്ചത്തിൽ നിദ്രാവശനായിരുന്ന ചെങ്കുട്ടവപ്പെരുമാളെ വന്ദിവൃന്ദം കാലോചിതങ്ങളായ മഞ്ജുളഗാനങ്ങളാൽ പ്രബോധിപ്പിച്ചു; പ്രഭാതകൃത്യങ്ങളെല്ലാം നിറവേററിയതിന്നുശേഷം പരിവാരസമേതം ദക്ഷിണാഭിമുഖമായി യാത്ര തുടന്നു. എഴുന്നെള്ളത്തു പോകുന്ന മാർഗ്ഗത്തിൽ യാത്ര നിർവ്വിഘ്നവും വിജയകരവുമായ്ഭവിക്കേണമെന്നു പ്രാർത്ഥിച്ചുംകൊണ്ടു മലക്കറത്തികൾ കുറുഞ്ഞിപ്പാണി പാടി; ഏറുകൾ പൂട്ടിയുഴവു നടത്തുന്ന വേളാളരുടെ ഉഴപ്പാട്ടു മാറെറാലികൊണ്ടു; ഗ്രാമീണർ വർണ്ണപ്പൊടിയും സുഗന്ധചൂർണ്ണവും മലരും വർഷിച്ചു രാജഭക്തിയെ പ്രകാശിപ്പിക്കയാൽ ആകാശം ഇന്ദ്രചാ

പംകൊണ്ടെന്നപോലെ പ്രകാശിച്ചു; ഇടച്ചേരിയിൽ, കുടമയിൽ താമരപ്പൂചൂടി പൂത്തുനില്ക്കുന്ന കൈതമരക്കൊമ്പുകളിലിരുന്നു ഗോപന്മാർ, "വില്ലാളിവീരനായ ചേരമന്നവൻ വന്നുകഴിഞ്ഞു; വാനോടു മുട്ടുന്ന മഞ്ഞുമാമലയിൽനിന്നു കൊണ്ടുവന്നിരിക്കുന്ന തിരുമേനിയുടെ പൈക്കൂട്ടത്തെ നീരിലിറക്കുക." എന്നു പറഞ്ഞ് അവയെ കുളിപ്പിച്ചു രാജസേവയ്ക്കായി കാഹളധ്വനി മുഴക്കി; വേഗമേറിയ വരവാരണത്തിൻകഴുത്തിൽ മഹിഷീസമേതനായെഴുന്നരുളി മാർഗ്ഗമദ്ധ്യത്തിലുള്ള നാനാദേശങ്ങളുടേയും ധനധാന്യാദി സമ്പൽസമൃദ്ധിയെ അന്വേഷിച്ചറിഞ്ഞും യഥാസൌകര്യം അവിടവിടെ തങ്ങിയും യാത്രചെയ്തു വഞ്ചിനഗരസീമാന്തത്തിൽ വന്നണഞ്ഞു. അവിടെ ആഴിക്കരയിൽ വിശാലമായ മണപ്പുറത്തു നാട്യവിദഗ്ദ്ധകളായ നാരിമണികൾ സർവ്വാഭരണവിഭൂഷിതകളായി വലമ്പിരിശ്ശംഖത്തിൽനിന്നുളവായ മുത്തുകൾ നിറച്ച സ്വർണ്ണത്താലങ്ങൾ കയ്യിലേന്തി നാനാരൂപങ്ങളായ നൃത്തഗീതപ്രയോഗങ്ങളോടുകൂടി വഞ്ചിഭൂവല്ലഭനേയും മഹാരാജ്ഞിയേയും എതിരേററു ദേശീയഗാനം പാടിക്കൊണ്ടു വഞ്ചിമഹാരാജധാനിയെ പ്രാപിക്കുകയും, രാജാവും രാജ്ഞിയും ആനക്കഴുത്തിൽ നിന്നിറങ്ങി രാജമന്ദിരം പ്രാപിക്കുകയും ചെയ്തു.

# ഇരുപത്തെട്ടാം ഗാഥ.

## ബിംബപ്രതിഷ്ഠ.

വെണ്മതിക്കൊത്ത പൊന്മയമായ വെൺകൊററക്കുടയുടെ നിഴലിൽ മന്നിടം പാലിച്ച വീര വാളേന്തിയ ചേരൻ പെരുമാളുടെ, പല പൊരുളും സമൃദ്ധമായ്വിളങ്ങു ലക്ഷ്മീവിലാസമിണങ്ങി പുരാതനമായ വഞ്ചിനഗരത്തിലുള്ള തരുണീമണികൾ പ്രതിനിവൃത്തനായ മന്നവൻെറ മൂർദ്ധാവിൽ മലർതൂകി മണിവിളക്കിനാൽ നീരാജനംചെയ്തു വാഴ്ത്തി. ദിവാകരൻ ചരമാംബുരാശിയിൽ മറഞ്ഞു; സർവ്വജനത്തിനും ആദരണീയമായ സന്ധ്യാകാലം വന്നണഞ്ഞു. "അമരിൽ ആനക്കൊമ്പു തറച്ചും വേലേററും അമ്പുകൊണ്ടും വാൾ പതിച്ചും പുണ്ണായിരിക്കുന്ന നമ്മുടെ മാറിടത്തിലും പഞ്ചബാണഃമററു മയങ്ങത്തക്കവണ്ണം പോർമുല ഞെറുകി കാമാതുരകളായ കാമിനികളുടെ അകിൽമണം വീശുന്ന കുന്തലാകുന്ന കരിമുകിലിനോടു ചേർന്ന ചന്ദ്രബിംബത്തിലുള്ള കരുവില്ലിൻകീഴെ മകരദ്ധ്വജൻെറ മലർബാണം തുരന്നു ചിതറിപ്പരന്നതായ കടക്കണ്ണാകുന്ന സന്ദേശം അന്നു വിയുക്തന്മാരായി കൈനിലയിലിരിക്കുന്ന നമുക്ക് ആമയജനകമായിരുന്നുവെ

ങ്കിലും, ഇന്നു വഞ്ചിയിൽ ഈ സായങ്കാലത്തിൽ
അതു തന്നെ ആമയഹരമായും ഭവിച്ചു" എന്നു യു
വഭടന്മാർ ശ്ലാഘിച്ചു. കമനീമണികൾ പുഞ്ചിരിപ്പൂ
നിലാവിയന്നും കയല്ക്കണ്ണിണകൊണ്ടു കടാക്ഷിച്ചും
മാന്തളിർമേനിചേർത്തു കാമുകന്മാരെ പുണരുന്നു;
പ്രിയജനസംഗംമൂലം വികലങ്ങളായ തിലകാളക
കേശാദ്യങ്ങളോടുകൂടിയ മേനി കണ്ണാടിയിൽ നോ
ക്കിക്കാണുന്നു; നടീജനം അത്ഥഗർഭങ്ങളായ ഗീത
ങ്ങളെ ശ്രുതിമധുരമാംവണ്ണം വീണയിൽ പാടി യു
വാക്കളെ ആനന്ദിപ്പിക്കുന്നു; രാജേന്ദ്രനായ ചെങ്കുട്ടു
വൻെറ വദനംപോലെ നിഖിലജനവന്ദ്യനായ കു
ളുർമതി വഞ്ചിനഗരിയിൽ പരിലസിച്ചു; യുവതിക
ളും യുവാക്കളും വഴിമൊഴികളതിലംഘിക്കാതെ നട
ക്കത്തക്കവണ്ണം പഞ്ചശരഭൂപാലൻ ചെങ്കോൽ ചെ
ലുത്തി വാണിരുന്ന വെണ്ണിലാമുററവും, പൂമെത്തയും
നാടകരംഗവും മലർമണ്ഡപവും മണിമഞ്ചവും വി
താനശാലയും ഹിമകരകരസ്പൎശത്തിനു പാത്രീഭവി
ച്ചു. മഹീമണ്ഡലമദ്ധ്യസ്ഥിതമായ മേരുപവ്വതത്തി
ൻെറ ആകാരമാൎന്ന പ്രാകാരത്താൽ വലയിതമായ
പുരവരത്തിൻെറ മദ്ധ്യത്തിൽ ഉത്തുംഗമായുയരിശോ
ഭിക്കുന്ന സുവൎണ്ണസൌധത്തിലുള്ള മണിമയമായ ഒ
രു രംഗത്തിൽനിന്നു ശ്രീമതിയായ പെണ്മാൾ കൌ
മുദീവിലാസം കണ്ടാനന്ദിപ്പാൻ വരികയായിരുന്നു.

അപ്പോൾ അംബലാജനത്തിൻെറ ഒരു യോഗം ക
രകമലത്തിൽ മണിദീപയഷ്ടിയുമെടുത്തുകൊണ്ടു രാ
ജ്ഞി ദീൎഘായുഷ്മതിയായിരിപ്പാൻ പ്രാൎത്ഥിക്കുന്നു;
മററൊരു യോഗം തപ്പും വീണയും പ്രയോഗിച്ചു പ
ലതരം പാട്ടുകൾ പാടുന്നു; വേറൊരുയോഗം കസ്തൂ
രിക്കുഴമ്പും വെൺചാന്തും വണ്ണപ്പൊടിയും വാസന
പ്പൊടിയും പൂമാലകളുമേന്തി നില്ക്കുന്നു; പിന്നൊരു
യോഗം പുഷ്പവും ധൂപവും പരിമളച്ചാന്തും കൊണ്ടു
പൎയ്യങ്കത്തെ ചുററിനിന്നു; ഇനിയൊരു യോഗം
കണ്ണാടിയും പുടവയും രത്നാഭരണങ്ങളും വഹിച്ചി
രിക്കുന്നു. ഇങ്ങനെ പരിവാരസമേതം പുറപ്പെട്ടു രാ
ജ്ഞിയോടൊന്നിച്ചു രാജാവും ചന്ദ്രശാലയെ ആരോ
ഹണംചെയ്തു. അവിടെയിരുന്നുകൊണ്ട്, അടിയി
ണയണിച്ചിലമ്പൊലിയൊടും കയ്യലരിലിയന്ന പാ
ണിവാദ്യത്തോടും ആരക്തങ്ങളായ ആയിരം നയ
നങ്ങളുടെ നാനാമുഖങ്ങളായ ലക്ഷ്യങ്ങളോടുകൂടി
യും, ചെഞ്ചിട വിരിഞ്ഞു ദിങ്മുഖങ്ങളെ തടവിയും
വാമാൎദ്ധരൂപിണിയായ ഉമാദേവിയുടെ മണിച്ചില
മ്പൊലിക്കാതെയും കങ്കണമനങ്ങാതെയും അര
ഞ്ഞാണിളകാതെയും അണിമുലയുലയാതേയും മ
ണികുണ്ഡലമാടാതെയും വാർകുഴലുലയാതെയും മ
ഹാനടനായ ഗിരീശനാടിയ പാണികൊട്ടിയാട്ടം
പോലെ നാട്യകലാവിദഗ്ദ്ധനായ ഒരു നടനാടിയതു

കണ്ടു കൌതുഹലം കൊൾകയും അവിടംവിട്ട് ആ സ്ഥാനമണ്ഡപം പ്രാപിക്കയുംചെയ്തു.

അനന്തരം നീലൻ മുതലായ കഞ്ചുകികൾ മാടലനോടുകൂടി തിരുമുമ്പിൽ വന്നു തൊഴുതുണത്തിച്ചു:—സ്വാമിൻ! അടിയങ്ങൾ ചോളദേശത്തിൽ ചെന്നു വജ്രം അവന്തി മഗധം എന്നീ ദേശാധിപന്മാരാൽ ഉപഹരിക്കപ്പെട്ട പൊന്മയമായ മണ്ഡപം തോരണം ദ്വാരം ഇവയാൽ പ്രശോഭിതമായ വിചിത്രസഭാമണ്ഡപമദ്ധ്യത്തെ അലങ്കരിക്കുന്ന ചോഴമന്നവൻെറ മുമ്പിൽ അമരിൽ പരാജിതന്മാരായ ആയ്യമന്നവന്മാരോടുകൂടെ ചെന്നു വന്ദിച്ചു; "നെടുംപോരിൽ പടുതയോടെ പൊരുതു പടക്കളത്തിൽ വാളും കുടയും വെടിഞ്ഞു ചാവാതെ ചത്തൊഴിഞ്ഞവരെ വീണ്ടും ബന്ധനത്തിലാക്കുകയെന്നുള്ളതു് ഒരു വിജയമല്ല" എന്നു് ആ തിരുമേനി സേനാപതികളോടു കല്പിച്ചു. പിന്നെ മധുരാപുരാധിപൻ കാണത്തക്കവണ്ണം ആയ്യമന്നവന്മാർ അടക്കളത്തിൽവെച്ചൊഴിഞ്ഞ ശ്വേതച്ഛത്രദണ്ഡം ജയന്തൻെറ സ്ഥാനമായ തലക്കോലാക്കി നാട്യാചാര്യൻെറ കയ്യിൽ പിടിപ്പിച്ചു ആനപ്പുറത്തേററി നടത്തിക്കാണിച്ചു. കയിലാലുവത്തിൽ (ഹിമാദ്രിപ്രാന്തത്തിലുള്ള ഒരു ശിവാലയം) അദ്ധ്നാരീശ്വരനായി കുടികൊള്ളുന്ന മഹാദേവനെ വന്ദിച്ചു. "പോ

ക്കളത്തിൽ പ്രവേശിക്കാതെ സവ്വവും വെടിഞ്ഞു ത
പോവേഷം പൂണ്ടു പോയ രാജാക്കന്മാരിൽ കട്ടംചീ
ററം കൊണ്ട മന്നവൻെറ നീതി ഒരു പുതിയ പ്ര
സ്ഥാനംതന്നെ.'' എന്നു വീരനായ പാണ്ടിയനും
പറഞ്ഞു. ഇങ്ങനെ രണ്ടു രാജാക്കന്മാരും പറഞ്ഞ
തിനെ നീലൻ വിസ്തരിച്ചു തിരുമനസ്സറിയിച്ചു; ചെ
ങ്കുട്ടവൻ കോപാക്രാന്തനായി; കണ്ണിണകൾ ക
നൽചിതറുംവണ്ണം ചുവന്നു.

മാടലൻ പറഞ്ഞു:—അമേയവീയ്യന്മാരായ അ
നേകം വൈരിഭൂപാലന്മാരെ അടക്കളത്തിൽ അനാ
യാസേന പരാജിതരാക്കി, വീരധമ്മത്തിന്നു വിളനി
ലമായ, ചേരഭൂപാലവംശമുക്താമണേ! അമഷത്തെ
യടക്കുക: ഭവാൻെറ ആയുഷ്കാലം മണൽതരികളു
ടെ എണ്ണത്തിലും അധികരിച്ചു, നെടുനാൾ മഹീമ
ണ്ഡലം പാലിച്ചു വാഴുമാറാകട്ടെ. എൻെറ നിവേ
ദനത്തെ ലഘുകരിക്കാതെ കയ്ക്കൊള്ളേണമെ. മന്നി
ടം കാക്കുന്ന ഭവാൻെറ തിരുവയസ്സ് അയ്മ്പത്തിരണ്ടു
ചെന്നതിൽ പിന്നെയും ദേവയജനാദികൾ
ചെയ്യാതെ ആയോധനവൃത്തിയിൽതന്നെ വ്യാപരി
ക്കയാണല്ലോ. അങ്ങുന്നു കടലിലുളവായ മായക്ക
ടമ്പിനെ മഥിച്ചവനും വില്ലാളിവീരനും വേദജ്ഞ
ന്മാരിൽനിന്നു സിദ്ധിച്ച ബോധത്താൽ സ്വഗ്ഗാദ്യു
ന്നതസ്ഥാനങ്ങളിൽ വിരക്തനും പ്രജകളെ നീതി

നിഷ്ഠയോടെ കാത്തുകൊൾവാൻ തക്ക നീതിജ്ഞന്മാരെ നിയമിച്ച നേതാവും പുകൾപെരുകുന്ന യവനദേശം കാത്തു ഹേമകൂടത്തിൽ പുക്കവനും മഹാസേനയോടുകൂടി ശത്രുപുരത്തെ ആക്രമിച്ച ദുർഗ്ഗഭേദനംചെയ്ത വിക്രമിയും അമരാവതിയിലുള്ള ഭൂതങ്ങളെ വഞ്ചിനഗരത്തിൽ വരുത്തി മദ്യബലി നടത്തിയവനും ഒരുവൻ എത്രയും വാഗ്മിയായിരുന്നാലും അവൻെറ ശരീരം ശാശ്വതമല്ലെന്നും ഈ ലോകത്തിൽ ആരിലും ഐശ്വര്യം അസ്ഥിരമാണെന്നും അറിയുന്നവനുമായ അവിടുന്നു തമിഴരചന്മാരെ അധിക്ഷേപിച്ച കുററത്തിന് ആര്യമന്നവന്മാരെ ശിക്ഷിച്ചതു കടുപ്പമല്ലയോ? യൌവ്വനം നിലനില്ക്കുന്നതല്ലെന്നുള്ളതനുഭവമായിരിക്കെ അറിവുള്ളവരോടു പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. ജരാനരകൾ ഏവനെയും ബാധിക്കുമെന്നുള്ളതു പ്രത്യക്ഷാനുഭവമാണ്.

1 വിണ്ണവർക്കൊത്തു വിളങ്ങുന്ന വിഗ്രഹം
മണ്ണോടുമണ്ണായ്മറഞ്ഞുവെന്നുംവരാം
2 മാനുഷജന്മവും മാഞ്ഞുപോയ്പിന്നീടു
താനേമൃഗത്വം ഗമിച്ചുവെന്നുംവരാം
3 ഓരോജനനമെടുത്തുകൊണ്ടിങ്ങനെ
ഘോരമാം നാരകം പുക്കിതെന്നുംവരാം
4 രംഗത്തിലാട്ടം നടനുതുല്യംലോക-
രംഗത്തിലെത്തുന്ന ജീവികളൊക്കവെ
5 ഏകത്രസന്ധിച്ച വേഷംകണക്കിനെ
ആകില്ലതന്യത്ര സന്ധിച്ചുകൊൾകിലോ.

ജീവികൾ തങ്ങടെ കർമ്മത്തിനൊത്ത ഗതിയെ പ്രാപിക്കുമെന്നുള്ളതു തത്വദർശികളുടെ മതമാകുന്നു. എഴുമുടി * മാറിലണിഞ്ഞ മന്നോർമകുടമേ! നീ അംഗീകരിച്ചിട്ടുള്ള ആജ്ഞാചക്രം തലമുറയ്ക്കുതലമുറ പുകഴ്ന്നു വരുമാറാകട്ടെ. ഇത് എനിക്കുണ്ടാകാവുന്ന ദ്രവ്യലാഭത്തെ ഉദ്ദേശിച്ചു പറയുന്നതല്ലതാനും. ഉത്തമജന്മം ലഭിച്ച പുണ്യാത്മാവിൻെറ ഗതി ലോകത്തിൽ സാധാരണ ജീവികളുടെ ഗതിപോലെ ജനനമരണരൂപദുഃഖപര്യവസായിയായിത്തീരുകയെന്നുള്ളത് എനിക്കു സഹിക്കാവതല്ല; അതിനാൽ ഭവാൻ അമരന്മാരാൽ അഭിവന്ദ്യനായ്ഭവിപ്പാൻ തക്കതും വേദോക്തപ്രകാരം ക്ഷത്രിയനു വിധിച്ചിട്ടുള്ളതുമായ ഒരു മഹായജ്ഞം നടത്തണം. "നാളെച്ചെയ്യാം ധർമ്മമെന്നോർത്തിരുന്നാൽ ചിലപ്പോൾ നിന്നേ മൃത്യു വന്നെന്നുമാവാം" എന്നുള്ള തങ്ങടെ ആയുഷ്കാലത്തെ ഉണർന്നവർ ഉലകിലാരാനുമുണ്ടോ? ധർമ്മപത്നിസമേതരായ നിഖിലനരപാലന്മാരും വന്നു വണങ്ങത്തക്കവണ്ണം മഹീമണ്ഡലമശേഷം നെടുവാൾ വാണിരിപ്പൂതാക. എന്നിങ്ങനെ മാടലൻമറകളോതിയറിഞ്ഞ തത്വങ്ങളെ ശ്രാവിപ്പിക്കയാൽ മന്നവന് ആത്മബോധവും മനശ്ശാന്തിയും ഉൽഭൂ

* വൈരിഭൂപാലന്മാരെ വെന്ന് അവരുടെ കിരീടങ്ങളാൽ നിർമ്മിക്കപ്പെട്ട ഹാരം.

തമായി; ആഗമങ്ങളോതിയുണൎന്ന വിപ്രവൎയ്യന്മാരെ വരുത്തി മാടലനോതിയവണ്ണം യാഗദീക്ഷയ്ക്കായി ശാന്തിമംഗളം നടത്തുവാനാജ്ഞാപിച്ചു; ആൎയ്യമന്നവന്മാരെ കാരാഗാരത്തിൽനിന്നു മോചിച്ചു; നഗരത്തിന്നുപുറമെയുള്ള കുളൎന്നറുംപൂവാടിയിൽ യാഗശാല നിൎമ്മിച്ചു യജ്ഞസമാപ്തി വരുത്തി, പിറെറന്നാൾ അവഭൃഥസ്നാനംകഴിച്ചു നഗരത്തിലേക്കെഴുന്നെള്ളുവാൻ നിശ്ചയിക്കയും അദ്ധ്വരത്തിന്നായി വന്നു ചേൎന്നിട്ടുള്ള അവനീപതികളെ യഥായോഗ്യം ഉപചരിപ്പാൻ മന്ത്രിയായ വില്ലവൻകോതയോടും, ബന്ധനാഗാരങ്ങളെ നീക്കം ചെയ്യാനും നഗരത്തിൽ ധൎമ്മാഗാരങ്ങളെ നിൎമ്മിപ്പാനും കണക്കാളികളോടും ആജ്ഞാപിക്കുകയും ചെയ്തു.

"രാജാക്കന്മാർ വൈകല്യം വരാതെ സ്വധൎമ്മം നടത്തി വരുന്നതായാൽ മാത്രമേ നാട്ടിൽ മഹിളാമണികളുടെ പാതിവ്രത്യനിഷ്ഠ നിലനിന്നുവരികയുള്ളൂ." എന്ന പ്രാചീനധൎമ്മപ്രമാണത്തിന്നു വിരുദ്ധമായി ധൎമ്മത്തിൽ പിഴച്ച പാണ്ഡ്യഭൂപന്റെ നഗരത്തെ പാതിവ്രത്യഹുതാശനന്നു പാരണ നൽകി രാജ്യത്തിന്നും രാജാവിന്നും വിപത്തു വിളയിച്ചു, നലമിയലും ചേരനാട്ടിൽ വന്നു കുളൎമകോലും പൊല്ലുന്ന മരത്തണലിൽ കുടികൊണ്ട കണ്ണകീദേവിയെ, ധൎമ്മസഭാംഗങ്ങളായ ധരണീസുരന്മാർ

പുരോഹിതൻ ഗണകൻ നിപുണന്മാരായ ശില്പികൾ തുടങ്ങിയുള്ളവരാൽ യഥായോഗ്യം നിമ്മിക്കപ്പെട്ട പതിദേവതായതനത്തിൽ അമരർ കുടികൊള്ളുന്ന ഹിമാദ്രിശിഖരത്തിൽനിന്നെടുത്തു നിപുണന്മാരായ ശില്പിവര്യന്മാരാൽ സവിശേഷം കൈക്രിയ നടത്തി നിമ്മിക്കപ്പെട്ട പ്രസന്നമായ ദിവ്യവിഗ്രഹത്തെ വിധിപൂവ്വം പ്രതിഷ്ഠിപ്പിച്ചു സവ്വാഭരണങ്ങളും ചാത്തി പുഷ്പാഞ്ജലിചെയ്തു ദിക്പാലരേയും പ്രതിഷ്ഠിച്ചു നിത്യപൂജാബലിഹോമാദികളും ഉത്സവങ്ങളും നിയമിച്ചതിന്നുശേഷം ഉത്തരദിഗ്വിജയം ചെയ്തു പുകഴ്പെരിയ ചെങ്കുട്ടവപ്പെരുമാൾ, "ദേവി! നിത്യമംഗലപ്രദായിനിയായ്ഭവിക്കേണമെ" എന്നു പ്രാത്ഥിച്ചു.

## ഇരുപത്തൊമ്പതാം ഗാഥ.

### വാഴ്ത്തിസ്തുതി.

കുമാരിമുതൽ ഹിമാലയംവരെയുള്ള മഹീതലത്തിൻെറ ഏകാധിപത്യം വഹിച്ചു വാണിരുന്ന ചേരലാതന്നു പുകഴ്പെരിയ ദിനകരവംശമണിയായ ചോളഭൂപാലൻെറ പുത്രി 'ശോണ'യെന്ന രാജകുമാരിയിൽ ജാതനായ ചെങ്കുട്ടവൻ ഗംഗാതീരം

വിട്ടു വഞ്ചിനഗരത്തിൽ മടങ്ങിവന്നു കോപാകുല നായിരിക്കും കാലം, ആര്യമന്നവന്മാർ ഒരു വിവാഹമംഗളത്തിൽ ഒന്നിച്ചുകൂടി തമ്മിലോരോ വിനോദങ്ങൾ പറഞ്ഞുകൊണ്ടിരിക്കെ "തമിഴ് നാട്ടരചർ പടവെട്ടി ജയംനേടി ഹിമഗിരിശിഖരത്തിൽ വിലസുന്ന ചാപവ്യാഘ്രമീനരൂപങ്ങളായ മൂന്നു കൊടിയടയാളങ്ങളെ സ്ഥാപിച്ചകാലത്തു നമ്മെപ്പോലുള്ള നൃപവീരന്മാരില്ലായിരിക്കാം." എന്നു ഹാസ്യഭാവത്തോടെ പറഞ്ഞു. അവിടെ അതുകേട്ടുകൊണ്ടിരുന്ന താപസന്മാർ വഞ്ചിയിൽവന്ന് ഈ വൃത്താന്തവും ഹിമാലയമൂർദ്ധാവിൽ ദിവ്യവിഗ്രഹനിർമ്മാണയോഗ്യമായ രൂപത്തിൽ ഒരു ശില കിടപ്പുണ്ടെന്നുള്ള വൃത്താന്തവും അറിവിക്കയാൽ വഞ്ചിഭൂവല്ലഭൻ ആര്യദേശാധിപന്മാരെ അമർച്ചെയ്തടക്കി അവരെക്കൊണ്ടു വിഗ്രഹശില ചുമപ്പിച്ചു ഗംഗയിൽ ജലസ്ഥാപനം നടത്തി വഞ്ചിയിലേക്കു മടങ്ങി, അരിശമടക്കി, പതിദേവതയുടെ പ്രതിഷ്ഠകഴിച്ച പിറെറന്നാൾ, ആ ദിവ്യക്ഷേത്രത്തിൽ സാമന്തന്മാർ വന്നു ചെങ്കുട്ടവനെ വണങ്ങി വിടചോദിച്ചു നില്ക്കുകയായിരുന്നു.

ചഞ്ചലമാന്മതിമുഖത്ത് ചെങ്കയൽക്കണ്ണിൽ നീർപൊഴിയുകയും പൊടിയാടിയ കരുമുകിലിൻപുറം മൂടുകയും ചെയ്യത്തക്കവണ്ണം സുകൃതം

ക്ഷയിച്ച ദുഷ്ടതം ത്രപീകരിച്ച കോവലൻ ഒരു നീ
ചനാൽ വധിക്കപ്പെടുകയും രാജസന്നിധിയിൽ
ചെന്ന കണ്ണകിയുടെ കണ്ണീർ കണ്ടു കരളുരുകി പാ
ണ്ടിയനു പ്രാണാപായം വരികയുംചെയ്ത വിഷയം
കാവിരി പട്ടണത്തിൽ ചെന്ന മാടലൻെറ മുഖ
ത്തിൽനിന്നു കേട്ട മാശാത്തുവാൻെറ സന്ന്യാസം,
പെരുമനക്കിഴത്തിയുടെ മരണമെന്നിവ കേൾക്ക
യാൽ അതിമാത്രമല്ലലാണ്ടു മാതരി ദേഹത്ത്യാഗം
ചെയ്തു. കണ്ണകിയെ കാണ്മാനായി അവളുടെ ധാ
ത്രിയും, പ്രിയവയസ്യയും, ദേവന്തിയുംകൂടെ പുകാ
റിൽനിന്നു മധുരയിൽചെന്നു് അവളെ അവിടെ
കാണാതെ വൃത്താന്തമറിഞ്ഞു്, അവിടെ വെച്ച ക
ണ്ണകിയുടെ വിയോഗംമൂലം മാഴ്കി മരണം പ്രാപി
ച്ച മാതരിയുടെ വസതിയിലഞ്ഞു; അവളുടെ പുത്രി
യായ അയ്യയോടുംകൂടെ വൈഗയാററിൻകര വഴി
യായി കുന്നും മലയും കടന്നു മലനാട്ടിൽ കണ്ണകി
യുടെ സന്നിധിയിൽവന്നു്, തങ്ങൾ ഇന്നിന്നവരാ
ണെന്നു ചെങ്കുട്ടവനെ പറഞ്ഞറിവിച്ചതിനുശേഷം
ആ ദേവിയുടെ വേർപാടു സഹിക്കവയ്യാതെ ആ പ
തിദേവതയുടെ മാഹാത്മ്യത്തെ നിഖിലരും കീർത്തി
ക്കത്തക്കവണ്ണം പ്രകാശിപ്പിച്ച ആ മന്നവനെ പുര
സ്കരിച്ചുംകൊണ്ടു് പരിദേവനംചെയ്തു.

"പിത്താ പിറെറത്തുടം" എന്ന മട്ട്.

**ദേവന്തി പറഞ്ഞു:—**

മന്നോർവരരവർ മുവ്വരുമിതമൊടിഹ കാക്കും
വിണ്ണാട്ടരസീട്ടന്നൊരു തുഹിനാദ്രിയിലുളവായ്
ഗംഗോദകമതിപാവനമതിലാടിയശേഷം
മങ്ങാതിഹ കുടികൊൾവൊരു ജനനീ സുരകമനീ
തോളാന്നൊരു കനകാംഗദലസിതാ മമ തോഴീ
ചോളാവനിയാളും സതിദേവി മമ തോഴീ.

**ധാത്രി പറഞ്ഞു:—**

യോഷാമുടിമണി മാധവി തന്മേൽ ബത ചെറുതും
രോഷം കലരാതെ നിജജീവേശനു തുണയായ്
ഘോരം വനമാർഗ്ഗം ബഹുകദനം ഗതസലിലം
പാരാതുരു മൃദുകാൽത്തളിരിണകൊണ്ടു ഗമിച്ചോൾ
നീലാംബുജദളമോഹനനയനാ മമ തനയാ
പേരാന്ന പുകാർക്കീശ്വരി മഹിതാ മമ തനയാ.

**പ്രിയവയസ്യ പറഞ്ഞു:—**

കരുതീടുകിലൊരു വാർത്തയുമിഹ ചൊൽവതു വഹിയാ
തരുണീമണി പതിയോടനുഗതയായൊരു വനിതാ
മതിസന്നർമുഖി സതി മാനസമമരും മമതോഴീ
അധിദേവി പുകാർക്കങ്ങിവളമരീ മമ തോഴീ

കണ്ണപവ്വത്തിൻമട്ട് (അന്നനട)

**ദേവന്തിയുടെ ഉപാലംഭം:—**

അരുങ്കിനാവൊന്നു പറഞ്ഞു കേൾക്കവെ
അറിഞ്ഞീല തത്വം തപോവിഹീന ഞാൻ
പരമിതിലൊന്നും കഴിഞ്ഞീല ചെയ്യാൻ
വരാംഗി നിന്നുടെ മൂലത്തിയും കേട്ടൻ

മരിച്ച മാതരി ധരിച്ചിതോ തോഴി
ധരിച്ചിതോ ശ്വശ്രൂ മരിച്ചതും തോഴി.

ധാത്രിയുടെ ഉപാലംഭം:—

കൊല പിണഞ്ഞു കോവലനു തന്മൂലം
കളഞ്ഞു ജീവിതം മഹീവരനിതു
ധരിച്ചു ഖിന്നനായ് ചമഞ്ഞു മാശാത്വാൻ
കഴിച്ചു ദാനങ്ങൾ വെറുത്തു ജീവിതം
വഹിച്ചു സന്ന്യാസം തഥാ മാനാക്കനും
ഭവിച്ചാനെന്നതും മകളെ കേട്ടായോ.

പ്രിയവയസ്യയുടെ ഉപാലംഭം:—

വരന്റെ നാശവും വരാംഗിതൻ ഘോര-
തരസന്താപവുമയലാർ ചൊല്ലുന്ന
പരിഹാസങ്ങളും ശ്രവിച്ചു ഖിന്നയായ്
വരം ബോധിദ്രുമതലമണഞ്ഞങ്ങു
പരിപൂതന്മാരാം മുനീന്ദ്രർ തമ്മുടെ
തിരുമൊഴി കേട്ടു തെളിഞ്ഞു മാധവി
പുരുതപം പൂണ്ടതറിക നീ തോഴി
തുടന്നു മാതാവെ മണിമേഖലയും.

തേവന്തി അയ്യയെ കാട്ടി ഉപാലംഭിച്ചത്:—

കവുന്തി നൽകിയ കയല്ക്കണ്ണാൾ തന്നെ
അവനം ചെയ്യുവാനരുതാഞ്ഞത്രയും
അഴൽപിണഞ്ഞിടാനവകാശമെന്തെ-
ന്നകമലർ വെന്തു ദിവംഗമിച്ചള്ളൊ-
രമലയാമവ്വെക്കൊരു മകളാകും
കമലലോചനാ സുശീലകന്യയാൾ
കനിഞ്ഞു കണ്ടാലുമിവളല്ലോ അയ്യ
നിണക്കു ശ്വശ്രുവിൻമകളല്ലോ തോഴി.

ചെങ്കുട്ടുവൻ പറഞ്ഞു:—

ശ്ലോ. എന്തിതെന്തിതുകാണ്മതെന്തുടനെന്തുവാനിടമെന്തുവാൻ
ചന്തമാന്ന ചിലമ്പു കാഞ്ചികരാഞ്ചിതം മണികങ്കണം
കുണ്ഡലം മണിമണ്ഡിതം പല ഭൂഷണങ്ങളുമാന്നിതം
മിന്നലെന്നു നഭസ്സിലുണ്ടു വിളങ്ങിടുന്നിതു വിസ്മയം.

## ചെങ്കുട്ടുവനു കണ്ണകീദേവി പ്രത്യക്ഷമായി പറഞ്ഞത്.

പാണ്ഡ്യേശൻ പാപനല്ലാ
പരമവനമരേന്ദ്രാലയം പുക്കനേരം
വിണ്ണോരാതിത്ഥ്യമേകീ
ദിവിമരുവുമെനിക്കായവൻ താതനത്രേ
എന്നും ചെങ്കുന്നിലേ ഞാൻ
ചിതമൊടു വിളയാടീടുവേൻ നിങ്ങളെല്ലാം
മെന്നോടും ചേന്നു നിത്യം
ചിരമിഹ കളിയാടീടുവിൻ തോഴിമാരേ!

## വഞ്ചിനിവാസിനികളായ വനിതകൾ പാടിയതു്

കുമ്മി.

1. വഞ്ചിക്കൊടിയിടമാരായീടും
വഞ്ചിയിൽ വാഴും വരാംഗിമാരേ
പഞ്ചെതലും ചെമ്പഞ്ഞി ചേവടികേഴ്വും ശ്രീ
വഞ്ചീശൻ തൻവരവാണിമാരെ—വഞ്ചീശ

2. കൊങ്കയാൽ ശ്രീമധുരാപുരത്തെ
ശങ്കാവിഹീനം ദഹിപ്പിച്ചുടൻ
തൻകൈചിലമ്പിനാൽ പാണ്ഡ്യേശ്വരൻ തന്റെ
ഹുങ്കാരം പോക്കി ജയമിയന്ന—ഹുങ്കാരം

3. വണ്ടാർകുഴലിയെ വാഴ്ത്തിപ്പാരം
കൊണ്ടാടിപ്പാടേണം നാമെല്ലാരും
പാണ്ടിയൻ തന്മകളാകിയ ദേവിയെ
കൊണ്ടാടിപ്പാടേണം നാമെല്ലാരും—കൊണ്ടാടി

4. "ധർമ്മം പിഴക്കിൽ മരിക്കുമെല്ലോ
നിർമ്മായം മൽകുലസംഭവന്മാർ"
ധർമ്മജ്ഞൻ പാണ്ഡ്യനിവണ്ണം കഥിക്കയി-
ലിമ്മഹിതന്നിലെഴുന്നവനു—ഇമ്മഹി

5. തന്വംഗിമാർമണി ദേവിതന്നെ
വന്ദിച്ചു പാടേണം നാമെല്ലാരും
പാണ്ഡ്യഭൂപാലകൻ തന്നുടെ പുത്രിയാം
കണ്ണകിയെ വാഴ്ത്തി പാടീടേണം—കണ്ണകി.

വന്ദിസ്ത്രീകൾ പറഞ്ഞു:—ആശീർവ്വാദം.

ഗാഥ.

കർമ്മഗതിയാലുഴന്ന കമനിതൻ
കണ്ണീർവധിക്കിലും ജീവിച്ചോരു
പുണ്യവാൻ വൈകയാമാറു ചൂഴുന്നൊരു
മന്നിനു നായകൻ വാഴ്ക ചിരം.
ധന്യൻ മധുരാപുരിക്കധിനായകൻ
മന്നവൻ പാണ്ഡ്യൻ കുലവും വാഴ്ക.
പർവ്വതരാജനിൽനിന്നു പിറന്നൊരു
ചാർവ്വംഗി തന്നെ മണിമുടിമേൽ
ഗർവ്വമകററി ചുമപ്പിച്ച വീരനാം
സാർവ്വഭൌമൻ ചേരൻ വാഴ്ക ചിരം.
താമ്രപർണ്ണീനദി ചൂഴും ശ്രീവഞ്ചിക്കു
സാർവ്വഭൌമൻെറ കുലവും വാഴ്ക.

## അമ്മാനപ്പാട്ട്.

1. വാരാശി ചൂഴും വസുധയ്ക്കു നായകനായ്
പേരാളും വിണ്ണുലകം കാത്താനാരമ്മാനെ
പേരാളും വിണ്ണുലകം കാത്തുള്ളോനപ്പുരത്തിൽ
ഓരാതുംങ്ങിയൊരു ചോഴനറികമ്മാനെ
വീരനവൻ തൻ നാട്ടപുകഴേണമമ്മാനെ.

2. വനനിവഹം പൂകി വാനോർ പുകഴ്ത്തിടവെ
കണകള്ളരുമൃഗതതിയിൽ കോത്തോനാരമ്മാനെ
കണകള്ളരുമൃഗതതിയിൽ കോത്തവൻെറ മുന്നിലയിൽ
അണഞ്ഞൊരു പൈക്കൾ പോററി പുകഴ്ന്നമന്നനമ്മാനെ
പുണ്യം പുകാർനഗരം പുകഴേണമമ്മാനെ.

3. കലഗിരികളൊരെട്ടിൻ നിലകാട്ടി വിണ്ണവക്കും
വടമലയിൽ പുലിക്കൊടിയെ വെച്ചോനാരമ്മാനെ
വടമലയിൽ പുലിക്കൊടിയെ വെച്ചുള്ളോൻ ദിക്കെട്ടും
കടനിഴലിൽ കാത്തൊരു മന്നനറികമ്മാനെ
നെട്ടതാം പുകാർനഗരം പുകഴേണമമ്മാനെ.

### അമ്മാനയാടുന്നവരെ കണ്ടതിന്നുശേഷം തങ്ങളും അമ്മാനയാടിപ്പാടുന്നത്.

4. അമ്മാനയാടീടുമണിതിരളുമംഗനമാർ
തമ്മിടത്തിൽ പാടും പെരുമയുള്ളൊനമ്മാനെ
തമ്മിടത്തിൽ പാടും പെരുമയെല്ലാം പാത്ഥിവൻെറ
നന്മാറിടത്തണിയായുന്നീടുമമ്മാനെ.
ചെമ്മെ പുകാർനഗരം പുകഴേണമമ്മാനെ

## പന്തടിപ്പാട്ട്.

പൊന്നിളംപൂമ്പെൺകൊടി വിളങ്ങും വണ്ടാർപൂമുടി
മഞ്ജു കാഞ്ചീശിഞ്ജിതങ്ങളെങ്ങുമെ മുഴങ്ങവെ
ഭവ്യൻ പാണ്ഡ്യൻ വാഴ്ക വാഴ്കയെന്നു പന്തടിക്ക നാം
ദിവ്യഹാരം പൂണ്ടവൻ വാഴ്കെന്നു പന്തടിക്കനാം.

മുന്നും പിന്നും പാർശ്വവും പദക്രമം തുടന്നു താൻ
മന്നിടത്തിൽ തന്നിട പതിഞ്ഞുകൊള്ളുംവണ്ണമെ
ഭവ്യൻ പാണ്ഡ്യൻ വാഴ്ക വാഴ്കയെന്നു പന്തടിക്ക നാം
ദിവ്യഹാരം പൂണ്ടവൻ വാഴ്കെന്നു പന്തടിക്ക നാം.

കൊണ്ടതില്ല കയ്ത്തലത്തിൽ കന്ദുകം കീഴെങ്ങുമെ
കണ്ടതില്ലെന്നേവരും നിനച്ചുകൊണ്ടീടുംവിധം
ഭവ്യൻ പാണ്ഡ്യൻ വാഴ്ക വാഴ്കയെന്നു പന്തടിക്കനാം
ദിവ്യഹാരം പൂണ്ടവൻ വാഴ്കെന്നു പന്തടിക്ക നാം.

## ഊഞ്ഞാൽപ്പാട്ട്.

1. വടംപൂണ്ട മണിയൂഞ്ഞാൽ മേവിയയ്യ-
യുടനിരിപ്പോനേകതാളം പിടിച്ചുനില്ലെ
കടമ്പുമരം പൊടിച്ചമന്നവനെ പുകഴ്ന്നു
കുടക്കൈ, നെട്ടും കൺകളിക്കെയാടാമൂഞ്ഞാൽ
കൊടിയ വില്ലിൻപട്ടതപാടിയാടാമൂഞ്ഞാൽ.
2. ഓരൈവരീരമ്പതാമവരോടു ചെയ്യു
പോരിൽ പടക്കെല്ലാം ധാരാളം ചോറൂട്ടി
ചേരൻ മലനാട്ടുമന്നന്റെ ഗുണം പാടി
കാറേലും കുഴൽ ചലിക്കെയാടാമൂഞ്ഞാൽ
കടമ്പെറിഞ്ഞ ഗാഥപാടിയാടാമൂഞ്ഞാൽ.

3. പോരാളും യവനപുരിയോടു കുമരികോലും
വാരാളും വീരൻ പുലിവിൽ കയൽക്കൊടിയോൻ
പാരാതെ പുരി കാക്കും പാർത്ഥിവന്റെ പുകൾ പാടി
ആരോമലിടനടുങ്ങിയാടാമൂഞ്ഞാൽ
അരിയവില്ലിൻ മഹിമപാടിയാടാമൂഞ്ഞാൽ.

## ഉലക്കപ്പാട്ട്.

1. ചെങ്കരിമ്പുലക്കകൊണ്ടു മുത്തുകളവക്കും
പൂങ്കാഞ്ചിത്തണലിൽ പുകാരിൽ നാരീമണികൾ
ആഴിക്കൊടിത്തേരിണങ്ങും ചോഴമന്നൻ ഗുണങ്ങൾ
തോഷമിയന്നുരചെയ്യും ഗീതമല്ലോ ഗീതം
കാമിനിമാർ കൊണ്ടാടും ഗീതമല്ലോ ഗീതം.
2. ചെമ്പവിഴത്തണ്ടുലക്കകൊണ്ടു പല മുത്തും
ഇമ്പമൊടു കുത്തിയവക്കന്നൊരു പെണ്മണികൾ
തെന്മധുരാപുരി തന്നിൽ പാണ്ഡ്യനരപാലൻ
തന്മീനക്കൊടി പുകഴ്ത്തും ഗീതമല്ലോ ഗീതം
തേന്മൊഴിമാർ തെളിവോരും ഗീതമല്ലോ ഗീതം.
3. ചന്ദനമാമുരലിലാനക്കൊമ്പുലക്കതന്നാൽ
മുത്തു വെളുപ്പിച്ചിടുന്ന വഞ്ചിവധൂവൃന്ദം
ആഴിതന്നിലൊരു കടമ്പിന്നരതി ചെയ്തു ചേരൻ
പേരുലകിൽ പരന്നീടും ഗീതമല്ലോ ഗീതം.
പാരമകത്താരലിയും ഗീതമല്ലോ ഗീതം.

## കണ്ണകീദേവി വാഴ്ത്തുന്നു.

"തിരുപ്പുകൾ" (ചരണകമലാലയത്തിൽ) എന്ന മട്ട്.

1. ധരണിപതികുലതിലകരനുദിനമണഞ്ഞു—നിജ
ചരണയുഗളം പണിയു—മതുപോലെ

2. അമിതബഹുമാനമവരടിമലർ തൊഴുന്ന—നിജ
കമനിയോടു ചേരനര—പതി വാഴ്ക.

---

## മുപ്പതാം ഗാഥ.

---

### വരപ്രദാനം.

കണ്ണകിദേവിയുടെ ദിവ്യരൂപദർശനാനന്തരം ചെങ്കുട്ടവൻ ദേവന്തിയോട് മണിമേഖലയുടെ വൈരാഗ്യപ്രാപ്തിക്കു ഹേതുവെന്തെന്നു ചോദിച്ചു. "നാടകവേശ്യയായ നാരീമണി മാധവിയുടെ പുത്രി മണിമേഖലക്കു തത്തദംഗപരിപൂർത്തികൊണ്ടു തന്മകാന്തി ചേർക്കുന്ന യൌവ്വനംവന്നണഞ്ഞു. അലരിദളംപോലെ കടചുവന്ന നീലായതനയനങ്ങൾ ഈ വരവിനെ അറിഞ്ഞു; അവൾ അറികയുണ്ടായില്ല. ചെമ്പവിഴക്കൊടിക്ക കിടയായ അധരദളങ്ങൾ ക്കകമേ മുത്തോലും പുഞ്ചിരിപ്പൂവിടന്നു; പരുത്ത മുലയിണ കരുത്തുചമഞ്ഞു; ഹാരമണിഞ്ഞു വിലസും മാറിടം വിരിഞ്ഞു; തന്മമദ്ധ്യം തളന്നു ജഘനം പരന്നു; കോമളിമകോലുന്ന തുടയിണ തിരണ്ടു തമ്മിലിടഞ്ഞു; ഒളിതിരളുന്നൊരടിയിണ പുത്തൻതളിരിന്നു തുല്യം മൃദുതയണഞ്ഞു. ഇങ്ങനെയിരിക്കുംകാലത്തു ചിത്രാപതി തൻെറ മകളായ മാധവിയോട്, "നി

ൻെറ മകൾ മണിമേഖല നാട്യവിദ്യ അഭ്യസിക്കുന്ന തിൽ വൈമുഖ്യം കാണിക്കയാൽ തലക്കോലാശാൻ (നെട്ടുവൻ) വൈമനസ്യംപൂണ്ടു പിൻമാറിയിരിക്കു ന്നു; ഇങ്ങനെ കുലത്തൊഴിലിനെ അനാദരിക്കയെ ന്നു വന്നാൽ കുലവൃദ്ധന്മാർ നമ്മെ ബഹിഷ്കരിച്ചേ ക്കും; ഈ കാൎയ്യത്തിൽ നീ എന്തു ചെയ്വാൻ വിചാ രിക്കുന്നു" എന്നു ചോദിച്ചു. ഇതു കേട്ട് മാധവി ത ൻെറ പുത്രിയെ വേശ്യാവൃത്തിയിലുൾപ്പെടുത്തുവാൻ മനസ്സുവരാതെ അപരാജിതനായ അനംഗൻ ത ൻെറ മലർബാണങ്ങൾ രമണിമണിയായ ആ യുവ വതിയിൽനിഷ്ക്രിയങ്ങളായി കണ്ടു നിലത്തെറി ഞ്ഞു കളയത്തക്കവണ്ണം മണിമേഖലയെ മനോമോ ഹനമായ ഭാവത്തിൽ നിന്നു വിലക്കി പ്രശാന്തമാ യ ഭാവത്തെ നയിപ്പിച്ചു. ഇതുകേട്ട് രാജാവും നഗ രവാസികളും വിഷാദിച്ചു. അറവണ അടികൾ മ ണിമേഖല അവളുടെ പ്രപഞ്ചവൈരാഗ്യത്തെ ത ന്നോടു പറഞ്ഞതിനാൽ അവളിൽ പ്രീതനായി ആ ശീൎവ്വാദംചെയ്തു. "ജ്ഞാനമാൎഗ്ഗത്തിൽ മനസ്സു ചെല്ലു വാൻ തക്ക പ്രായം വരാതിരിക്കുമ്പോൾ തന്നെ ആ സുന്ദരി അലങ്കാരങ്ങളെ ഉപേക്ഷിച്ചതിനാൽ എനി ക്കു കുണ്ഠിത പിണഞ്ഞു"വെന്നു തേവന്തിയുണൎത്തി ച്ചപ്പോഴെയ്ക്കും അവൾ പുരികുഴൽ കെട്ടഴിഞ്ഞു പിറ കോട്ടു തുങ്ങുമാറു സൎവ്വാംഗം തുടിച്ചു, പുരികം വള

ഞ്ഞു, ചുണ്ടുകടിച്ചു വാക്കുകൾ മന്ദീഭവിച്ചു, മുഖം വിയൎത്തു, കൺചുവന്നു, കയ്യെറിഞ്ഞു, കാൽകുട ഞ്ഞെഴുന്നേററു, നാവിടറി ഉച്ചത്തിൽ ഭാഷണം ചെയ്തുകൊണ്ട് ചാത്തൻെറ ആവേശം കലൎന്നെഴു ന്നേററു മാടലനെ നോക്കി പറഞ്ഞു: "ദേവോത്സ വം കാണ്മാൻ വന്നുചേൎന്നിട്ടുള്ള വനിതാമണികളിൽ ചോളനാട്ടിൽ 'അരട്ടൻ' എന്ന ചെട്ടിയുടെ കുഡും ബിനി ഇരട്ടപെററുണ്ടായവരാണ് ഈ രണ്ടുപേർ; ഇരവിപുരത്തിൽ (ഇതു മലനാട്ടിൽ കന്ന്യാകുമാരിക്കു വടക്കുപടിഞ്ഞാറായി എഴുനാഴിക ദൂരത്തിൽ തിരു വിതാംകൂർ രാജ്ന്യത്തിലുള്ള ഒരു ദേശം) "ശേഷകു ഡുംബി' എന്ന ബ്രാഹ്മണൻെറ പുത്രിയാണിവൾ; ഈ മൂന്നു കന്ന്യകമാരും യഥാക്രമം അഗ്നിപ്ര വേശംചെയ്ത കണ്ണകിയുടേയും കോവലൻേറയും അമ്മമാർ മാതരി ഈ മൂവ്വരുടേയും പുനൎജ്ജന്മമാകു ന്നു. പല കൊടുമുടികളുമുയൎന്നു ശോഭിക്കുന്ന പൎവ്വത ത്തിൽ വില്ലിൻെറ അഗ്രംപോലെയും വെൺകടുകു മണിപോലെയും, മുരിക്കിൻപൂപോലെയും കുത്തുമൂ ത്ത കല്ലുകളിടതിങ്ങി അരിമാവു കലക്കിയവണ്ണം കൊഴുത്ത ജലത്തോടുകൂടിയ വനപലപലത്തിൽ നീ രാടുന്നതായാൽ ഇവൎക്കു പൂൎവ്വജന്മം ലഭിക്കാവുന്ന താണ്. ആ ജലം ഒരു കമണ്ഡലുവിൽ നിറച്ചുകൊ ണ്ടുവന്നു മംഗലാദേവിയുടെ ആലയത്തിൻെറതിരുമു

ററത്തുവെച്ച ഞാൻ നിൻെറ പക്കൽ തന്നിട്ടുണ്ടല്ലോ. അതിലുള്ള ജലത്തിൻെറ ദിവ്യശക്തി ആചന്ദ്രതാരം അഭംഗുരമായിത്തന്നെയിരിക്കും. ആ നീരിനെ ഈ മൂന്നു കുമാരികളുടേയും ദേഹത്തിൽപ്രോക്ഷണംചെയ്ക. അങ്ങനെ ചെയ്താൽ അവരിൽ മറഞ്ഞുകിടക്കുന്ന പൂർവ്വജന്മം പ്രകാശിക്കുന്നതു കാണാം. മാടലനെന്ന പേർകൊണ്ട പാഷണ്ഡനായ ഞാൻ ഈ ബ്രാഹ്മണിയെ ആവേശിച്ചുവന്നിരിക്കയാണ്" എന്നു കേട്ട മന്നവൻ വിസ്മിതനായി മാടലൻെറ മുഖത്തേയ്ക്കു നോക്കുകയും അവൻ കനിഞ്ഞു പറകയുംചെയ്തു. "പ്രഭോ! ചോളദേശത്തിൽ ചിയ്യാഴിക്കടുത്തുള്ള 'കാപ്പിയക്കുടി' എന്ന ഗ്രാമത്തിൽ മാലതിയെന്ന ബ്രാഹ്മണി തൻെറ സപത്നിയുടെ ശിശുവിനെ എടുത്തു പാൽ കൊടുക്കുകയും വിധിവൈപരീത്യത്താൽ അതിന്നു ജീവഹാനി ഭവിക്കയുംചെയ്തു. അവൾ ഇതു കണ്ട ശോകകുണ്ഠിതയായ് പാഷണ്ഡൻെറ സന്നിധിയിൽചെന്നു പാടുകിടന്നു. അപ്പോൾ പാഷണ്ഡൻ ശിശുവിൻെറ രൂപം ധരിച്ച്, "അമ്മേ! നീ വ്യസനിക്കേണ്ട"എന്നു പറഞ്ഞാശ്വസിപ്പിച്ചു. അപ്പോൾ "നീ സപത്നീമാതാവോടുകൂടെ ഗ്രാമത്തിലേക്കു പോയ് സ്വമാതാവിൻെറ രക്ഷയിൽ വളർന്ന് തേവന്തിയെന്ന കന്യകയെ വിവാഹംചെയ്ത് എട്ടു സംവത്സരം കഴിഞ്ഞതിന്നുശേഷം പൂർവ്വസ്ഥി

തിയിൽ ബാലഭാവം കയ്ക്കൊണ്ട് എന്റെ സന്നിധിയിൽ വരിക." എന്നു പറഞ്ഞു മറഞ്ഞ ചാത്തൻ (പാഷണ്ഡൻ) മംഗലാദേവിയുടെ സന്നിധാനത്തിൽ വെളിച്ചപ്പെട്ട മാടലനായ്യന്ന് എന്റെ കയ്യിൽ കമണ്ഡലുവും തന്നു മാറിപ്പോയതിന്നുശേഷം ഇവിടെ ഈ ബ്രാഹ്മണിയുടെ മേൽ ആവേശിച്ച്, ആ കമണ്ഡലുവിലുള്ള ജലം തളിപ്പാൻ പറഞ്ഞതാണ്. അതുകൊണ്ട് ആ കുമാരികളുടെ മേൽ ഈ തീൎത്ഥത്തെ തളിച്ചുനോക്കാം." എന്നു പറഞ്ഞ് അപ്രകാരം ചെയ്കപ്പോൾ അവർ മൂന്നുപേരുടേയും പൂൎവ്വരൂപം പ്രത്യക്ഷീഭവിച്ചു.

കണ്ണകിയുടെ മാതാവു പറഞ്ഞു.

അന്നനട—മട്ട്.

1. ഗുണമെഴും നിന്റെ പ്രിയതമൻ നിന്നോ-
ടിണങ്ങി വാഴാതെ വെടിഞ്ഞതു മൂലം
2. പിണഞ്ഞു സന്താപമുഴലുമെന്നോട്ട
മനോരഥമേതും പറഞ്ഞുകൊള്ളാതെ
3. ഒരു തുണയെന്ന്യേ പരദേശം തന്നിൽ
വരനോടും ചേൎന്നു വിപത്തിലാണ്ടു നീ
4. അരിമകാലുമെന്മകളെ മത്സഖി
വരിക സന്താപം കളക കാമിനി.

കോവലന്റെ മാതാവു പറഞ്ഞു.

ചിന്ത്. "ഉശന്തശ്ശൂലം" എന്ന മട്ട്.

1. അണിഞ്ഞു ഭൂഷകൾ വസതിയിലെന്നൊടു മരുവീടും—പെണ്ണോ-
ടിണങ്ങിയിരുളിലുമൊരുത്തുണയെന്നതു—കരുതാതെ

2. ഇറങ്ങി മാഴ്കിയതനുദിനമോർത്തുടനകതാരിൽ—താപം
കലർന്നുകൊൾവു കനിവൊടു വരികയി—മമ സൂനോ.

അയ്യ പറഞ്ഞു.

കളകാഞ്ചി—മട്ട്.

1. വാരിപ്രവാഹം വിളങ്ങുന്ന വൈകതൻ
തീരത്തുനിന്നു തിരിച്ചുവന്നോൻ

2. പാരിൽ പുകഴ്ന്ന മധുരാപുരിക്കു ഞാൻ
ഓരോജനത്തോടുമൊത്തുകൊണ്ട്

3. വന്നു പലരോടും ചോദിച്ചിതു നിന്നെ
മന്ദിരം തന്നിലും കണ്ടതില്ല.

4. എന്നമ്മയ്ക്കുള്ളൊരിളയവളെ നീയും
ചെന്നെങ്ങാലിച്ചെന്നറിഞ്ഞതില്ല.

ഇങ്ങനെ ചെങ്കുട്ടവന്റെ മുന്നിൽ ആ മധു വാണികൾ മുറയിട്ടു വീണ്ടും വീണ്ടും നെടുവീർപ്പു കൊണ്ടു നില്ക്കവെ മന്നോവരൻ തന്റെ ദൃഷ്ടി മാടലന്റെ വദനത്തിലേക്കയച്ചു. മാടലൻ പറഞ്ഞു. പ്രഭോ! ബ്രാഹ്മണനെ ആപത്തിൽനിന്നു രക്ഷിപ്പാൻ മുതിർന്നു കൊലയാനയുടെ കയ്ക്കലകപ്പെട്ടവനും ദേവഭൂയംഗമിച്ചവനുമായ കോവലന്റെ കുഡുംബിനി

യിൽ സംസക്തമാനസകളായിരുന്നതിനാൽ ആ ദ
മ്പതികളോടുകൂടി സ്വർല്ലോകപ്രാപ്തിക്ക പര്യാപ്തമായ
പുണ്യകർമ്മം ചെയ്യാതിരുന്നതിനാൽ ആ കമനി
കൾ മൂവരും വഞ്ചിനഗരിയിൽ സന്നിധാനംചെയ്യു
ന്ന അവളിൽത്തന്നെ ആസക്തി വെച്ചുകൊണ്ടു, ക
ണ്ണകിയുടേയും, കോവലൻേറയും അമ്മമാർ അര
ട്ടൻചെട്ടിയുടെ മക്കളായും മാതരി കുരവയാട്ടം നട
ത്തിയതിൻെറ ഫലമായി ശേഷകുഡുംബിയുടെ പു
ത്രിയായും ജനിച്ചു. പുണ്യകർമ്മങ്ങളനുഷ്ഠിച്ചുള്ളവർ
തൽഫലമായി സുരലോകം പ്രാപിക്കുന്നതും, ഓരോ
മനസ്സംഗംമൂലം ഭൂലോകത്തിൽതന്നെ വീണ്ടും ജനി
ക്കുന്നതും, പുണ്യപാപകർമ്മങ്ങളുടെ ഫലങ്ങൾ അ
താതിന്നനുരൂപമായി പരിണമിക്കുന്നതും, ജനിച്ച
വർ മരിക്കുന്നതും, മരിച്ചവർ ജനിക്കുന്നതും ആയ
ഐഹികജീവിതം ഇന്നുള്ളതല്ല. ഇത്തരം പറഞ്ഞു
മാടലമഹിദേവനെ അഭിനന്ദിച്ചതിന്നുശേഷം മന്ന
വൻ കവിവര്യന്മാരാൽ കീർത്തിക്കപ്പെട്ട പാണ്ഡ്യന
ഗരത്തെ തൻെറ കുചാഗ്രംകൊണ്ടു ഭസ്മീകരിച്ച വി
ദ്യോതമാനഗാത്രിയായ പതിദേവതയുടെ ദിവ്യക്ഷേ
ത്രത്തിന്നു മുഖമണ്ഡപം ചമച്ചു നിത്യോത്സവവും നി
യമിച്ചു പൂജോപചാരങ്ങൾ യഥാക്രമം നടത്തുവാൻ
തൈവന്തിയെ നിശ്ചയിച്ചു ദേവിയെ മൂന്നു വലംവെ
ച്ചു തൊഴുതു. മന്നോർമന്നനായ തൻെറ മുമ്പിൽ

ബന്ധവിമുക്തന്മാരായ ആര്യമന്നവന്മാരും ചിരകാലമായുള്ള ബന്ധനം നീങ്ങിയ മററു മന്നവന്മാരും കുടകകൊങ്കണമാളവമഹീന്ദ്രന്മാരും കടൽചൂഴുന്ന ലങ്കയ്ക്കധിപനായ ഗജബാഹുക്ഷിതിപതിയും ദേവിയുടെ സന്നിധിയിൽ ചെന്നു കൈകൂപ്പി. "ഈ ചെങ്കുട്ടവനെപ്പോലെ ഞങ്ങളും അവരവരുടെ ദേശങ്ങളിൽ നിന്നെ പ്രതിഷ്ഠിപ്പിച്ചു പൂജിപ്പാനാഗ്രഹിക്കുന്നു; അവിടേയും നിന്റെ സാന്നിദ്ധ്യം ഉണ്ടായി ഞങ്ങളെ അനുഗ്രഹിച്ചുകൊള്ളേണമെ" എന്നു പ്രാത്ഥിച്ചു. അപ്പോൾ "നിങ്ങൾ പ്രാത്ഥിച്ചപ്രകാരം വരം തന്നിരിക്കുന്നു." എന്നു അശരീരിവാക്യം കേൾക്കുമാറായി. ഇതു കേട്ടു ചെങ്കുട്ടവനും മററു മന്നവന്മാരും പരിവാരങ്ങളും കൃതാത്ഥന്മാരായി ദേവിയെ വണങ്ങി. പിന്നെ പരമാത്ഥതത്വവേദിയായ മാടലനോടുകൂടി ചെങ്കുട്ടവൻ തന്റെ പാദങ്ങളിൽ നമിക്കുന്ന സാമന്തഭൂപന്മാരെ കടാക്ഷിച്ചുകൊണ്ടു യജ്ഞമന്ദിരത്തിലേക്കു പോയി.

അതിന്നുശേഷം ഞാൻ (ഇളംകോവടികൾ) കണ്ണകീദേവിയുടെ ആലയത്തിലേക്കു ചെന്നു. ചെല്ലുംമുമ്പെതന്നെ തേവന്തിയുടെ മേൽ ആവേശംചെയ്തിരുന്ന ആ ദേവി എന്നോടു പറഞ്ഞു. "വഞ്ചിരാജധാനിയിൽ തന്റെ പൂവ്വജന്നു കീഴ്പ്പണങ്ങി വാഴുന്ന മഹാത്മാവേ! ഭവാന്റെ സവിധത്തിൽ ഒരു നി

മിത്തികൻ വന്ന്, "ഇവിടേക്കു രാജ്യം വാണിരിപ്പാൻ യോഗമുണ്ടെന്നു ചില അംഗലക്ഷണങ്ങൾ കൊണ്ടു കാണുന്നു" എന്നു പറഞ്ഞു. അപ്പോൾ, "എന്റെ അഗ്രജനായ ചെങ്കുട്ടുവനിരിക്കെ ഇങ്ങനെ അനുചിതമായി പറഞ്ഞുവല്ലോ." എന്നു കരുതി അവന്റെ നേരെ വൈരസ്യം പൂണ്ടു നോക്കി; അങ്ങനെ ഭൂഭാരത്തിന്നു താൻ പാത്രീഭവിക്കരുതെന്നും ജ്യേഷ്ഠൻതന്നെ രാജാവായി വാഴേണമെന്നും കരുതി തിരുക്കുണവായിലിൽ * സന്ന്യാസം സ്വീകരിച്ചിരുന്ന നിരവധികസുഖഭോഗസാധനമായ ധാത്രീസാമ്രാജ്യം ജ്യേഷ്ഠനെ ചുമത്തി യാതൊരു ബന്ധവുമണയാതെ നിത്യാനന്ദപരിപൂർണ്ണമായ മോക്ഷസാമ്രാജ്യം താൻ കയ്യേററു വാഴുന്ന മുനിമന്നവനല്ലയോ ഭവാൻ" എന്ന് ഇതേവരെ സംഭവിച്ചതും മേലിൽ സംഭവിപ്പാനുള്ളതുമായ എന്റെ സ്ഥിതിഗതികളെ അരുൾചെയ്ത ദേവി തന്റെ ചരിത്രം ശരിയാംവണ്ണമറിഞ്ഞിരിക്കുന്ന എന്നോടിങ്ങനെ ഉപദേശിച്ചു.

ദുഃഖങ്ങളെ നീക്കുവിൻ! ദൈവത്തെ പ്രസാദിപ്പിക്കുവിൻ, പരിശുദ്ധാത്മക്കളെ വന്ദിപ്പിൻ, അസത്യത്തെ ഭയപ്പെടുവിൻ, അന്യന്റെ വൃത്താന്തം

* കിഴക്കോട്ടു മുഖമായ ഒരാലയം—തൃക്കണാമതിലകത്ത്.

മററന്ന്യരോടു പറയാതിരിപ്പിൻ, മാംസം വൎജ്ജിപ്പിൻ, പ്രാണിഹിംസ ചെയ്യാതിരിപ്പിൻ, ദാനം ചെയ്യിൻ, തപസ്സാചരിപ്പിൻ, ഉപകാരികളിൽ കൃതജ്ഞന്മാരായിരിപ്പിൻ, ദുൎമ്മാൎഗ്ഗത്തെ വെടിയുവിൻ, കളവിന്നനുകൂലിക്കാതിരിപ്പിൻ, സുഭാഷിതങ്ങളെ ആദരിപ്പിൻ, ബുധസംഘത്തെ മുടങ്ങാതെ സേവിപ്പിൻ, അന്ന്യന്മാരുടെ സംഘത്തെ അകന്നുനില്പിൻ, അന്ന്യമന്ദിരപ്രവേശമൊഴിപ്പിൻ, ജീവികളെ തുണെയ്ക്കുവിൻ, ഗൃഹസ്ഥാശ്രമം കാക്കുവിൻ, കള്ളും കളവും കാമവും നുണയും പ്രലാപഗോഷ്ഠിയും തീരെ വൎജ്ജിപ്പിൻ, യൌവ്വനവും സമ്പത്തും ശരീരവും നിലനില്ക്കയില്ല, അവ അവസാനംവരെ അനിഷ്ടഹേതുക്കളായിരിക്കയുംചെയ്യും, പരലോകത്തേയ്ക്കുള്ള തുണ കരുതുവിൻ! ഇങ്ങനെ ലോകയാത്ര നിൎവ്വഹിച്ചുകൊള്ളേണ്ടതാകുന്നു.

---

## കാണ്ഡപരിശിഷ്ടം.

കിരീടാധിപതികളായ മൂന്നു രാജാക്കന്മാരിൽ പാശ്ചാത്ത്യദേശംവാണു നാട്ടാരെ കോട്ടംവരാതെ ശാസിച്ചു മുക്താഹാരപരിശോഭിതവക്ഷസ്ഥലന്മാരായി പുകഴാൎന്ന ചേരഭൂപാലന്മാരുടെ വംശത്തിൽ ജാതനായി ധൎമ്മാധൎമ്മങ്ങളും കാരുണികത്വവും പുരാത

നപുരിയ്ക്കുള്ള ഉൽക്കഷ്വും ഉത്സവാഘോഷപ്രസക്തിയും അവയിൽ അമരന്മാരുടെ സമ്മേളനവും ജനതതിയുടെ ആഹ്ലാദവും കുറവുവരാതെ നിറവേററി, മലനാട്ടിൽ കുടികളുടെ ധനപുഷ്ടിയും ആഹാരസാധനങ്ങളുടെ സമൃദ്ധിയും വരുത്തി, വരിക്കുത്തും കുരവക്കുത്തും സവ്വത്ര നടത്തിച്ച, ധമ്മാധമ്മവിവേകം കലന്നും വൈരികുലകാലന്മാരായ സൈന്യങ്ങളെസ്സംഭരിച്ചും, കടലിനെ പിറകോട്ടകററിയും ഗംഗാതീരംപുക്കു വസിച്ചും വാണുകൊള്ളുന്ന ചെങ്കുട്ടവനു തുല്യമായ വഞ്ചിക്കാണ്ഡവും സമ്പൂൎണ്ണമായി.

വഞ്ചിക്കാണ്ഡം സമാപ്തം.

---

## ഗ്രന്ഥപരിശിഷ്ടം.

---

പൂവ്വസമുദ്രം, കന്യാകുമാരി, പശ്ചിമസമുദ്രം, വെങ്കടഗിരിയെന്നീ നാലതിത്തിക്കകത്തു ജനനിവഹമിടതിങ്ങി വാസംചെയ്യുന്ന തമിഴ്നാട്ടിൽ, ചെന്തമിഴ്, കൊടുന്തമിഴെന്ന രണ്ടു വിഭാഗങ്ങളിണങ്ങി കുറിഞ്ഞി, മുല്ല, പാല, നൈതൽ, മരുതമെന്ന അഞ്ചു ഭൂപ്രകൃതിയെ പ്രകാശിപ്പിച്ച്, ധമ്മാത്ഥകാമങ്ങളെന്ന ത്രിവൎഗ്ഗങ്ങളുടെ സാധകമായി, മത്ത്യന്മാ

ക്കം അമർത്ത്യന്മാക്കം ഒന്നുപോലിണങ്ങത്തക്ക വൃത്തികഠം പൂണ്ടു, ലിപിമയങ്ങളായ പദങ്ങളിലന്തർഭൂതമായ അർത്ഥത്തിന്നു ഭേദംവരാത്ത രൂപത്തിൽ ബാഹ്യാന്തരമാധുര്യരസം പൊഴിഞ്ഞു വിലസുന്ന പദ്യങ്ങഠം, ഗാനങ്ങഠം, രംഗങ്ങഠം, നാട്യങ്ങളെന്നിവയുടെ മിശ്രിതരൂപങ്ങളായ വരിക്കൂത്തുകളുടേയും, കുരവക്കൂത്തുകളുടേയും പ്രയോഗഭേദങ്ങളാൽ ചെന്തമിഴിന്റെ സഹജമായ ഗുണവിശേഷത്തെ വിദ്യോതിപ്പിച്ച്, "നല്ല നിഴലിലിരുന്നു പെരുക്കുന്നിനെ കാട്ടുന്നവർ" എന്നപോലെ ഇംഗിതങ്ങളെ പ്രകടിപ്പിക്കുന്ന മണിമേഖലയാൽ ഇതിവൃത്തം സമ്പൂർണ്ണമാകുന്ന ചിലപ്പതികാരം പരിസമാപ്തമായി.



